# സ്മൃതിചിത്രങ്ങൾ



പവനൻ





പ്രഭാത് ബുക്ക് ഹൗസ്
തിരുവനന്തപുരം
വില. 32 രൂപ

# ഉള്ളടക്കം



PBH - 25/92 - 1000 - 1 SL - 370

# മുഖവുര

ആദർശപരതകൊണ്ടും അർപ്പണബോധത്തോടെയുള്ള പൊതുപ്രവർത്തനംകൊണ്ടും സമകാലികരുടെയും തുടർന്നുവന്ന തലമുറകളുടെയും ആദരവ് നേടിയ ഏതാനും മാതൃകാപുരുഷന്മാരെക്കുറിച്ചും അവരിൽ ചിലരുടെ ചിന്താസന്തതികളെക്കുറിച്ചുമുള്ള വ്യക്തിചിത്രങ്ങളും പഠനങ്ങളുമാണ് ഈ "സ്മൃതിചിത്രങ്ങളി"ൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്.

ഇവരിൽ മഹാത്മാ ഫൂലെയെക്കുറിച്ച് കേരളീയരായ വായനക്കാർക്ക് പറയത്തക്ക അറിവില്ല. അതിനുള്ള പ്രധാന കാരണം മലയാളത്തിലൊ, ഇംഗ്ലീഷിലൊ അദ്ദേഹത്തെപ്പററിപറയത്തക്ക ലേഖനങ്ങളൊ, പുസ്തകങ്ങളൊ പുറത്തുവന്നിട്ടില്ല എന്നതാണ്. ഈ പുസ്തകത്തിൽ ഉൾക്കൊള്ളിച്ച ലേഖനം രണ്ടുകൊല്ലംമുമ്പ് എഴുതിയതാണ്. അതിനുശേഷം ഇംഗ്ലീഷിൽനിന്ന് തർജ്ജമ ചെയ്ത ഒരു ലേഖനവും കെ. വേണുവിൻെറ പ്രബന്ധത്തിലെ വിസ്തരിച്ച പരാമർശവും പ്രസിദ്ധപ്പെടുത്തിയതായിക്കണ്ടു. ഇവിടുത്തെ വൻകിടപത്രങ്ങൾ ഇൻഡ്യയിൽ ഇങ്ങനെയൊരാൾ ജീവിച്ചതായി അറിഞ്ഞിട്ടില്ല. നമ്മുടെ പാഠപുസ്തകങ്ങളിലും അദ്ദേഹത്തെപ്പററി പഠിപ്പിക്കുന്ന പാഠങ്ങളില്ല. എൻെറ ലേഖനം ഈ അവഗണനയ്ക്ക് പരിഹാരമാവുകയില്ല. എങ്കിലും പ്രാഥമികമായി ചില അറിവുകൾ അത് നൽകുന്നു. സമീപകാലത്ത് അദ്ദേഹത്തിൻേറതായ ഒരു ചെറുപു

സ്തകം ഇംഗ്ലീഷിൽ തർജ്ജമചെയ്തുവന്നിട്ടുണ്ട്. നമുക്ക് അത് നമ്മുടെ ഭാഷയിലാക്കേണ്ടതുണ്ട്.

ഈ സമാഹാരത്തിൽ പരാമർശിക്കപ്പെട്ട മററ് രണ്ട് വ്യക്തികൾ നമ്മുടെ ദേശീയ ജീവിതത്തിൽ സ്ഥായീഭാവമുള്ള ചലനങ്ങളുളവാക്കിയവരും ഇൻഡ്യ ഒരു രാഷ്ട്രമായിത്തീരുന്ന പ്രക്രിയയിൽ സുപ്രധാനമായ പങ്കുവഹിച്ചവരുമാണ്. ജവഹർലാൽ നെഹ്റുവിനെ ഒരു രാഷ്ട്രീയ നേതാവ് എന്ന നിലയിലോ, ഇൻഡ്യയുടെ ആദ്യത്തെ പ്രധാനമന്ത്രി എന്നനിലയിലോ മാത്രം കാണുവാൻ ആർക്കും സാധിക്കുകയില്ലല്ലൊ. തന്റെ കാലഘട്ടത്തിലെ ഇൻഡ്യൻ ജനതയെ പ്രത്യേകിച്ച് യുവജനങ്ങളെ ശക്തമായി സ്വാധീനിച്ച ഒരു മഹാപുരുഷനാണ് അദ്ദേഹം. ഒരു പത്രപ്രവർത്തകനെന്ന നിലയിലും അതിനുമുമ്പ് ഒരു സൈനികൻ എന്ന നിലയിലും ഞാൻ അദ്ദേഹത്തെ നേരിട്ട് കാണുകയും സംസാരിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷെ, ''നെഹ്റു എന്റെ അറിവിൽ'' ''ചരിത്രകാരനായ നെഹ്റു'' എന്നീ ലേഖനങ്ങളെഴുതിയത് ആ അടിസ്ഥാനത്തിൽ മാത്രമല്ല. കുട്ടിക്കാലത്ത് ഞാൻ അദ്ദേഹത്തെ ആരാധിച്ചു. പ്രായമായപ്പോഠം അദ്ദേഹത്തിന്റെ കൃതികഠം വായിച്ചു; പ്രസംഗങ്ങഠം കേട്ടു. അദ്ദേഹം മരിച്ചപ്പോഠം ആരാധനാഭാവത്തിൽതന്നെ ചരമാനന്തരക്കുറിപ്പുകഠം എഴുതി. നെഹ്റുവിന്റെ രാഷ്ട്രീയ എതിരാളികളുടെ ലിഖിതങ്ങളും ഞാൻ വായിച്ചിരുന്നു, ഇവയൊക്കെ മനസിലാക്കിക്കൊണ്ടുതന്നെ ഞാൻ അദ്ദേഹത്തെപ്പററി ആറേഴ് ലേഖനങ്ങളെഴുതി. മെച്ചപ്പെട്ടവയാണെന്നുതോന്നുന്ന രണ്ടെണ്ണം ഇതിൽ കൊടുക്കുന്നു.

'അംബേദ്കറും ഗാന്ധിജിയും' എന്ന ലേഖനം എഴുതുന്നതിന് പ്രത്യേക ലക്ഷ്യമുണ്ടായിരുന്നു. ഗാന്ധിജി രാഷ്ട്രപിതാവും മഹാത്മാവും ആണെന്നു നമുക്കൊക്കെ അറിയാം. സ്വാതന്ത്ര്യസമരകാലത്ത് അദ്ദേഹത്തോട് ഏററുമുട്ടുവാൻതക്കവണ്ണം കരുത്തനായ ഒരാളെ ഇൻഡ്യൻ ദേശീയ ജീവിതത്തിലുണ്ടായിട്ടുള്ളു. അത്

അംബേദ്കറായിരുന്നു. അംബേദ്കറെപ്പററി നമ്മുടെ പാഠപുസ്തകങ്ങളിൽ ഒന്നുമില്ല. വളരുന്ന തലമുറ അദ്ദേഹത്തെ അറിയുന്നത് അദ്ദേഹത്തിൻെറ ജന്മ ശതാബ്ദി വാർഷികാഘോഷത്തിലൂടെയാണ്. അതേ അവസരത്തിൽ അദ്ദേഹം സ്വാതന്ത്ര്യസമരത്തിൻെറ ശത്രു വായിരുന്നു എന്നുവരെ സമകാലികരായ എതിരാളികൾ പ്രചരിപ്പിക്കുകയും ചെയ്തിരുന്നു. ഈ കാരണം കൊണ്ടാണ് സ്വാതന്ത്ര്യസമരത്തിൻെറ ഒരു നിർണ്ണായകഘട്ടത്തിൽ അംബേദ്കറും ഗാന്ധിജിയും തമ്മിലുണ്ടായ ഏററുമുട്ടലിൻെറ വിശദാംശങ്ങളെ വിശകലനംചെയ്ത് ഒരു ലേഖനം ഞാൻ തയ്യാറാക്കിയത്.

അയ്യപ്പനെക്കുറിച്ച് എനിക്കുള്ള അപാരമായ ആദരവിന് കാരണം അദ്ദേഹം ഒരു യുക്തിവാദിയായിരുന്നു എന്നതുമാത്രമല്ല; പ്രതികൂല സാഹചര്യങ്ങളോട് സന്ധിയില്ലാത്ത സമരംചെയ്ത് ഇഞ്ചിഞ്ചായി മുന്നോട്ടുനീങ്ങിയ പോരാളിയാണ് അദ്ദേഹം എന്നതു കൊണ്ടുകൂടിയാണ്. നാരായണഗുരുവിന് ശേഷം അദ്ദേഹം ആരംഭിച്ച പ്രസ്ഥാനം മുന്നോട്ട് നീങ്ങേണ്ടത് എങ്ങനെ എന്നകാര്യത്തിൽ വ്യക്തമായ ധാരണയുണ്ടായിരുന്ന ഒരാളാണ് അയ്യപ്പൻ. അദ്ദേഹത്തെ തൻെറ പിൻഗാമി ആക്കേണമെന്ന് നാരായണഗുരു ആഗ്രഹിച്ചിരുന്നു. അയ്യപ്പനെ കൂടുതൽ ആഴത്തിൽ പഠിക്കാനുള്ള എൻെറ ശ്രമം മൂന്ന് നാല് ലേഖനങ്ങളുടെ രൂപത്തിൽ പുറത്തുവരികയുണ്ടായി. അവയിൽ രണ്ടെണ്ണം ഈ പുസ്തകസമാഹാരത്തിൽ ചേർത്തിരിക്കുന്നു. അയ്യപ്പനെ അദ്ദേഹത്തിൻെറ ചിന്താസന്തതികളിൽനിന്ന് മാററി നിർത്തി മറെറാരു അയ്യപ്പനാക്കാൻ ചിലർ ശ്രമിക്കുന്നതിലുള്ള എൻെറ ധാർമ്മികരോഷം അവയിൽ പ്രതിഫലിച്ചിട്ടുണ്ടെന്നാണ് തോന്നുന്നത്.

എ. കെ. ജി യെ അറിയാത്തവരായി മലയാളികളുടെ ഇടയിലെങ്കിലും ആരും ഉണ്ടാവുകയില്ല. കേരളത്തിലെ കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ സർവ്വാദരണീയനായ നേതാവ് എന്ന നിലയിലും പാവങ്ങളുടെ പടത്തലവൻ

എന്നനിലയിലുമാണ് അദ്ദേഹത്തെ പൊതുവെ അറി യുന്നത്. എന്നാൽ എ. കെ. ജി. യുടെ സ്വഭാവ പ്രത്യേ കതകളേയും പ്രത്യുല്പന്നമതിത്വത്തേയും കുറിച്ച് അടുത്ത് പരിചയിച്ചവർക്കേ അറിയൂ. കോഴിക്കോട്ടും മദ്രാസിലും തിരുവനന്തപുരത്തും അദ്ദേഹവുമായി അടുത്തുബന്ധപ്പെടുവാൻ എനിക്ക് അനേകം അവസ രങ്ങൾ ലഭിച്ചിട്ടുണ്ട്. ഈ പരിചയത്തിന്റെ പശ്ചാ ത്തലത്തിൽ എനിക്കറിയാവുന്ന എ. കെ. ഗോപാലന്റെ ഒരു പാർശ്വവീക്ഷണം നൽകാനാണ് 'എ. കെ. ജി യെ ഓർക്കുമ്പോൾ' എന്ന ലേഖനത്തിൽ ശ്രമിച്ചിട്ടുള്ളത്.

സി. കേശവന്റെ ജന്മശതാബ്ദിആഘോഷത്തിന്റെ പ്രാരംഭയോഗത്തിൽ ഒരു ഉന്നതനായ രാഷ്ട്രീയ നേതാവ് കേശവന്റെ വിശ്വാസ പ്രമാണങ്ങളെ വികലമാക്കി അവ തരിപ്പിച്ചപ്പോൾ അതിനെതിരെ വസ്തുതാപരമായി പ്രതികരിക്കേണ്ടത് എന്റെ ചുമതലയാണെന്ന് തോന്നി. അദ്ദേഹത്തിന്റെ ആത്മകഥയുടെ പശ്ചാത്തലത്തിൽ പ്രസക്തമായ ജീവിത സംഭവങ്ങളെ ആധാരമാക്കിയാണ് 'സി. കേശവന്റെ വിശ്വാസവും അവിശ്വാസവും' എന്ന ലേഖനം എഴുതിയിട്ടുള്ളത്.

കെ. ദാമോദരൻ എന്റെ നേതാവും സുഹൃത്തും ആയിരുന്നു. അനേകവർഷങ്ങളോളം നീണ്ട ഒരു ആത്മ ബന്ധമായിരുന്നു അത്. അദ്ദേഹം ചിന്തിച്ചു, ചിന്തിച്ച് കാറൽമാർക്സിനെയും കടന്നുപോയപ്പോൾ എന്നെപ്പോലുള്ളവർ സ്വല്പം പരിഭ്രമിച്ചു എന്നത് നേരാണ്. ഉള്ളിൽ സ്വല്പം നീരസവും തോന്നിയി രുന്നു. എന്നാൽ സോവിയററ് യൂണിയനെയും സോഷ്യ ലിസ്ററ് രാജ്യങ്ങളെയും പററിയുള്ള ദാമോദരന്റെ വിശകലനം ശരിയായിരുന്നു എന്ന് പരക്കെ ബോദ്ധ്യ പ്പെട്ടിട്ടുള്ളതാണ്. ദാമോദരന്റെ സ്മരണയെ ആദരി ക്കുന്ന ഏതാനും ലേഖനങ്ങളിൽ ആദ്യമായി എഴുതിയ താണ് ഇതിൽ ചേർത്തിട്ടുള്ളത്.

എൻ. വി. കൃഷ്ണവാരിയർ പലകാര്യങ്ങളിലും എന്റെ ആചാര്യനായിരുന്നു. കൃഷ്ണവാരിയരുടെ

വ്യക്തിത്വത്തെപ്പററി എൻെറ ''അനുഭവങ്ങളുടെ സംഗീതം'' എന്ന പുസ്തകത്തിൽ ഞാൻ വിസ്തരിച്ച് എഴുതിയിട്ടുണ്ട്. കൃഷ്ണവാരിയരുടെ പാണ്ഡിത്യത്തെപ്പററിയും സാഹിത്യ രചനാവൈഭവത്തെപ്പററിയും അദ്ദേഹത്തോട് അടുപ്പമുള്ള പലരും എഴുതിയിട്ടുണ്ട്. എന്നാൽ പത്രപ്രവർത്തകനായ കൃഷ്ണവാരിയരെ സമഗ്രമായി അവതരിപ്പിക്കുന്ന ലേഖനം ഈ പുസ്തകത്തിലുള്ളതുമാത്രമാണെന്നു അവകാശപ്പെടുന്നത് തെററാവുമൊ എന്നറിഞ്ഞുകൂട. വായനക്കാരുടെ സവിശേഷ ശ്രദ്ധ ഈ ലേഖനത്തിലും പതിയുമെന്ന് പ്രതീക്ഷിക്കുന്നു.

സമീപകാലത്ത് നമ്മെ വിട്ടുപോയ മഹാപുരുഷനാണ് സി. അച്യുതമേനോൻ. ജീവിച്ചിരുന്നകാലത്ത് അദ്ദേഹം രാഷ്ട്രീയക്കാരുടെ ഇടയിലെ സാഹിത്യകാരനും സാഹിത്യകാരന്മാരുടെ ഇടയിലെ രാഷ്ട്രീയക്കാരനും ആയിരുന്നു. വാക്കും പ്രവർത്തിയും തമ്മിൽ അന്തരം വരുത്താതെ ജീവിക്കാൻ കഴിയുന്ന എത്രപേരുണ്ട് നമുക്കിടയിൽ; പ്രത്യേകിച്ചും രാഷ്ട്രീയരംഗത്ത്? മരിച്ചതിനുശേഷം അദ്ദേഹം കൂടുതൽ ശക്തനായി നമ്മുടെ ഇടയിൽ ജീവിക്കുന്നു. അദ്ദേഹവുമായി ഈ ലേഖകനുള്ള ബന്ധം ഗാഢമായ സൗഹൃദത്തിൻേറതായിരുന്നു എന്നുപറയുന്നത് മേനിനടിക്കാനല്ല. ആ ബന്ധത്തിൻെറ പശ്ചാത്തലത്തിൽ ഞാൻ അദ്ദേഹത്തിനു അർപ്പിച്ച ചരമാനന്തര അഭിവാദ്യമാണ് ''അച്യുതമേനോൻെറ വൈശിഷ്ട്യം.''

രാഷ്ട്രീയത്തിൽ കടന്നുവരുന്നവർക്ക് പ്രശസ്തി എളുപ്പം ലഭിക്കും. ചിലപ്പോരം ദുഷ്പ്പേരും. മററ് ഇതര പ്രവർത്തനമേഖലകളിൽ സാഹിത്യകാരന്മാരുടെയും കലാകാരന്മാരുടെയും സ്ഥിതിയും ഇതുതന്നെ. എ. ടി. കോവൂർ ഇതിലൊന്നിലും പെടുന്നില്ല. എല്ലാരംഗത്തും അദ്ദേഹം അന്ധവിശ്വാസത്തിൻെറ അരാതിയായിരുന്നു. അതുകൊണ്ടുതന്നെ അദ്ദേഹത്തെ ആദരിക്കാൻ, ചരമാനന്തരം പോലും നമ്മുടെ മാദ്ധ്യമങ്ങരം തയ്യാ

റാകാത്തത്. ''ഞങ്ങളുടെ വായനക്കാർ അത് ഇഷ്ടപ്പെട്ടില്ല'' എന്നാണ് ഇങ്ങനെയൊരു ലേഖനം പ്രസിദ്ധപ്പെടുത്താൻ സമീപിച്ചപ്പോൾ കേരളത്തിലെ ഒരു പ്രമുഖ പത്രത്തിന്റെ അധിപർ എന്നോട് പറഞ്ഞത്! കോവൂരിന്റെ കൃതികൾ പതിനായിരക്കണക്കിന് വിററഴിഞ്ഞ കേരളത്തിലിരുന്നുകൊണ്ട് അങ്ങിനെ പറയാനുള്ള അജ്ഞത അദ്ദേഹം എങ്ങനെ സമ്പാദിച്ചു? ഏതായാലും കോവൂർ എന്റെ സ്മരണയിൽ തങ്ങിനില്ക്കുന്നു. ഈ പുസ്തകത്തിലെ 'ഓർമ്മക്കുറിപ്പ്' ആ സ്മരണയുണ്ടാക്കുന്ന പ്രേരണയുടെ ഫലമായി ജനിച്ചതാണ്.

കെ. സി. ജോർജ്ജിന്റെ ഒരു തൂലികാചിത്രം അവതരിപ്പിക്കേണമെന്ന് തോന്നിയപ്പോഴാണ് അദ്ദേഹത്തിന്റെ ആത്മകഥ നിരൂപണം ചെയ്യാൻ 'മലയാളനാട്' എന്നെ ചുമതലപ്പെടുത്തുന്നത്. ലേഖനം പുസ്തകനിരൂപണമാണെങ്കിലും കെ. സി. ജോർജ്ജിന്റെ വ്യക്തിത്വത്തെ അനാവരണം ചെയ്യാൻ അതിനുകഴിഞ്ഞിട്ടുണ്ടെന്നു എനിക്കുതോന്നി. ഈ സമാഹാരത്തിൽ അതു അനുബന്ധമായി ചേർക്കുന്നത് അതുകൊണ്ടാണ്.

ഈ പുസ്തകത്തിനും ഒരു മുഖവുര ആവശ്യമുണ്ടോ എന്ന് ചിലർ സംശയിച്ചേക്കാം. പക്ഷെ, ഏതേതുസാഹചര്യങ്ങളിലാണ് ഈ ''സ്മൃതി ചിത്രങ്ങൾ'' ഉയർന്ന് വന്നതെന്ന് അറിയുന്നത് ഈ ലേഖനങ്ങളുമായി കൂടുതൽ അടുക്കാൻ സമാനഹൃദയരായ വായനക്കാരെ സഹായിക്കുമെന്നാണ് ഞാൻ കരുതുന്നത്. ഒരു സൂത്രധാരന്റെ ആവശ്യം ഇതിനില്ലെന്നു കരുതുന്നവർ എന്നോട് ക്ഷമിക്കുക.

തൃശൂർ
10-3-'92

പവനൻ

ഒന്ന്

# മഹാത്മാ ഫൂലെ

മഹാത്മാ ഫൂലെ ഇന്ന് അധികം ഓർക്കപ്പെടുന്ന വ്യക്തിയല്ല. അദ്ദേഹം ആരാണെന്നു നമ്മുടെ പാഠപുസ്തകങ്ങളിൽ പറഞ്ഞിട്ടില്ല. പത്രങ്ങളിൽ അദ്ദേഹത്തെപ്പററി ലേഖനങ്ങളും വരാറില്ല. പത്തൊമ്പതാം നൂററാണ്ടിൽ ജനിക്കുകയും ആ നൂററാണ്ടിൽ തന്നെ മരിക്കുകയും ചെയ്ത ഒരു സാമൂഹിക പരിഷ്കർത്താവാണ് അദ്ദേഹം. പരിഷ്കർത്താവ് എന്നു പറഞ്ഞാൽ പോര; ഒരു വിപ്ലവകാരിതന്നെ. രാജാറാം മോഹൻ റോയിയെ പോലെ ധിഷണാവൈഭവമോ, നാരായണഗുരുവിനെ പോലെ ശിഷ്യ പരമ്പരയോ അദ്ദേഹത്തിനുണ്ടായിരുന്നില്ലെങ്കിലും മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെട്ടവർക്കു വേണ്ടി അദ്ദേഹം നടത്തിയ സമരങ്ങൾ അപ്രധാനങ്ങളല്ല. അദ്ദേഹം തന്റേതായ വഴിക്കു സ്ത്രീ വിദ്യാഭ്യാസം പ്രചരിപ്പിക്കുവാനും വിധവകൾക്ക് സംരക്ഷണം നൽകുവാനും ശ്രമിച്ചു. ജാത്യന്ധതയ്ക്കും അന്ധവിശ്വാസങ്ങൾക്കും അനാചരണങ്ങൾക്കും എതിരായി സമരം ചെയ്യുകയും ചെയ്തു. അത്ഭുതകരമെന്നു പറയട്ടെ ഈ രംഗങ്ങളിലൊക്കെ ഒരതിരുവരെ വിജയിക്കുകയും ചെയ്തു.

ഫൂലെ എന്നതു തൊഴിൽ നാമമാണ്. ഹിന്ദിയിൽ "ഫൂൽ" എന്നു പറഞ്ഞാൽ പൂവും, "ഫൂലെ" എന്നു പറഞ്ഞാൽ പൂവുകൾ വില്ക്കുന്നവനുമാണ്. താണ ജാതിയിൽപ്പെട്ട 'റാവു'മാരുടെ കുടുംബത്തിലാണു ഫൂലെ ജനിച്ചത്. അദ്ദേഹത്തിന്റെ അച്ഛൻ ഗോവിന്ദ് പൂക്കൾ വിററാണ് ജീവിച്ചത്. ഗോവിന്ദിന്റെ രണ്ടാമത്തെ മകനാണ്, 'മഹാത്മാ ഫൂലെ' എന്നറിയപ്പെട്ടത്.

അദ്ദേഹത്തിന് അച്ഛനിട്ട പേര് 'ജ്യോതി' എന്നായിരുന്നു. ജ്യോതി എന്നാൽ വെളിച്ചം. അജ്ഞതയുടെ അന്ധകാരത്തിൽപ്പെട്ട ആയിരങ്ങൾക്ക് അറിവിന്റെ വെളിച്ചം കാണിക്കുന്ന മഹാത്മാവായിത്തീരും ജ്യോതി എന്ന് ആ പേരിട്ടപ്പോൾ ഗോവിന്ദ് കരുതിയിരിക്കുകയില്ല. കരുതാനുള്ള സാഹചര്യവും അന്നുണ്ടായിരുന്നില്ല. 1827-ൽ പൂനെയിലാണ് ജ്യോതി റാവു ഫൂലെ ജനിച്ചത്. അബ്രാഹ്മണന്മാർക്ക് വിദ്യാഭ്യാസം നിഷേധിച്ച കാലമായിരുന്നു അത്. അഥവാ അക്ഷരം പഠിക്കുകയാണെങ്കിൽതന്നെ ദേവനാഗരിയിൽ എഴുതാനോ, വായിക്കാനോ പാടില്ല. അക്കാലത്ത് ബ്രാഹ്മണേതരിൽ പ്രചാരമുണ്ടായിരുന്നത് നാടൻ ലിപികളായിരുന്നു. അച്ചടി നിലവിലില്ലാതിരുന്നതുകൊണ്ട് പുസ്തകങ്ങൾ പകർത്തിയെടുക്കുകയായിരുന്നു പതിവ്. പൂനെ അക്കാലത്തും ഒരു സാംസ്കാരിക കേന്ദ്രമായിരുന്നു. 1820-കളിലാണ് ബോംബെ നേററീവ് എഡ്യൂക്കേഷൻ സൊസൈററി സ്ക്കൂളുകളാരംഭിച്ചത്. 1838- ആകുമ്പോഴേക്കും അമേരിക്കൻ സ്ക്കൂളുകൾ പ്രവർത്തിച്ചുതുടങ്ങി. 1821-ൽ ഗവൺമെൻറ് ഹിന്ദു കോളേജ് സ്ഥാപിച്ചു. പക്ഷേ ഇതൊക്കെ സവർണ്ണരുടെ ഇടയിലെ വരേണ്യർക്കുള്ളതായിരുന്നു. ഹിന്ദു കോളേജ് എല്ലാ വിഭാഗക്കാർക്കും തുറന്നു കൊടുത്തപ്പോൾ അതിനെതിരെ വമ്പിച്ച പ്രതിഷേധ പ്രകടനങ്ങളുണ്ടായി. അയിത്തം, അശുദ്ധം എന്നീ വാക്കുകൾ സവർണ്ണർക്ക് അഹിതമായ എല്ലാത്തിനേയും പററി പറഞ്ഞുതുടങ്ങി. തുകൽ കവറിട്ട പുസ്തകങ്ങളും മഷി കൊണ്ട് എഴുതിയ കടലാസുകൾപോലും 'അശുദ്ധ' ങ്ങളായിരുന്നു. ഇംഗ്ലീഷ് പഠിക്കുന്നത് 'അയിത്ത' ത്തിനു കാരണമാകുമായിരുന്നു. ഇംഗ്ലീഷിലുള്ള പുസ്തകങ്ങൾ വീട്ടിനു വെളിയിൽ മാത്രമെ സൂക്ഷിച്ചുകൂടു. സ്ക്കൂളിൽ പോകുന്നവർ കുളിച്ചു ശുദ്ധി വരുത്തിയേ അകത്തുകയറാവൂ.

പൂനെയിൽ 'ഫൂലെ' താമസിക്കുന്നതിനടുത്ത് 1836 മുതല്ക്കേ നേററീവ് സ്ക്കൂളുകൾ തുടങ്ങിയുള്ളൂ. ഗോവിന്ദ് തന്റെ മകനെ മററുള്ളവരുടെ വിലക്കു

കൂസാതെ അവയിൽ ഒന്നിൽ ചേർത്തു. അന്നത്തെ പതിവനുസരിച്ച് 13-ാം വയസിൽ സാവിത്രി എന്ന പത്തുവയസുകാരിയെ ഫൂലെ വിവാഹം ചെയ്തു. അതിനിടയിൽ ജ്യോതി മിഷ്യൻ കോളേജിൽ ചേർന്നു. വളരെ സമർത്ഥനായ വിദ്യാർത്ഥിയായിരുന്നു ജ്യോതി. വിദ്യാഭ്യാസം നിഷേധിക്കപ്പെട്ട പാവപ്പെട്ട പെൺകുട്ടികളെ പഠിപ്പിക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ വലിയ താത്പര്യം. പക്ഷേ അതിനു സന്നദ്ധരായ അദ്ധ്യാപകരെ കിട്ടാനുണ്ടായിരുന്നില്ല. ഗത്യന്തരമില്ലാതെ വന്നപ്പോൾ അദ്ദേഹം സ്വന്തം ഭാര്യയെതന്നെ പഠിപ്പിക്കാൻ തുടങ്ങി; തുടർന്ന് അവരെ അദ്ധ്യാപികയാക്കുകയും ചെയ്തു. ഇതൊരു വിപ്ലവമായിരുന്നു. ഇതു കാരണം അദ്ദേഹം ജാതിഭ്രഷ്ടനായി. അദ്ദേഹത്തിന്റെ മാതാപിതാക്കൾക്ക് സ്വന്തം വീടുവിട്ടുപോകേണ്ടതായും വന്നു.

ഫൂലെ ഇതിലൊന്നും കുലുങ്ങിയില്ല. 1851-ൽ അദ്ദേഹം പെൺകുട്ടികൾക്കു വേണ്ടി ഒരു സ്ക്കൂൾ ആരംഭിച്ചു. ഫൂലെയും ഭാര്യയുമായിരുന്നു ആദ്യത്തെ അദ്ധ്യാപകർ. ഇന്ത്യയുടെ ചരിത്രത്തിൽ ഒരു ഇന്ത്യാക്കാരൻ പെൺക്കുട്ടികൾക്കുവേണ്ടി സ്ക്കൂൾ തുടങ്ങുന്നത് ഇദംപ്രഥമായിരുന്നു. കടുത്ത എതിർപ്പാണ് നേരിടേണ്ടിവന്നത്. എട്ടുവിദ്യാർത്ഥിനികളാണ് ആ സ്ഥാപനത്തിൽ തുടക്കത്തിലുണ്ടായിരുന്നത്. രണ്ടുകൊല്ലം കൊണ്ട് വിദ്യാർത്ഥികളുടെ എണ്ണം 48 ആയി. അദ്ദേഹം അവർക്കുവേണ്ടി പരീക്ഷകൾ നടത്തിയത് നാട്ടുകാർക്കു കൂടി കാണാവുന്നമട്ടിൽ പരസ്യമായിട്ടായിരുന്നു. അവർക്ക് അതൊരു പ്രേരണയായിരിക്കട്ടെ എന്നതായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. പക്ഷെ സ്ക്കൂളിൽ അയിത്തജാതിക്കാർക്കു പ്രവേശനം നൽകിയ ഫൂലെയുടെ നടപടിയുമായി നാട്ടുകാർക്കുപൊരുത്തപ്പെടാൻ കഴിഞ്ഞില്ല. സാധാരണയായി, ഇത്തരം സാമൂഹിക പരിഷ്കർത്താക്കൾ നാട്ടുകാരുടെ എതിർപ്പ് സഹിക്കാൻ കഴിയാതെ വരുമ്പോൾ മതം മാറുന്ന പതിവ് അക്കാലത്തുണ്ടായിരുന്നു. പക്ഷെ ഫൂലെ അതിനുതുനിഞ്ഞില്ല.

ഫൂലെ പ്രവർത്തിച്ചത് വിദ്യാഭ്യാസരംഗത്ത് മാത്രമായിരുന്നില്ല. വിധവകൾക്ക് പുനർവിവാഹം അനുവദിക്കുന്ന കാലമായിരുന്നില്ല അത്. വിധവ നിർഭാഗ്യവശാൽ ഗർഭിണിയായിപ്പോയെങ്കിൽ ആത്മഹത്യ ചെയ്യുകയേ നിവൃത്തിയുണ്ടായിരുന്നുള്ളൂ. വിധവ തല മൊട്ടയടിച്ച്, വെള്ളവസ്ത്രങ്ങൾ മാത്രം ധരിച്ച് വീട്ടിനു പുറത്തുവരാതെ, മററുള്ളവരെ കാണാതെ കഴിഞ്ഞു കൂടണമെന്നായിരുന്നു നിയമം. ഏതെങ്കിലും വിധവ നീണ്ടതലമുടിയോടെമരിച്ചാൽ അവളുടെ ശവം മറവു ചെയ്യാൻ ബന്ധുക്കളാരും വരുമായിരുന്നില്ല. വിധവയെ കാണുന്നതുതന്നെ അശുഭസൂചകമായിരുന്നു. ഈശ്വര ചന്ദ്ര വിദ്യാസാഗറിനെപ്പോലുള്ള സമൂഹപരിഷ്കർത്താക്കളുടെ ശ്രമഫലമായി 1856-ൽ വിധവാവിവാഹത്തിന് നിയമസാധുത്വം നൽകിയതിനുശേഷവും അതു നാട്ടുനടപ്പായി അംഗീകരിച്ചിരുന്നില്ല. ഈ സാഹചര്യത്തിലാണ് ജ്യോതിറാവു വിധവകളുടെ സംരക്ഷയ്ക്കും അവർക്ക് 'അവിവാഹിതമായി' ജനിച്ച കുട്ടികളെ എടുത്തുവളർത്തുവാനും മുന്നോട്ട് വരുന്നത്. ഇത് സമൂഹത്തിലുണ്ടാക്കിയ ഒച്ചപ്പാട് ഊഹിക്കാവുന്നതേയുള്ളൂ.

വിധവകൾ തലമൊട്ടയടിക്കാതെ മരിച്ചാൽ അവരുടെ മൃതദേഹം ദഹിപ്പിക്കാൻ ആളെ കിട്ടുമായിരുന്നില്ല, എന്നു പറഞ്ഞുവല്ലൊ. അതുകൊണ്ട് വിധവകളുടെ തല മൊട്ടയടിക്കുവാൻ അദ്ദേഹം ക്ഷുരകരെ പ്രേരിപ്പിച്ചു. അതിനുവേണ്ടി അവർക്ക് ഒരു സംഘടനതന്നെ ഉണ്ടാക്കി. യാഥാസ്ഥിതികർ ഇതിനെതിരെ ബഹളം കൂട്ടിയപ്പോൾ ക്ഷുരകർ അവരെ ബഹിഷ്കരിച്ചു. തന്നിമിത്തം ക്ഷുരകർക്കു ജോലിയില്ലാതായി. അവർക്കു സഹായമെത്തിക്കുവാൻ ഫൂലെ ശ്രമിച്ചു. തത്ഫലമായി ഇന്ത്യയുടെ പലഭാഗങ്ങളിൽ നിന്നും ഇംഗ്ലണ്ടിൽ നിന്നുപോലും അവർക്ക് സഹായമെത്തി. ഒടുവിൽ മുഖക്ഷൗരത്തിനു കത്തി സമ്പാദിച്ച് സ്വയം ക്ഷൗരം ചെയ്യാൻ യാഥാസ്ഥിതികർ നിർബന്ധിതരായി. ഇതോടെ സ്ഥിതിഗതിയിൽ ചില വ്യത്യാസമുണ്ടാവു

കയും ബ്രാഹ്മണരിൽതന്നെ ഒരു വിഭാഗം ഫൂലെയുമായി സഹകരിക്കുവാൻ തുടങ്ങുകയും ചെയ്തു.

ഫൂലെ എല്ലായ്പ്പോഴും പിന്നോക്ക ജനവിഭാഗങ്ങളുടെ കൂടെയായിരുന്നു. അവരുടെ അവശതകൾ പരിഹരിക്കാൻ അദ്ദേഹം നിരന്തരം ശ്രമിച്ചുകൊണ്ടിരുന്നു. അതിനിടയിൽ സ്ത്രീകൾക്ക് ക്ലറിക്കൽ ജോലിയിൽ പ്രവേശനം നൽകാനുള്ള ഒരു സമരം നടന്നു. അതിനെതിരെ യാഥാസ്ഥിതിക വിഭാഗം ഇളകിവശായപ്പോൾ ഫൂലെയും സുഹൃത്തുക്കളും വളരെ ശാന്തരും സമാധാനചിത്തരുമായാണ് അവരെ നേരിട്ടത്. ഒടുവിൽ വിജയം ഫൂലെയ്ക്കായിരുന്നു എന്ന് പറയേണ്ടതില്ലല്ലോ.

സാമൂഹിക പരിഷ്കാരത്തിനുവേണ്ടി ഫൂലെ നടത്തിയ സമരം ബഹുമുഖമായിരുന്നു. വിവാഹം ബ്രാഹ്മണരുടെ പൗരോഹിത്യത്തിൽ നടത്തിയാലേ ശരിയാകൂ എന്ന ബോധം ഇല്ലാതാക്കാൻ വേണ്ടി അദ്ദേഹം തന്നെ മുൻകൈയെടുത്തു, വേദോക്തപ്രകാരമുള്ള ചടങ്ങുകളൊന്നുമില്ലാതെ, പാവപ്പെട്ടവരുടെ അനേകം വിവാഹങ്ങൾ സ്വന്തം നേതൃത്വത്തിൽ നടത്തിക്കൊടുത്തു. ഇത് നിയമപ്രകാരമുള്ള വിവാഹമല്ല എന്ന വാദവുമായി യാഥാസ്ഥിതികർ കോടതികയറി. 1890 ജനുവരി 8–ന് ബോംബെ ഹൈക്കോടതി ഇതിന്മേൽ നൽകിയ വിധി പ്രസിദ്ധമായിരുന്നു ചീഫ് ജസ്റ്റീസ് സർചാറൽസ് സർജൻറും ജസ്റ്റീസ് ടെലാംഗും കൂടി പുറപ്പെടുവിച്ച വിധി പ്രസ്താവനയിൽ ബ്രാഹ്മണ പുരോഹിതന്മാരില്ലാതെ വിവാഹങ്ങൾ നടത്താവുന്നതാണെന്നും ഫൂലെയുടെ നേതൃത്വത്തിൽ രൂപവത്കരിച്ച സത്യശോധകമണ്ഡൽ നടത്തുന്ന വിവാഹങ്ങൾക്ക് നിയമസാധുതയുണ്ടെന്നും പറഞ്ഞിരുന്നു. ഫൂലെയുടെ അവസാനകാലത്ത് അദ്ദേഹത്തിൻെറ ശ്രമങ്ങൾക്കു ലഭിച്ച വലിയൊരു അംഗീകാരമായിരുന്നു ഇത്.

തനിക്കു ശരിയാണെന്നു തോന്നിയകാര്യങ്ങൾ നടപ്പാക്കുന്നതിൽ ഫൂലെ കാണിക്കുന്ന സ്ഥിരതയും ധൈര്യവും അദ്ദേഹത്തിൻെറ അനുയായികളുടെ ആത്മ

വിശ്വാസം വളർത്തുന്ന വിധത്തിലായിരുന്നു. ഒരു ഉദാഹരണമിതാ:- 1888-ൽ പൂനെയിൽ കൊണോട്ട് പ്രഭുവിന്റെ ആഗമനം പ്രമാണിച്ചുനടത്തിയ അത്താഴ വിരുന്നിന് ഒരു സാധാരണ കൃഷിക്കാരനെപ്പോലെ തലേക്കെട്ടും കമ്പിളിപ്പുതപ്പുമായിട്ടാണ് ഫൂലെ ചെന്നത്. പാറാവുകാർ ആദ്യം അദ്ദേഹത്തെ കടത്തിവിട്ടില്ല. അദ്ദേഹത്തിന്റെ അന്തസ്സും ആത്മവിശ്വാസവും കാരണമെന്നു തന്നെ പറയട്ടെ, അവസാനം അദ്ദേഹം പ്രഭുവിന്റെ മുമ്പാകെ ആനീതനായി. പ്രഭുവിനോട് ജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുവാനും ദാരിദ്ര്യം ഉന്മൂലനം ചെയ്യുവാനും സാമൂഹികമായ പരിഷ്കാരങ്ങൾ കൊണ്ടുവരാനും ബ്രിട്ടീഷ് ഗവൺമെൻറിനെ പ്രേരിപ്പിക്കാനാണ് അദ്ദേഹം ആവശ്യപ്പെട്ടത്.

തന്റെ പ്രവർത്തനങ്ങൾ മുന്നോട്ടു കൊണ്ടുപോകുവാനും ജനങ്ങളുടെ ഇടയിൽ അന്വേഷണ ബുദ്ധി വളർത്തുവാനുമായി 'സത്യശോധന സമാജം' എന്ന പേരിൽ അദ്ദേഹം ഒരു സംഘടനയുണ്ടാക്കി. 1893-ൽ ആരംഭിച്ച ഈ സംഘടന 1983-ൽ ശതാബ്ദി ആഘോഷിച്ചു. ഒരു തരത്തിൽ പറഞ്ഞാൽ ഇന്ത്യയിലെ ആദ്യത്തെ യുക്തിവാദസംഘമാണിത്. അന്ധവിശ്വാസദൂരീകരണം, ദിവ്യാത്ഭുത അനാവരണം, ദുരാചാരവിപാടനം തുടങ്ങിയ മേഖലകളിൽ ഈ സംഘം ഇപ്പോഴും സ്തുത്യർഹമായ സേവനം ചെയ്തുകൊണ്ടിരിക്കുന്നു. ഫൂലെ വ്യക്തിപരമായ മതവിശ്വാസത്തിനോ ഈശ്വരവിശ്വാസത്തിനോ എതിരായിരുന്നില്ല. എന്നാൽ ബ്രാഹ്മണ പൗരോഹിത്യത്തിനും ജാതിവ്യത്യാസത്തിനും ബിംബാരാധനയ്ക്കും അദ്ദേഹം എതിരായിരുന്നു. പരമ്പരാഗതമായ വിശ്വാസപ്രമാണങ്ങളെ ഗുണദോഷ വിചിന്തനം ചെയ്യാതെ അംഗീകരിക്കുവാൻ അദ്ദേഹം തയ്യാറായിരുന്നില്ല. സത്യശോധന സമാജത്തിന്റെ ലക്ഷ്യം തന്നെ ഈ വിചിന്തനത്തിന് ജനങ്ങളെ പ്രേരിപ്പിക്കുക എന്നതായിരുന്നു.

മഹാത്മാഫൂലെയുടെ പ്രബന്ധങ്ങളും മററു രചനകളും മറാഠിയിലായിരുന്നു. ഇംഗ്ലീഷിലും അദ്ദേഹം

ചിലതൊക്കെ കുറിച്ചിട്ടുണ്ട് എന്നാണ് അറിവ്. എന്നാൽ മഹാരാഷ്ട്രയ്ക്കു പുറത്ത് ഇതൊന്നും പ്രചരിച്ചിട്ടില്ല; പ്രചരിപ്പിച്ചിട്ടുമില്ല. അദ്ദേഹത്തിന്റെ ചരമശതാബ്ദി ആചരണവുമായി ബന്ധപ്പെട്ടുകൊണ്ട് 'ഗുലാംഗിരി' (അടിമത്തം) എന്ന പുസ്തകം ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. നിലവിലുള്ള സാമൂഹികവ്യവസ്ഥയുടെ നേരെ അദ്ദേഹം പ്രയോഗിച്ച ഒരു ആഗ്നേയാസ്ത്രമാണ് ''ഗുലാംഗിരി''. ബഹുഭൂരിപക്ഷം ജനങ്ങളെ അജ്ഞതയിലും അന്ധവിശ്വാസങ്ങളിലും നിലനിർത്തിക്കൊണ്ട് വർണാശ്രമധർമ്മത്തിന്റെ പേരിൽ ജാതിയിൽ ഉയർന്ന ചുരുക്കം ചിലർക്കുമാത്രമായി ഉയർന്ന വിദ്യാഭ്യാസവും ഉന്നതാധികാരങ്ങളും കൈവശം വെച്ചുകൊണ്ടിരിക്കുന്ന സമ്പ്രദായത്തെയാണ് അദ്ദേഹം ഈ പുസ്തകത്തിലൂടെ എതിർക്കുന്നത്. അധഃസ്ഥിത ജനവിഭാഗത്തിന് സർക്കാർ ഉദ്യോഗങ്ങൾ നിഷേധിക്കുന്നതരത്തിലുള്ള സംവിധാനം ഇല്ലാതാകണമെങ്കിൽ പിന്നോക്ക ജനവിഭാഗങ്ങൾക്ക് സംവരണം നൽകിയേകഴിയൂ എന്നു നൂറിലേറെ കൊല്ലങ്ങൾക്കുമുമ്പ് ശക്തമായി വാദിച്ച ദീർഘദർശിയാണ് ഫൂലെ! മനുസംഹിതയെപ്പോലുള്ള ധർമ്മശാസ്ത്രഗ്രന്ഥങ്ങളെ അദ്ദേഹം അതിശക്തമായി അന്നേ വിമർശിച്ചു. കൃഷിക്കാരുടെയും തൊഴിലാളികളുടെയും അവകാശങ്ങൾക്കുവേണ്ടി അദ്ദേഹം അന്നേ വാദിച്ചു. അദ്ദേഹം കേവലം ഒരു സാമൂഹികപരിഷ്കർത്താവുമാത്രമായിരുന്നില്ല. സമഗ്രമായ സാമൂഹികവിപ്ലവത്തിന്റെ വക്താവായിരുന്നുവെന്നു അദ്ദേഹത്തിന്റെ രചനകൾ തെളിയിക്കുന്നു.

1888 മെയ് 11–ന് ഫൂലെയുടെ ഷഷ്ടിപൂർത്തി ഒരു ദേശീയാഘോഷം പോലെയാണ് മഹാരാഷ്ട്രയിൽ നടന്നത്. ആ അവസരത്തിലാണ് അദ്ദേഹം അയിത്തജാതിക്കാർക്കും മററ് അധഃസ്ഥിതർക്കും സ്ത്രീകൾക്കും വേണ്ടി ചെയ്ത സേവനത്തിന്റെ അംഗീകാരമെന്നോണം അദ്ദേഹത്തിനു ജനലക്ഷങ്ങൾ ''മഹാത്മാ'' എന്ന ബഹുമതി നൽകിയത്. 1890 നവംബർ 28ന് അദ്ദേഹം അന്ത

രിച്ചപ്പോൾ രാജ്യത്തിന്റെ നാനാഭാഗത്തുനിന്നും എല്ലാ വിഭാഗത്തിലും പെടുന്നവർ അദ്ദേഹത്തിനു ആദരാഞ്ജലികൾ അർപ്പിച്ചു. അദ്ദേഹം മരിച്ചു 100 കൊല്ലം കഴിയുന്നവേളയിലാണ് ഐക്യരാഷ്ട്രസഭ പെൺകുട്ടികളുടെ അവകാശവർഷം ആചരിച്ചത്, എന്നതു ആകസ്മികമാണെങ്കിലും കൗതുകമുളവാക്കുന്നു. തുടർന്നുവന്ന സാമൂഹിക പരിഷ്കർത്താക്കൾക്ക് ഫൂലെ ഒരു ആവേശവും പ്രേരണയുമായിരുന്നു. അദ്ദേഹത്തിന്റെ ശതാബ്ദി ആഘോഷം പ്രമാണിച്ചു പൂനെയിൽ ആരംഭിച്ച 'മഹാത്മാഫൂലെ ടെക്നിക്കൽ സ്കൂൾ' ഉദ്ഘാടനം ചെയ്തു കൊണ്ട് അന്നു പ്രധാനമന്ത്രിയായിരുന്ന ജവഹർലാൽ നെഹ്റു ഇക്കാര്യം എടുത്തു പറയുകയുണ്ടായി.

രണ്ട്

# നെഹ്റു: എൻെറ അറിവിൽ

കടന്നുവരുന്ന ഓരോ പ്രഭാതവും സ്മരണകളുടെ കൈത്തിരി കൊളുത്തിക്കൊണ്ടിരിക്കുന്നു. ഓർക്കാനുള്ള സന്ദർഭങ്ങളേയുള്ളു. മരിച്ചിട്ടും മരിക്കാത്ത മഹാപുരുഷൻ. 'ഞാൻ കണ്ട നെഹ്റു' എന്നു പറയുന്നതിനേക്കാരം 'ഞാൻ കാണുന്ന നെഹ്റു' എന്നല്ലെ? യഥാർത്ഥത്തിൽ ഞാൻ അദ്ദേഹത്തെ മുന്നിൽ കാണുന്നു. ജനകോടികളുടെ രാജകുമാരൻ. ശ്രേഷ്ഠൻ എന്ന വാക്ക് ആരുടെയെങ്കിലും പേരിനോടുകൂടി ചേർക്കാമെങ്കിൽ അത് അദ്ദേഹത്തിൻെറ പേരിനോടാണ്. അദ്ദേഹം ഓരോ ഇഞ്ചും ശ്രേഷ്ഠനായിരുന്നു, രൂപംകൊണ്ടും ഭാവം കൊണ്ടും. യക്ഷിക്കഥകളിലെ നായകനെപ്പോലെയാണ് അദ്ദേഹം എൻെറ തലമുറയിൽപ്പെട്ടവരുടെ ഹൃദയത്തിലൂടെ തേരോടിച്ചുപോയത്. അദ്ദേഹത്തിൻെറ നേരെയുള്ള എന്നെപ്പോലുള്ളവരുടെ സമീപനം ആരാധനയുടേതായിരുന്നു. മുപ്പതുകളിൽ വളർന്നുവരികയായിരുന്ന കുമാരൻമാരുടേയും യുവാക്കളുടേയും ഹൃദയങ്ങളിൽ മററൊരു ഇൻഡ്യൻ നേതാവിനും ഇത്ര വലിയൊരു സ്ഥാനം കിട്ടിയിട്ടില്ല. അതൊരു പ്രേമബന്ധമായിരുന്നു. അന്ധമായ പ്രേമം എന്നുതന്നെ പറയാം. അദ്ദേഹത്തിൻെറ ഓരോ വാക്കും ഓരോ നോട്ടവും ഓരോ ചലനവും ഞങ്ങരം ശ്രദ്ധിച്ചു. ഞങ്ങളിൽ അത് വികാരത്തിൻെറ വേലിയേററമുണ്ടാക്കി. ആവേശത്തിൻെറ തള്ളിച്ചയുണ്ടാക്കി. അദ്ദേഹത്തിൻെറ ഫോട്ടോകരം പത്രങ്ങളിൽ കണ്ടാൽ ഞങ്ങളതു നോക്കിയിരിക്കും. ആ മുഖസൗകു

മാര്യവും, ആ നറുപുഞ്ചിരിയും ഞങ്ങളുടെ ഹൃദയങ്ങളിൽ മായാത്ത മുദ്ര പതിപ്പിച്ചു. ഗാന്ധിത്തൊപ്പിവെച്ച ശിരസായിരുന്നു ഞങ്ങൾ കണ്ടുപരിചയിച്ചത്. പിന്നീട് തൊപ്പിയില്ലാത്ത ചില ച്ചിത്രങ്ങൾ കണ്ടപ്പോൾ ഞങ്ങൾക്കെന്തൊരു സങ്കടമായിരുന്നുവെന്നോ? നെഹ്റുവിന് കഷണ്ടിത്തലയുണ്ടാകുമെന്ന് ഞങ്ങൾക്ക് വിശ്വസിക്കാൻ സാധിച്ചില്ല.

അദ്ദേഹം എപ്പോഴും കുതിരപ്പുറത്താണ് സഞ്ചരിക്കുകയെന്ന് ഞാൻ എന്റെ കുട്ടിക്കാലത്ത് വിശ്വസിച്ചിരുന്നു. കുതിരപ്പുറത്തിരിക്കുന്ന നെഹ്റുവിന്റെ ഒരു ചിത്രം കണ്ടതായിരിക്കാം കാരണം. അല്ലെങ്കിലും രാജകുമാരന്മാർ സഞ്ചരിക്കേണ്ടത് കുതിരപുറത്താണല്ലോ! അദ്ദേഹത്തിന്റെ കുടുംബപാരമ്പര്യം ഞങ്ങൾക്കൊരു ഇതിഹാസമായിരുന്നു. മോത്തിലാലിനെ ഒരു ദേശീയ നേതാവെന്നതിനേക്കാളേറെ ബ്രിട്ടീഷ് രാജാവിനെ അതിശയിക്കുന്ന ആഡംബരത്തിൽ ജീവിക്കാൻ കഴിവുള്ള ഒരു ഇൻഡ്യൻ പ്രഭുവായിട്ടാണ് എന്റെ ബാല്യകാല സങ്കല്പം. അതുസംബന്ധിച്ച എത്രയെത്ര കഥകളാണ് ഞങ്ങൾ പ്രചരിപ്പിച്ചത്! അത്തരം ഒരാൾ ആഡംബരമുപേക്ഷിച്ച് ഖദർ ധരിക്കുകയും ദേശീയ സമരത്തിൽ പങ്കെടുക്കുകയും ചെയ്തുവെന്നു കേൾക്കുമ്പോൾ രോമാഞ്ചമുണ്ടാകാതിരിക്കുമോ! അദ്ദേഹത്തിന്റെ മകനെ ഒരു രാജകുമാരനായി സങ്കല്പിക്കുന്നതിൽ എന്താണ് തെററ്?

നെഹ്റുവിനെ യക്ഷിക്കഥകളിലെ നായകനായികണ്ടു വളർന്ന തലമുറയിൽപെട്ടവർക്ക് അദ്ദേഹം ചെയ്യുന്നതെന്തും ആവേശപ്രദമായിരുന്നു. 1929-ൽ കോൺഗ്രസിന്റെ ലാഹോർ സമ്മേളനത്തിലും പിന്നീട് ലക്നോ സമ്മേളനത്തിലും നെഹ്റു അദ്ധ്യക്ഷനായ കഥകൾ ഞങ്ങൾ കേട്ടിരുന്നു. അതിനു വളരെ മുൻപുതന്നെ കല്ക്കത്തയിൽ ചേർന്ന കോൺഗ്രസ് സമ്മേളനത്തിൽ സ്വന്തം പിതാവിന്റെ അഭിപ്രായങ്ങൾക്കെതിരായി തുറന്ന സമ്മേളനത്തിൽ സമരം നടത്തിയതും ഞങ്ങൾ കേട്ടിരുന്നു. നിർഭീകതയും അഭിപ്രായസ്ഥൈര്യവും അദ്ദേഹത്തിൽ

ചാർത്തിയ പരിവേഷത്തിനും കൂടുതൽ ശോഭ നൽകിയത് അദ്ദേഹത്തിന്റെ ജയിൽയാത്രകളും ജയിൽവാസകാലത്ത് അദ്ദേഹം എഴുതിയ ഗ്രന്ഥങ്ങളുമാണ്.

നെഹ്റു അപ്രമാദിയല്ലെന്നും അദ്ദേഹത്തിനും തെററുകൾ പററിയിട്ടുണ്ടെന്നും മനസിലാക്കാനുള്ളകഴിവു പിന്നീടുണ്ടായി. ഒരു പത്രപ്രവർത്തകനെന്ന നിലയിൽ മദ്രാസിൽ വെച്ചും കേരളത്തിൽ വെച്ചും അദ്ദേഹത്തെ പലതവണ കണ്ടപ്പോഴും വിമർശനാത്മകമായ ചോദ്യശരങ്ങൾ അദ്ദേഹത്തിന്റെ നേരെ ഉന്നയിക്കുന്നതിനുള്ള പ്രേരണ നൽകിയത് ആ കഴിവാണ്. എന്നാൽ അപ്പോഴും അദ്ദേഹത്തിന്റെ നേരെയുള്ള ആരാധനാഭാവത്തിന് ഭംഗം നേരിട്ടിരുന്നില്ല. അദ്ദേഹം മരിച്ചിട്ട് അനേകവർഷങ്ങൾ കഴിഞ്ഞശേഷം ഈ വരികൾ കുറിച്ചിടുമ്പോഴും ഈ ആരാധനാഭാവമല്ലെ തലപൊക്കുന്നത്!

എങ്ങനെ ആരാധിക്കാതിരിക്കും? എന്റെ രാജ്യത്തിന്റെ ഏതുഭാഗത്ത് നോക്കിയാലും ഞാനദ്ദേഹത്തെ കാണുന്നുണ്ട്. ഇൻഡ്യാരാജ്യത്തെ ആധുനികയുഗത്തിലേക്ക് ആനയിക്കുന്നതിൽ അദ്ദേഹത്തെപ്പോലെ മററൊരാളും ശ്രമിച്ചിട്ടില്ല. ഈ രാജ്യത്തിലെ വൻ വ്യവസായ സ്ഥാപനങ്ങളിൽ, അണക്കെട്ടുകളിൽ, ഗവേഷണാലയങ്ങളിൽ, സാങ്കേതിക സ്ഥാപനങ്ങളിൽ, നെൽവയലുകളിൽ, പൂന്തോട്ടങ്ങളിൽ, സാംസ്കാരിക പുരോഗതിയിൽ— എല്ലാം ഞാനദ്ദേഹത്തിന്റെ ചൈതന്യത്തെ കാണുന്നു. സ്വതന്ത്ര ഇൻഡ്യയുടെ ആദ്യത്തെ 17 വർഷങ്ങളിൽ ഭരണസാരഥ്യം നെഹ്റുവിനല്ലായിരുന്നുവെങ്കിൽ എന്താകുമായിരുന്നു സ്ഥിതി? യാഥാസ്ഥിതികരും ഉപരിപ്ലവബുദ്ധികളുമായ അനേകം നേതാക്കന്മാർക്ക് അന്നും ഇൻഡ്യയുടെ രാഷ്ട്രീയശരീരത്തിന്മേൽ ഉണ്ടായിരുന്ന സ്വാധീനം ഒട്ടും കുറവായിരുന്നില്ലെന്നുകൂടി നാമോർക്കണം.

നെഹ്റു സ്വപ്നദർശിയും ആദർശവാദിയും ദാർശനികനും ആണെന്ന് ഒരു കുററാരോപണമെന്നനിലയിൽ അന്നും പറഞ്ഞവരുണ്ട്. ശരിയാണ്, അദ്ദേഹം ദാർശ-

നികനും സ്വപ്നദർശിയും ആദർശവാദിയും ഒക്കെ ആയിരുന്നു. തെരഞ്ഞെടുപ്പ് അടുക്കുമ്പോൾ കണ്ണില്ലാത്തതെല്ലാം പൊന്നാക്കിത്തരാമെന്നുപറയുകയും ജാതിയുടേയും സമുദായത്തിൻേറയും പേരിൽ ജനങ്ങളെ ഇളക്കിവിടുകയും ചെയ്യുന്ന ഒരു സാധാരണ രാഷ്ട്രീയക്കാരനല്ലായിരുന്നു അദ്ദേഹം. നെഹ്റു ജനപ്രീതിയാർജ്ജിച്ചത് അവർക്ക് ഇഷ്ടമുള്ള കാര്യങ്ങൾമാത്രം പറഞ്ഞിട്ടല്ല. അവർ ഇഷ്ടപ്പെടേണമെന്ന് അദ്ദേഹം ആഗ്രഹിച്ചകാര്യങ്ങൾ പറഞ്ഞിട്ടാണ്. അദ്ദേഹം ജനങ്ങളെ ശകാരിച്ചിട്ടുണ്ട്. അവരുടെ കുററവും കുറവും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. പാരമ്പര്യത്തിൻെറ ചങ്ങലക്കെട്ടുകൾ പൊട്ടിച്ചെറിയുവാൻ ആവശ്യപ്പെട്ടിട്ടുണ്ട്. അന്ധവിശ്വാസവും അനാചാരവും ഉപേക്ഷിച്ച് ശാസ്ത്രത്തിൻെറ വെളിച്ചം കാണുവാൻ അവരെ പ്രേരിപ്പിച്ചിട്ടുണ്ട്. തൻെറ രാജ്യത്തിലെ ജനങ്ങളെ നന്നായി മനസിലാക്കുകയും അവരെ ആധുനികയുഗത്തിലേക്കു നയിക്കുമെന്നു പ്രതിജ്ഞയെടുക്കുകയും ചെയ്ത ദാർശനികനായിരുന്ന നേതാവായിരുന്നു അദ്ദേഹം.

മരിക്കുന്നതിനു പത്തുകൊല്ലംമുൻപെഴുതിയ മരണപത്രത്തിൽ തൻെറ ഭൗതികാവശിഷ്ടം വെന്തുവെണ്ണീറായാൽ അതു ഗംഗയിലും യമുനയിലും കലക്കേണമെന്നും അതിൻെറ ഒരംശം വിമാനത്തിൽ കയററി ഉയരത്തിൽ കൊണ്ടുപോയി പരന്നുകിടക്കുന്ന പാടങ്ങളിലേക്കു വിതറണമെന്നും അദ്ദേഹം ആവശ്യപ്പെടുകയുണ്ടായി. ഒരു സാധാരണ രാഷ്ട്രീയക്കാരന് ഒരിക്കലും ആലോചിക്കാൻ കഴിയാത്ത ഒരു നിർദ്ദേശമായിരുന്നു ഇത്. ആദർശവാദിയും സ്വപ്നദർശിയുമായ ഒരു ദാർശനിക രാജ്യസ്നേഹിക്കുമാത്രമേ അങ്ങനെ ഒരു മരണപത്രമെഴുതുവാൻ കഴിയൂ. യഥാർത്ഥത്തിൽ അത് ഒരു മരണപത്രമല്ല; മനോഹരമായ കവിതയാണ്.

നെഹ്റു സ്വയം ഒരു സാഹിത്യകാരനൊ, കവിയൊ ആണെന്ന് അവകാശപ്പെട്ടിരുന്നില്ല; ഏതു സാഹിത്യകാരനും കവിക്കും അസൂയപ്പെടാവുന്ന ഭാഷാസ്വാധീനവും

ആശയനിവേധനശക്തിയും അസാധാരണത്വവും അദ്ദേഹത്തിനുണ്ടായിരുന്നുവെങ്കിൽക്കൂടി. ഇൻഡ്യക്കാരുടെ ഇംഗ്ലീഷിനെ കളിയാക്കുന്ന ആംഗ്ലേയ ഉദ്ദണ്ഡന്മാർക്കുപോലും ബഹുമാനം ജനിപ്പിക്കുന്നതായിരുന്നു ആംഗലവാണിയിൽ അദ്ദേഹത്തിനു ഉപലബ്ധമായിരുന്ന, ആയാസരഹിതമായിരുന്ന, ശൈലീവിശേഷം. അദ്ദേഹത്തിൻെറ ഭാഷാപരമായ കഴിവിനെക്കുറിച്ച് പ്രബന്ധമെഴുതുകയല്ല ഇവിടെ എൻെറ ഉദ്ദേശം. സാഹിത്യകാരനെന്നു സ്വയം അവകാശപ്പെടാതിരുന്ന ഈ രാഷ്ട്രീയക്കാരനുണ്ടായിരുന്ന കവിഹൃദയവും ഭാവനാവിലാസവും എത്രമാത്രം ആകർഷകമാണ്, എന്ന വസ്തുതയിലേയ്ക്ക് ശ്രദ്ധ ചൂണ്ടുകയാണ്.

The woods are lovely dark and deep
But I have promises to keep
And miles to go before I sleep
And miles to go before I sleep

എന്ന റോബർട്ട് ഫ്രോസ്ററിൻെറ കവിതാശകലത്തിന്, സ്വന്തം ഡയറിയിൽ പകർത്തി, അദ്ദേഹം അമരത്വം നൽകിയത് മരിക്കുന്നതിൻെറ തലേദിവസമാണ്. തൻെറ താല്ക്കാലിക ഭാവത്തിന് കവിതയിലൂടെ സാക്ഷാൽക്കാരം കണ്ടെത്താൻ കഴിയുന്ന രാഷ്ട്രീയനേതാക്കൾ വേറെ എത്ര പേരുണ്ടായിരുന്നു നമ്മുടെ നാട്ടിൽ?

നെഹ്റു ഒരു ആദർശവാദിയും സ്വപ്നദർശിയും ദാർശനികനുംതന്നെ. എനിക്കാകാര്യത്തിൽ സംശയമൊട്ടുമില്ല. അദ്ദേഹത്തെപ്പോലുള്ള ചുരുക്കം ചില സ്വപ്നദർശികളാണ് ചരിത്രത്തിൻെറ ഗതിയെ മാററിമറിക്കുന്നതിനുള്ള ഉപകരണങ്ങളായിതീർന്നത് എന്ന വസ്തുത കൂടി ഞാനോർക്കുന്നു. തണുപ്പുമാററാനുള്ള ഇന്ധനം കൂടിഇല്ലാതെ, ഒരു ശിശിരരാത്രിയിൽ, തണുത്തുവിറച്ചുകൊണ്ട്, ഒരു മെഴുകുതിരിയുടെ അരണ്ടവെളിച്ചത്തിൽ സോവിയററ്യൂണിയനിലത്രയും വൈദ്യുതിവിതരണം ചെയ്യുന്നതിന് പ്ലാനുണ്ടാക്കാൻ നിർദ്ദേശം നല്കിയ വി. ഐ. ലെനിനെ സ്വപ്നദർശി എന്നുവിളിച്ചത്

എച്ച്. ജി. വെത്സിൻ അല്ലാതെ മററാരുമായിരുന്നില്ല. ഏതാനും വർഷം കഴിഞ്ഞ് വെത്സ് വീണ്ടും സോവിയററ്യൂണിയനിൽ വന്നപ്പോഠം ലെനിൻെറ സ്വപ്നം യാഥാർത്ഥ്യമായത് നേരിട്ടുകണ്ട് ബോദ്ധ്യപ്പെട്ടു. ലെനിൻെറ സ്വപ്നം പ്രായോഗികവാദിയുടെ സ്വപ്നമായിരുന്നു. നെഹ്റുവും അങ്ങനെതന്നെ. അദ്ദേഹത്തിൻെറ സ്വപ്നങ്ങഠം ഇൻഡ്യയുടെ ഭാവിയെക്കുറിച്ചുള്ളതായിരുന്നു. ലോകരാഷ്ട്രങ്ങളുടെ ഇടയിൽ തല ഉയർത്തി നിൽക്കുന്ന ഒരു ഇൻഡ്യയെയാണ് അദ്ദേഹം സ്വപ്നം കണ്ടത്. തൻെറ ജീവിതകാലത്തുതന്നെ ആ സ്വപ്നം യാഥാർത്ഥ്യമാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

ആളുകളെ വിലയിരുത്തുന്നതിലും അവരുടെ കഴിവുകഠം കണ്ടെത്തുന്നതിലും ഒരിക്കലും തെററു പററിയിട്ടില്ലാത്ത മഹാത്മാഗാന്ധി തൻെറ വത്സലശിഷ്യനും അനന്തരാവകാശിയുമായ നെഹ്റുവിനെക്കുറിച്ച് 1929-ൽ പറഞ്ഞ വാക്കുകളോർമ്മ വരുന്നു.

"ധീരതയിൽ അദ്ദേഹത്തെ അതിശയിക്കാനാവില്ല. രാജ്യത്തോടുള്ള സ്നേഹത്തിൻെറ കാര്യത്തിലാണെങ്കിൽ അദ്ദേഹത്തെക്കാഠം മററാർക്കാണ് അത് കൂടുതലുള്ളത്?"

"അദ്ദേഹം സാഹസികനും എടുത്തുചാട്ടക്കാരനുമാണെന്ന് ചിലർ പറയുന്നു. ഈ അവസരത്തിൽ കൂടുതലർഹതയുണ്ടാക്കുന്ന ഒരു ഗുണമാണത്. അദ്ദേഹത്തിന് ഒരു പോരാളിയുടെ സാഹസികതയും എടുത്തുചാട്ടവും മാത്രമല്ല ഉള്ളത്, ഒരു രാജ്യ തന്ത്രജ്ഞൻെറ വകതിരിവുമുണ്ട്."

"അച്ചടക്കത്തെ ഇഷ്ടപ്പെടുന്ന അദ്ദേഹം, അത് ഉപദ്രവകരമായിത്തീരുമ്പോഠംപോലും അതിന് നീക്കുപോക്കില്ലാതെ വിധേയനാവാൻ കഴിയുന്നവനാണെന്നു തെളിയിച്ചിട്ടുണ്ട്."

"അദ്ദേഹം നിസംശയമായും സ്വന്തം സാഹചര്യങ്ങളിൽനിന്നും വളരെ മുമ്പോട്ടുപോയി ചിന്തിക്കുന്ന ഒരു

തീവ്രവാദിയാണ്. എന്നാൽ ഈ ഊക്കുകൂടുതൽ വിഛേദത്തിന് കാരണമാകാതിരിക്കത്തക്കവണ്ണം വിനീതനും പ്രായോഗികവാദിയുംകൂടിയാണദ്ദേഹം. ''

''അദ്ദേഹം സ്ഫടികംപോലെ നിർമ്മലനും. സംശയത്തിനവസരംകൊടുക്കാത്തവിധം സത്യസന്ധനുമാണ്. നികവുററ, കുററമററ യോദ്ധാവായ അദ്ദേഹത്തിൻെറ കരങ്ങളിൽ രാഷ്ട്രം സുരക്ഷിതമാണ്. ''

ഏതാണ്ട് അരനൂററാണ്ടിനുശേഷം ഈ വരികരം വായിക്കുമ്പോരം ഗാന്ധിജിയുടെ ദീർഘദർശനത്തെയാണോ അതോ അതിനെ തീർത്തും സാധൂകരിച്ച നെഹ്റുവിൻെറ വ്യക്തിവൈശിഷ്ട്യത്തെയാണോ ഏതിനെയാണ് കൂടുതൽ സ്തുതിക്കേണ്ടതെന്ന് സംശയിച്ചുപോകുന്നു.

സമകാലികരായ മററ് ഇൻഡ്യൻ നേതാക്കളിൽനിന്ന് നെഹ്റുവിനെ മാററിനിർത്തുകയും തലയും ചുമലും മേലെകാണുന്ന വൈശിഷ്ട്യം അദ്ദേഹത്തിന് നേടിക്കൊടുക്കുകയും ചെയ്ത ഘടകമെന്താണ്? ഇൻഡ്യയുടെ ഭാവിയെക്കുറിച്ചുള്ള ഉറച്ചവിശ്വാസമാണൊ? ആണെന്നു പറയാം. പക്ഷെ, ആ വിശ്വാസം ചരിത്രബോധത്തിലടിയുറച്ചതും പ്രവർത്തനോത്സുകതകൊണ്ട് പ്രശോഭിതമായതും ആയിരുന്നു. അദ്ദേഹത്തിനുഭാവിയിലേക്കുള്ള വഴി അറിയാമായിരുന്നു. തപ്പിതടയൽ ഉണ്ടായിരുന്നില്ല.

ഇൻഡ്യ സ്വതന്ത്രയാകുന്നതിനുമുമ്പുതന്നെ സ്വതന്ത്ര ഇൻഡ്യയുടെ പുരോഗതിക്കുള്ള കരടുരേഖ അദ്ദേഹം തയ്യാറാക്കിക്കഴിഞ്ഞിരുന്നു. ലോകചരിത്രത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന അവഗാഹവും രാഷ്ട്രീയദർശനങ്ങളെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന പിടിപാടും അദ്ദേഹത്തെ ഇതിനുസഹായിച്ചു. സ്പെയിനിലെ ട്രെഞ്ചുകളിലിരുന്നുകൊണ്ട് അദ്ദേഹം ജനാധിപത്യ സ്വാതന്ത്ര്യത്തിന് അന്നാട്ടുകാർ നടത്തുന്ന സമരങ്ങളെ വീക്ഷിക്കുകയും സഹായിക്കുകയും ചെയ്തു. യൂറോപ്പിൽ വളർന്നുവന്ന സോഷ്യലിസ്ററ് ആശയഗതികളു

മായി സമ്മേളനമേശക്ക് മുമ്പാകെ ഇരുന്നുകൊണ്ടു മാത്രമല്ല ജനലക്ഷങ്ങളുടെ ഇടയിൽ ജീവിച്ചുകൊണ്ടു തന്നെ അദ്ദേഹം ബന്ധംപുലർത്തി.

ഒക്ടോബർ വിപ്ളവത്തെപ്പററി തൻെറ നാട്ടുകാരിലാരേക്കാളുമേറെമനസിലാക്കിയത് അദ്ദേഹമായിരുന്നു. വിപ്ളവത്തിൻെറ പടനിലങ്ങരം പോയിക്കണ്ട ഇൻഡ്യൻ നേതാക്കന്മാരിൽ പ്രധാനപ്പെട്ട ആളും അദ്ദേഹംതന്നെ. 1927-ൽ ആദ്യത്തെ തവണ സോവിയററ് യൂണിയൻ സന്ദർശിച്ചതിനുശേഷം അദ്ദേഹം ആത്മകഥയിൽ ഇങ്ങനെ എഴുതി.

''മഹാനായ ലെനിനെ പിന്തുടർന്നു (റഷ്യ) ഭാവിയിലേക്ക് നോക്കുകയും എന്തായിതീരണമെന്നതിനെക്കുറിച്ചുമാത്രം ആലോചിക്കുകയും ചെയ്തു. അതേ അവസരത്തിൽ മററുരാജ്യങ്ങളാവട്ടെ, ഭൂതകാലത്തിൻെറ മൃതഹസ്തങ്ങളിൽ മയങ്ങികിടക്കുകയും കഴിഞ്ഞുപോയ കാലത്തിൻെറ ഉപയോഗശൂന്യങ്ങളായ അവശിഷ്ടങ്ങളെ സംരക്ഷിക്കുന്നതിൽ സ്വന്തം കഴിവുകളെ പാഴ്വിനിയോഗം നടത്തുകയും ചെയ്യുന്നു. മുമ്പ് പിന്നണിയിൽ കിടന്നിരുന്ന മദ്ധ്യേഷ്യയിലെ പ്രദേശങ്ങരക്ക് സോവിയററ് ഭരണത്തിൻകീഴിലുണ്ടായിരുന്ന വമ്പിച്ച പുരോഗതിയെപ്പററിയുള്ള റിപ്പോർട്ടുകരം എന്നിൽ പ്രത്യേകിച്ചും മതിപ്പുളവാക്കി. കൂട്ടിക്കിഴിച്ചുപറഞ്ഞാൽ ഞാൻ റഷ്യയെ പൂർണ്ണമായും അനുകൂലിക്കുന്നു. സോവിയററുകാരുടെ സാന്നിദ്ധ്യം ഇരുണ്ടതും നിരാശാജനകവുമായ ഈ ലോകത്തിൽ പ്രകാശോജ്വലവും ഹൃദയകാരിയുമായ ഒരു ദൃശ്യമാണ്.'' (ആ ദൃശ്യം ഇന്ന് അപ്രത്യക്ഷമായി എന്നത് മറെറാരുകാര്യം !)

സോഷ്യലിസത്തെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ അഭിപ്രായങ്ങരം അന്നും വ്യത്യസ്തമായിരുന്നു. 'സോഷ്യലിസം എന്നെ സംബന്ധിച്ചേടത്തോളം ഞാൻ അനുകൂലിക്കുന്ന ഒരു സാമ്പത്തികസിദ്ധാന്തം മാത്രമല്ല, എൻെറ മുഴുവൻ മസ്തിഷ്കവും ഹൃദയവും ഉരംക്കൊള്ളുന്ന സർവ്വപ്രധാനമായ ഒരു വിശ്വാസപ്രമാണമാണത്,'

അദ്ദേഹം പറഞ്ഞു. എന്നാൽ സോഷ്യലിസം ഒരു യാന്ത്രികത്തപവാദമാണെന്നും എല്ലാരാജ്യങ്ങളിലും അത് ഒരുപോലെ നടപ്പാക്കാവുന്നതാണെന്നും അദ്ദേഹം കരുതിയില്ല. ഇൻഡ്യൻ സാഹചര്യങ്ങളിൽ നടപ്പാക്കുന്ന സോഷ്യലിസത്തിന് അതിൻേറതായ പ്രത്യേകതകളുണ്ടാവുമെന്ന് അദ്ദേഹം പറഞ്ഞു. ജനാധിപത്യമാർഗ്ഗങ്ങൾക്ക് പ്രാധാന്യം കൊടുക്കുന്ന തരത്തിലുള്ള ഒരു സോഷ്യലിസമായിരിക്കും ഇവിടെ നടപ്പാക്കുന്നതെന്ന് അദ്ദേഹം പ്രസ്താവിച്ചു. അദ്ദേഹം അന്നേ അങ്ങനെ പറഞ്ഞു എന്നത് ശ്രദ്ധേയമല്ലെ?



നെഹ്റുവിൻെറ കാലത്തോ, അതിനുശേഷമോ ഇൻഡ്യയിൽ സോഷ്യലിസം നടപ്പാക്കാൻ കഴിഞ്ഞിട്ടില്ല. ധനികനും ദരിദ്രനും തമ്മിലുള്ള അന്തരം ഇന്നും ഇവിടെ വർദ്ധിച്ചുവരുന്നതേയുള്ളു. തൊഴിലില്ലായ്മയും പട്ടിണിയും ഇന്നും നമ്മുടെ നാട്ടിൽ നടമാടുന്നു. പക്ഷെ ഇൻഡ്യ വ്യവസായവൽക്കരണത്തിൽ അതിദൂരം മുന്നോട്ടു പോയിട്ടുണ്ട്. അടിസ്ഥാനവ്യവസായങ്ങൾ പൊതുവുടമയിൽ ധാരാളമായി സ്ഥാപിച്ചിട്ടുണ്ട്. സ്വകാര്യമേഖലയും പൊതുമേഖലയുംചേർന്ന ദേശീയ സമ്പദ്വ്യവസ്ഥയ്ക്ക് ഉറപ്പും പരപ്പുമുള്ള ഒരു അടിത്തറ ഇവിടെയുണ്ടായിട്ടുണ്ട്. ശാസ്ത്ര-സാങ്കേതിക പുരോഗതിക്കാവശ്യമായ സ്ഥാപനങ്ങൾ ഇവിടെയുണ്ട്. സ്വാതന്ത്ര്യത്തിൻെറ ആദ്യനാളുകളിൽ ഭരണനൗകയുടെ അമരത്തിരുന്ന നെഹ്റുവിൻെറ ഭാവനാപൂർണ്ണമായ സമീപനമാണ് ഇതിന് കാരണം. എന്തെന്തുപ്രതിബന്ധങ്ങളെ നേരിട്ടുകൊണ്ടാണ് അദ്ദേഹം ഇൻഡ്യയെ ആധുനികയുഗത്തിലേക്കാനയിച്ചത്, എന്നാലോചിച്ചാലെ ഈ മഹത്കൃത്യത്തിൻെറ ആഴവും പരപ്പും നമുക്ക് മനസിലാവുകയുള്ളു.

മനുഷ്യനെ മനുഷ്യനിൽ നിന്നും അകററിനിർത്തുന്ന എല്ലാ അനാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കും അദ്ദേഹം എതിരായിരുന്നു. അക്കൂട്ടത്തിൽ അദ്ദേഹത്തിൻെറ കഠിനമായ എതിർപ്പിനുപാത്രമായത് മതത്തെ

ചൊല്ലിയുള്ള വഴക്കായിരുന്നു. അങ്ങേയററം മതവിശ്വാസിയായ ഒരു മഹാപുരുഷനായിരുന്നു മഹാത്മാ ഗാന്ധി. അദ്ദേഹത്തിൻെറ ഏററവും ഇഷ്ടപ്പെട്ട മാനസപുത്രനായിരുന്നു നെഹ്റു. എന്നിട്ടും അദ്ദേഹം മതത്തെ വെറുത്തു. അദ്ദേഹം പറഞ്ഞു: "മതമെന്ന പേരിൽ കാണുന്ന ദൃശ്യം, അല്ലെങ്കിൽ ഇൻഡ്യയിലും മററിടങ്ങളിലും ഉള്ള സംഘടിതമതം, എന്നിൽ ഭീതിയുളവാക്കുന്നു; ഞാൻ പലപ്പോഴും അതിനെ അധിക്ഷേപിച്ചിട്ടുണ്ട്. അതിനെ ഉച്ചാടനം ചെയ്യാൻ ആഗ്രഹിക്കുന്നുമുണ്ട്." ഇൻഡ്യയെപ്പോലുള്ള ഒരു രാജ്യത്തിൽ ജനകോടികളുടെ നേതാവായിരിക്കുന്ന ഒരു മനുഷ്യന് ഇങ്ങനെ പറയാൻ കഴിഞ്ഞു എന്നതിൽ ഞാനഭിമാനം കൊള്ളുന്നു. നെഹ്റുവിൻെറ മതവിരോധം പാശ്ചാത്യാശയങ്ങളുടെ വേലിയേററത്തിൽനിന്നുണ്ടായതല്ല. ഇൻഡ്യൻ പാരമ്പര്യത്തിൽനിന്നുതന്നെ' ഉണ്ടായതാണ്. അദ്ദേഹത്തിൻെറ "ലോകചരിത്രസംഗ്രഹ"വും 'ഇൻഡ്യയെ കണ്ടെത്തലും' 'ആത്മകഥ'യും വായിക്കുന്ന ഏതൊരാൾക്കും ഇത് മനസിലാക്കാവുന്നതേയുള്ളു, അദ്ദേഹം പറഞ്ഞു.

"പരലോകം എന്നിൽ താല്പര്യം ഉളവാക്കുന്നില്ലെന്ന് ഞാൻ ഭയപ്പെടുന്നു. ഈ ലോകത്തിൽ ഞാനെന്തു ചെയ്യണമെന്ന കാര്യമാണ് എൻെറ മനസുനിറയെ; ഇവിടെ എൻെറ ചുമതല വ്യക്തമാണെങ്കിൽ, മറേറതെങ്കിലും ലോകത്തെപ്പററി ഞാൻ ബുദ്ധിമുട്ടുകയില്ല." ഇത് ഭൗതികവാദമാണ്; പക്ഷെ ഇൻഡ്യയുടെ തന്നെ ഭൗതികവാദമാണ്.

നെഹ്റു ജീവിതത്തിൽ ഏററവുമധികം ക്ലേശിച്ച രണ്ട് സന്ദർഭങ്ങളാണുണ്ടായിരുന്നത്. ഒന്ന് സ്വാതന്ത്ര്യലബ്ധിക്കുതൊട്ടുമുമ്പും പിമ്പും, ഇൻഡ്യയിൽ സാമുദായിക ലഹള നടന്നപ്പോൾ: രണ്ട്, 1962-ലെ ചൈനീസാക്രമണം നടന്നപ്പോൾ. സ്വാതന്ത്ര്യ ലബ്ധിക്കുതൊട്ടുമുമ്പ് നെഹ്റു, ഇടക്കാല ഗവൺമെൻറിൻെറ പ്രധാനമന്ത്രിയായിരുന്ന കാലത്ത്, ഇപ്പോൾ പാക്കിസ്ഥാൻെറ

ഭാഗമായിത്തീർന്നിട്ടുള്ള പശ്ചിമപഞ്ചാബിലെ ഒരു അഭയാർത്ഥിക്യാമ്പിൽ അഭയാർത്ഥികളെ സഹായിക്കാനും സംരക്ഷിക്കാനും നിയുക്തരായ സൈനികരിൽ ഒരാൾ എന്ന നിലയിൽ ഞാൻ നെഹ്റുവിനെ വളരെ അടുത്തു കാണുകയുണ്ടായി. ഇപ്പോഴത്തെ ഇസ്ളാമാബാദിനടുത്ത് സിക്കുകാരായ അഭയാർത്ഥികൾക്കുവേണ്ടി സംഘടിപ്പിച്ചൊരു ക്യാമ്പായിരുന്നു അത്. അശരണരും ആശയററവരുമായ ആ അഭയാർത്ഥി പെരുംകൂട്ടത്തോട് സംസാരിക്കുമ്പോൾ ധീരനായ ആ നേതാവ് എത്രമാത്രം വേദന അനുഭവിക്കുന്നുണ്ടായിരുന്നു എന്ന് അദ്ദേഹത്തെ കണ്ട ആർക്കും മനസിലാക്കാവുന്നതേയുള്ളു.

അസാധാരണമെന്നുപറയട്ടെ, ചൈനീസാക്രമണത്തിനുശേഷവും എനിക്കദ്ദേഹത്തെ ഒരു പത്രപ്രവർത്തകനെന്നനിലയിൽ വളരെ അടുത്തുകാണാനിടവന്നു. അതിന് ഒരുവർഷം മുമ്പുകണ്ട നെഹ്റുവിനെ ആയിരുന്നില്ല ഞാനന്നുകണ്ടത്. അദ്ദേഹത്തിന് പെട്ടെന്ന് പ്രായം കൂടിയതായും ദുർബലനായിത്തീർന്നതായും തോന്നി. തീരെ പ്രതീക്ഷിക്കാത്ത ഒരു പ്രഹരമായിരുന്നു അതെന്ന് വ്യക്തം. ബന്തൂങ്ങ് സമ്മേളനത്തിലും മററ് അനേകം അന്താരാഷ്ട്രവേദിയിലും ചൗഎൻലായി അടക്കമുള്ള ചൈനീസ് നേതാക്കളെ കൈപിടിച്ച് നയിച്ച സുഹൃത്തായിരുന്നു നെഹ്റു. സാമാധാനപരമായ സഹപ്രവർത്തനത്തിലുള്ള പഞ്ചശീലങ്ങൾക്ക് രൂപം കൊടുത്തത് നെഹ്റുവും ചൗഎൻലായിയും കൂടിയാണ്. അങ്ങിനെയുള്ള ചൈനയിൽനിന്ന് ഇൻഡ്യക്ക് ഓർക്കാപ്പുറത്ത് അടികിട്ടിയപ്പോൾ നെഹ്റു അമ്പരന്നുപോയിരിക്കണം.

ഇൻഡ്യയെ സംബന്ധിച്ചിടത്തോളം ഏററവും പ്രധാനപ്പെട്ട കടമ അതിൻെറ സ്വാതന്ത്ര്യം സംരക്ഷിക്കുകയാണെന്ന് നെഹ്റു വിശ്വസിച്ചു. എന്നാൽ മററ് രാജ്യങ്ങളും ജനതകളും പാരതന്ത്ര്യത്തിൽ കഴിഞ്ഞുകൂടുമ്പോൾ ഇന്ത്യയുടെ മാത്രം സ്വാതന്ത്ര്യത്തിന് അർത്ഥമില്ലെന്നും അദ്ദേഹം മനസിലാക്കിയിരുന്നു. സ്വാതന്ത്ര്യം

എന്ന പദത്തിന്റെ പൊരുളും പ്രകാശവും അദ്ദേഹത്തെപ്പോലെ ഉൾക്കൊണ്ട മറ്റൊരാൾ ഉണ്ടോ എന്ന് സംശയം. നെഹ്റുവിന്റെ സാമ്രാജ്യത്വ വിരോധത്തിന്റേയും ചേരിചേരാനയത്തിന്റേയും അടിസ്ഥാനം ഈ സ്വാതന്ത്ര്യപ്രേമമായിരുന്നു. ലോകസമാധാനത്തിനുവേണ്ടിയും രാഷ്ട്രങ്ങൾ തമ്മിലുള്ള സൗഹൃദത്തിനുവേണ്ടിയും ഇത്രമാത്രം കഠിനമായി അദ്ധ്വാനിച്ച മറ്റൊരു ലോകനേതാവുമില്ല.

ചെല്ലപ്പതിറാവു നെഹ്റുവിനെക്കുറിച്ചെഴുതിയ ഒരു പുസ്തകത്തിന്റെ അവതാരികയിൽ അന്തരിച്ച രാഷ്ട്രപതി ഡോ. സക്കീർ ഹുസയിൻ ഇങ്ങനെ പറയുകയുണ്ടായി.

"ആസ്വദിക്കേണ്ട സൗന്ദര്യത്തെക്കുറിച്ചും, അറുത്തെറിയേണ്ട വൈരൂപ്യത്തെക്കുറിച്ചും അദ്ദേഹം ബോധവാനായിരുന്നു. ലോകത്തിനുസംഭവിക്കുന്നതൊക്കെ തനിക്ക് സംഭവിക്കുന്നതാണെന്നും അദ്ദേഹം കരുതി. തനിക്ക് ശരിയാണെന്നുതോന്നുന്നത് പറയുവാനും ചെയ്യുവാനുമുള്ള ധീരത അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ തിന്മക്കെതിരായി സമരം ചെയ്യുന്ന അവസരത്തിൽ പോലും, ഇൻഡ്യയിലെ ബ്രിട്ടീഷ്ഭരണത്തിനെതിരായിട്ടാണെങ്കിലും ശരി, ഒരു രാജ്യത്തിന്റെമേൽ മറ്റൊരുരാജ്യം ആധിപത്യം ചെലുത്തുന്നതിനെതിരായിട്ടാണെങ്കിലും ശരി, സംഘട്ടനത്തിനിടയിൽ സൗന്ദര്യമുള്ളത് നശിപ്പിക്കപ്പെട്ടുപോകാതിരിക്കാൻ, അദ്ദേഹത്തിനുൽക്കണ്ഠയുണ്ടായിരുന്നു."

യഥാർത്ഥത്തിൽ ഇൻഡ്യാ - ചൈന സംഘട്ടനം നെഹ്റുവിനെ വ്യാകുലപ്പെടുത്തിയതിന്റെ കാരണവും മറ്റൊന്നുമായിരുന്നില്ല. ലോകരാഷ്ട്രങ്ങളെ മുഴുവൻ സമാധാനത്തിലേക്കും സൗഹൃദത്തിലേക്കും നയിക്കേണ്ടിയിരുന്ന ഒരു നല്ല അയൽപക്കബന്ധം നഷ്ടപ്പെടുമല്ലോ എന്ന വ്യഥയായിരുന്നു അത്. അദ്ദേഹം ജീവിതത്തിൽ ഏററവും ഇഷ്ടപ്പെട്ടത് രാജ്യങ്ങൾതമ്മിലുള്ള സൗഹൃദവും സമാധാനത്തിലൂടെയുള്ള പുരോഗതിയുമായി

രുന്നു. അദ്ദേഹത്തിന്റെ വിദേശനയത്തിന്റെ അടിസ്ഥാനവും മറ്റൊന്നല്ല. അതിനേററ ഒരാഞ്ഞടിയായിരുന്നു ഇൻഡ്യയും ചൈനയും തമ്മിലുള്ള സംഘട്ടനം. ആ പ്രഹരം അദ്ദേഹത്തിന്റെ നിലനില്പിനെത്തന്നെ ബാധിച്ചു. അതിനെ അതിജീവിക്കാൻ തന്റെ മുഴുവൻ കഴിവും അദ്ദേഹം പ്രയോഗിച്ചു. പക്ഷെ അദ്ദേഹം വിജയിച്ചില്ല. 1964–മെയ് 27ന് അദ്ദേഹം തന്റെ ഇച്ഛക്കെതിരായിത്തന്നെ, അവസാനത്തെ ഉറക്കം ഉറങ്ങി.

നെഹ്റു ആദ്യന്തം ഒരു മനുഷ്യനായിരുന്നു. നാട്യപ്രധാനമായ ഒരുജീവിതം അദ്ദേഹത്തിനുണ്ടായിരുന്നില്ല. അദ്ദേഹം സ്നേഹിക്കുകയും കോപിക്കുകയും കരയുകയും ചിരിക്കുകയും ചെയ്തു. കൃത്രിമമായി ഗൗരവം വരുത്തുന്ന ചടങ്ങുകൾ കാണുമ്പോൾ അദ്ദേഹത്തിനുള്ളിലെ വിപ്ലവകാരി കൊഞ്ഞനംകുത്തും; ഇത്തരം ചടങ്ങുകളിൽ തലകുത്തിനിന്നുനാക്കുനീട്ടി ആളുകളെ ചിരിപ്പിക്കാനുള്ള ഒരു ആവേശം തന്നിലുണ്ടാവാറുണ്ടെന്നും വളരെ പ്രയാസപ്പെട്ടാണ് താനത് നിയന്ത്രിക്കാറുള്ളതെന്നും അദ്ദേഹം എഴുതിവെച്ചിട്ടുണ്ട്. നെഹ്റുവിന്റെ കോപം പ്രസിദ്ധമാണ്; അദ്ദേഹത്തിന്റെ ധൈര്യത്തെപ്പോലെത്തന്നെ. ഡൽഹിയിലെ തെരുവുകളിൽ സാമുദായികലഹള നടത്തുകയായിരുന്ന വിവരംകെട്ട ആളുകളുടെ നടുക്ക് ഓടിച്ചെന്ന് അവരെ തള്ളിയിടുകയും പിടിച്ചുമാററുകയും ചെയ്ത ആളാണ് അദ്ദേഹം. സ്വന്തം രക്ഷയെക്കുറിച്ച് വീണ്ടുവിചാരമില്ലാതെ അച്ചടക്കമില്ലാതെ പെരുമാറുന്ന ജനക്കൂട്ടത്തിനിടയിലേയ്ക്കുകടന്നുചെല്ലാൻ അദ്ദേഹത്തിന് മടിയുണ്ടാകാറില്ല.

കുട്ടികളുടെ കാര്യത്തിൽ അദ്ദേഹത്തിനുള്ള താല്പര്യം പ്രസിദ്ധമാണ്. അതുപോലെതന്നെ പ്രസിദ്ധമാണ് കൂടെ നടക്കുന്നവരുടെ സുഖസൗകര്യങ്ങളിൽ അദ്ദേഹത്തിനുള്ളതാല്പര്യവും. കേരളത്തിലെ ഒരു പര്യടനവേളയിൽ തന്നെ അനുഗമിച്ച പത്രപ്രധിനിധികളെ കയററിയ ബസ്സ് എത്താൻ

വൈകിയതുകൊണ്ട് തൻെറ ലഘുഭക്ഷണം, അവരെത്തി ചേരുന്നതുവരെ അദ്ദേഹം വൈകിച്ച അനുഭവം ഈ ലേഖകനുതന്നെ ഉണ്ടായിട്ടുണ്ട്. അദ്ദേഹം എത്ര തിരക്കുപിടിച്ച യാത്രക്കിടയിലും സ്വന്തം വൈമാനികരുടെ സുഖസൗകര്യങ്ങൾ അന്വേഷിക്കുകയും അവർക്കുവേണ്ടി വിലപ്പെട്ട സ്വന്തം സമയം നഷ്ടപ്പെടുത്തുകയും ചെയ്യുമായിരുന്നു.

ജനക്കൂട്ടത്തെ സംബന്ധിച്ചിടത്തോളം നെഹ്റു ഒരു അയസ്കാന്തമാണ്. ജനക്കൂട്ടം അദ്ദേഹത്തിൽനിന്നും ജനക്കൂട്ടത്തിൽനിന്നും അദ്ദേഹവും പരസ്പരം ശക്തിയും ആവേശവും നേടുമായിരുന്നു. വാസ്തവത്തിൽ അദ്ദേഹവും ജനങ്ങളും തമ്മിലുള്ളബന്ധം വിദേശനിരീക്ഷകരെ അമ്പരപ്പിച്ചിട്ടുണ്ട്. മതേതരത്വത്തെപ്പററിയും ആസൂത്രിത സമ്പദ് വ്യവസ്ഥയെക്കുറിച്ചും ചേരിചേരായ്മയെ സംബന്ധിച്ചും മററും ഇൻഡ്യയുടെ ഓണം കേറാമൂലകളിൽപ്പോലും അദ്ദേഹം പ്രസംഗിച്ചിട്ടുണ്ട്. ആ പ്രസംഗങ്ങളൊക്കെ സാധാരണ അർത്ഥത്തിലുള്ള പ്രസംഗങ്ങളല്ല, കേൾക്കുന്നവർ ദശലക്ഷം പേരായാലും നടത്തുന്നത് സ്ററഡിക്ലാസുകളായിരുന്നു. വമ്പിച്ച പുരുഷാരത്തിലെ ഓരോ ആൾക്കും അദ്ദേഹം തന്നോട് സ്വന്തമായി എന്തൊ പറയുകയാണെന്ന് തോന്നും. അതുതന്നെയാണ് അദ്ദേഹത്തിൻെറ നേട്ടവും. അദ്ദേഹം മരിച്ചപ്പോൾ ഇൻഡ്യയിലെ ഓരോ പൗരനും തൻെറ ഏതോ ഒരടുത്തബന്ധം നഷ്ടപ്പെട്ട പ്രതിതീ ഉണ്ടായതിനുള്ളകാരണവും മറെറാന്നല്ല.

നെഹ്റു മനുഷ്യരാശിക്ക് പൊതുവെയും ഇൻഡ്യക്ക് പ്രത്യേകമായും ചെയ്ത സേവനങ്ങളെ വരുംതലമുറകൾ എങ്ങിനെയാണ് വിലയിരുത്തുക എന്ന് നമുക്കറിഞ്ഞുകൂട. പക്ഷെ, ഒരുകാര്യം തീർത്തുപറയാം: മഹാത്മാഗാന്ധി ഒഴിച്ച്, താൻ ജീവിച്ചകാലത്ത് നെഹ്റുവിനെ പോലെ സമകാലികരെ സ്വാധീനിച്ച മറെറാരുനേതാവുണ്ടായിരുന്നില്ല. ജനാധിപത്യത്തിൽ സർവ്വാധിപതികളു

ണ്ടാവാറില്ല. എന്നാൽ ഇൻഡ്യൻ ജനത നെഹ്റുവിനോടു കാട്ടിയ സ്നേഹാദരങ്ങൾ കണക്കിലെടുത്താൽ നെഹ്റു ലോകത്തിലേററവും മഹാനായ സർവ്വാധിപതിയാണെന്നു പറയേണ്ടിവരും. അദ്ദേഹം സർവ്വാധിപതിയാകാതിരുന്നത് ഇൻഡ്യയെ ഒരു ജനാധിപത്യരാഷ്ട്രമാക്കി നില നിർത്തണമെന്ന് ആഗ്രഹിച്ചതുകൊണ്ടാണ്. അദ്ദേഹത്തിൻെറ സ്മരണക്ക് ആദരാഞ്ജലികൾ അർപ്പിക്കുമ്പോൾ നാം പ്രത്യേകമായി ഓർക്കേണ്ട വസ്തുതയാണിത്.

മൂന്ന്

# ചരിത്രകാരനായ നെഹ്റു

പണ്ഡിററ് ജവഹർലാൽ നെഹ്റുവിനോളം ചരിത്രബോധമുള്ള ഒരു ഭരണാധികാരിയൊ, രാജ്യതന്ത്രജ്ഞനൊ ഇൻഡ്യയിൽ വേറെയുണ്ടായിട്ടില്ല. ചരിത്രം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം സ്വന്തം അസ്തിത്വത്തിൻെറ ഭാഗവും ദർശനത്തിൻെറ ഭൂമികയുമായിരുന്നു. സ്വന്തം രാജ്യത്തിൻെറ വിമോചനത്തിന് വേണ്ടി താൻ നടത്തിയ ധീരോദാത്തവും ഐതിഹാസികവുമായ സമരത്തിൽ ചരിത്രം അദ്ദേഹത്തിന് ഒരു ആയുധമായിരുന്നു. നെഹ്റു ജനിക്കുന്നതിന് എത്രയോ മുമ്പ് നീററ്ചെ പറയുകയുണ്ടായി, "നൂററാണ്ടുകളുടെ വിവേകം മാത്രമല്ല, ഉന്മത്തതയും നമ്മിലൂടെ പൊട്ടിത്തെറിച്ച് പുറത്തു വരുന്നുണ്ട്," എന്ന്, അതുകൊണ്ട് "അവയുടെ അവകാശി ആവുന്നത് ആപൽക്കരമാണ്" എന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. പക്ഷെ ജവഹർലാൽ നെഹ്റു ഇതിനോടുയോജിക്കുന്നില്ല. നീററ്ചെയുടെ ഈ ചൊല്ല് ഉദ്ധരിച്ചുകൊണ്ടുതന്നെ നെഹ്റു പറയുന്നു: "മനുഷ്യരാശി ആയിരമായിരം കൊല്ലങ്ങളായി നേടി എടുത്ത എല്ലാററിൻെറയും അവകാശിയാണ് ഞാൻ. മനുഷ്യന് അവൻെറ പുരോഗതിയിലുണ്ടായ നേട്ടങ്ങളിൽ ഞാൻ ആഹ്ളാദംകൊള്ളുന്നു. പരാജയങ്ങളിലുണ്ടായ വേദനകരം പങ്കിടുകയും ചെയ്യുന്നു. നൂററാണ്ടുകരംക്ക് മുമ്പ് മനുഷ്യനാരംഭിച്ച അത്ഭുതകരമായ സാഹസിക യാത്ര ഇപ്പോഴും തുടരുകയാണ്." ഈ യാത്രയിൽ എല്ലാ

മനുഷ്യരും പങ്കാളികളാണെന്ന് നെഹ്റു കരുതുന്നു. ഭൂതവും വർത്തമാനവും ഭാവിയും കെട്ടുപിണഞ്ഞുകിടക്കുന്നു. ഒന്നിൽനിന്ന് മറെറാന്നിനെ മാററിനിർത്താനാവില്ലെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു.

ചരിത്രത്തിൻെറനേരെയുള്ള സമീപനത്തിൽ മാർക്സും ലെനിനും തന്നെ സ്വാധീനിച്ചിട്ടുണ്ടെന്ന് നെഹ്റു തുറന്നുസമ്മതിക്കുന്നു. ചരിത്രത്തെയും സമകാലസംഭവങ്ങളെയും ഒരു പുതിയ വെളിച്ചത്തിൽ കാണുവാൻ ഈ സ്വാധീനമാണ് ഇടവരുത്തിയത് എന്ന് അദ്ദേഹം എടുത്തുപറഞ്ഞിട്ടുണ്ട്. ചരിത്രമെന്നാൽ കുറെ വലിയമനുഷ്യരുടെയൊ, രാജാക്കന്മാരുടെയൊ, ചക്രവർത്തിമാരുടെയൊ ചെയ്തികളുടെ രേഖയല്ല, ചരിത്രം വ്യക്തിയുടെ കഥയുമല്ല, അത് ഒരു ദേശത്തിലെ മുഴുവൻ ജനതയുടെയും കഥയാണ്; അദ്ധ്വാനിക്കുന്ന ജനങ്ങളാണ് ചരിത്രത്തിൻെറ നിർമ്മാതാക്കൾ, അവരാണ് സമ്പത്തുണ്ടാക്കുന്നത്. മനുഷ്യരാശിയുടെ നിലനില്പും പുരോഗതിയും അദ്ധ്വാനത്തെ ആശ്രയിച്ചിരിക്കുന്നു എന്ന് നെഹ്റു രേഖപ്പെടുത്തിയിട്ടുണ്ട്.

മതത്തിൻെറ നേരെയുള്ള നെഹ്റുവിൻെറ സമീപനം വളരെ ഉൽബുദ്ധമായതാണ്. എല്ലാ മതങ്ങളും ആചാരനിഷ്ഠമാണ്. ചിന്തിക്കുന്ന മനസുകൾപോലും അനുഷ്ഠാനങ്ങൾക്ക് അടിമപ്പെട്ടുപോകുന്നു. മതപ്രവാചകന്മാരെയും ആദ്ധ്യാത്മിക നേതാക്കന്മാരെയും അവതാരങ്ങളായി അവതരിപ്പിക്കുന്നതോടെ, അവരുടെ മനുഷ്യത്വം നഷ്ടപ്പെടുന്നു. അവതാരങ്ങൾ എന്ന നിലയിലല്ല, ആദർശശാലികളായ മനുഷ്യർ എന്ന നിലയിൽ അവരെക്കാണാൻ നെഹ്റുവിന് സമ്മതമാണ്. പക്ഷെ, അവതാരങ്ങളെ അദ്ദേഹം അംഗീകരിക്കുന്നില്ല. "മതത്തിൽ നിഗൂഢതയുടെ അംശമുണ്ട്. അതിൽ ആലോചിക്കാതെ കൈകൊള്ളുന്ന ക്ഷണവിശ്വാസ്യതയും പ്രകൃത്യതീതയിലുള്ള ആശ്രിതത്വവുമുണ്ട്." അതുകൊണ്ടുതന്നെ ശാസ്ത്രബോധമുള്ളവർക്ക് മതത്തെ അംഗീകരിക്കാനാവില്ല.

"അവശ്യമായും ഞാൻ ഈ ലോകത്തിലും ഈ ജീവിതത്തിലും തല്പരനായിരിക്കുന്നു; മറ്റേതെങ്കിലും ലോകത്തിലൊ, അതിലപ്പുറമുള്ളതൊ ആയ ജീവിതത്തിലൊ അല്ല; ആത്മാവെന്നുപറയുന്ന ഒന്ന് ഉണ്ടോ എന്നും മരണത്തിനുശേഷം ജീവിതമുണ്ടോ എന്നും ഇല്ലയോ എന്നും എനിക്കറിഞ്ഞുകൂട; ഈ പ്രശ്നങ്ങൾ വളരെ പ്രധാനങ്ങളായിരിക്കാം; പക്ഷെ എന്നെ അവ അലട്ടുന്നതേയില്ല," എന്നും അദ്ദേഹം പറയുന്നുണ്ട്.*

ചരിത്രകാരനെന്നനിലയിൻ നെഹ്റുവിനെ വീക്ഷിക്കുമ്പോൾ ഇത്തരം അടിസ്ഥാനപ്രശ്നങ്ങളുടെ നേരെയുള്ള അദ്ദേഹത്തിൻെറ സമീപനത്തിന് വളരെയേറെ പ്രാധാന്യമുണ്ട്. കാരണം നെഹ്റു സാധാരണ നിലയിലുള്ള ഒരു ചരിത്രകാരനല്ല. അദ്ദേഹം രചിച്ച മൂന്ന് പ്രധാനപ്പെട്ട ഗ്രന്ഥങ്ങളും — ഗ്ളിംപ്സസ് ഓഫ് വേൾഡ് ഹിസ്ററി, ഡിസ്കവറി ഓഫ് ഇൻഡ്യ, ആൻ ഓട്ടോ ബയോഗ്രാഫി—ചരിത്രപുസ്തകങ്ങളാണ്. എന്നാൽ അവ ചരിത്രത്തെ സംബന്ധിച്ചേടത്തോളം ആധികാരിക ഗ്രന്ഥങ്ങളല്ല. ഔപചാരികവും അടിസ്ഥാനപരവുമായ ചരിത്രഗ്രന്ഥങ്ങൾ എഴുതുകയായിരുന്നില്ല അദ്ദേഹത്തിൻെറ ലക്ഷ്യം. ഔപചാരികമായ അർത്ഥത്തിൽ അദ്ദേഹം ഒരു ചരിത്രവിദ്യാർത്ഥിപോലുമായിരുന്നില്ല. കാംബ്രിജ്ജിൽ അദ്ദേഹത്തിൻെറ പഠനവിഷയങ്ങൾ രസതന്ത്രവും ഭൂഗർഭവിജ്ഞാനീയവും സസ്യശാസ്ത്രവുമായിരുന്നു. പിന്നീട് തൊഴിലിന് വേണ്ടി അദ്ദേഹം പഠിച്ചത് നിയമവും. വസ്തുത ഇതായിരിക്കെ അദ്ദേഹം ചരിത്രത്തിൽ ഇത്രയധികം താല്പര്യം കാണിക്കുകയും തൻെറ സാമാന്യം ദീർഘമായ ജയിൽവാസത്തിനിടയിൽ ലഭ്യമായ ഒഴിവുസമയത്തിൻെറ സിംഹഭാഗവും ചരിത്രരചനക്കുവേണ്ടി നീക്കിവെയ്ക്കുകയും ചെയ്തതിൻെറ രഹസ്യമെന്താണ്? ഈ ചോദ്യത്തിന് ഉത്തരം പറയുന്നത് പ്രയാസകരമല്ല, ദേശീയ ജീവിതത്തിൽ തൻെറതായിത്തീർന്ന മഹത്തായ

* ഉദ്ധരണികൾ 'ഡിസ്ക്കവറി ഓഫ് ഇൻഡ്യ'യിൽ നിന്ന്.

പങ്ക് വഹിക്കുവാൻ തന്നെത്തന്നെ സ്വയം സജ്ജമാക്കുകയായിരുന്നു അദ്ദേഹം തന്റെ ചരിത്രരചനകളിലൂടെ. പക്ഷെ വായനക്കാരനെ സംബന്ധിച്ചേടത്തോളം അവ വഹിക്കുന്ന പങ്ക് മറെറാന്നാണ്. ചരിത്രസംഭവങ്ങളെ സംബന്ധിച്ച് നെഹ്റുവിന്റെ തുളച്ചുകയറുന്ന വിലപ്പെട്ട നിരീക്ഷണങ്ങൾ അവയിലുണ്ട്. എന്നുമാത്രമല്ല, അദ്ദേഹത്തിനെത്തിച്ചേരാൻ കഴിഞ്ഞ അറിവിന്റെ മേഖലകളുടെ അതിരില്ലായ്മയും അവ അനാവരണംചെയ്യുന്നു. എന്നാൽ ചരിത്രഗ്രന്ഥങ്ങൾ എന്ന നിലയിൽ അവ ആധികാരികമല്ല; അപൂർണ്ണങ്ങളുമാണ്. സംഭവങ്ങൾ തെരഞ്ഞെടുക്കുന്നതിൽ കണിശമായ കാലക്രമം പാലിക്കാൻ അദ്ദേഹത്തിനുകഴിഞ്ഞിട്ടില്ല. വസ്തുതകളുടെ ക്രമികമായ വിവരണങ്ങൾക്കല്ല, മനസിൽ അപ്പപ്പോൾ ഓടിയെത്തുന്ന വിചാരധാരകൾക്കാണ് അദ്ദേഹം പ്രാധാന്യം കല്പിച്ചത്. ഈ ഗ്രന്ഥങ്ങൾക്കുള്ള പ്രാധാന്യം ചരിത്രരേഖകൾ എന്ന നിലയിലല്ല, ചരിത്രസംഭവങ്ങളെ സംബന്ധിച്ച നെഹ്റുവിന്റെ അഭിപ്രായസമാഹാരങ്ങൾ എന്ന നിലയിലാണ്. ഈ അഭിപ്രായങ്ങളിലുടനീളം ഓളംവെട്ടുന്ന ദാർശനികഭാവം നെഹ്റുവിനെ ചരിത്രത്തിന്റെ പ്രവാചകനാക്കുന്നു.

'ഗ്ളിംപ്സസ് ഓഫ് വേൾഡ് ഹിസ്ററി'യും 'ഡിസ്കവറി ഓഫ് ഇൽഡ്യ'യും അവയുടെ പേരുകൊണ്ടുതന്നെ ചരിത്രസ്വഭാവമുള്ളവയാണെന്ന് വ്യക്തമാണ്. എന്നാൽ നെഹ്റുവിന്റെ 'ആത്മകഥ'യെ അക്കൂട്ടത്തിൽപെടുത്താമൊ. എന്ന ചോദ്യം പ്രസക്തമാണ്. ''എന്റെ ശ്രമം ഇൻഡ്യയുടെ സമീപകാല ചരിത്രത്തെ അവലോകനംചെയ്യുകയല്ല, എന്റെ മാനസികമായ വികാസത്തിന്റെ മാർഗ്ഗരേഖകളെ ആകാവുന്നേടത്തോളം കണ്ടെത്തുകയാണ്,'' എന്ന് ആത്മകഥയുടെ ആമുഖത്തിൽ നെഹ്റുതന്നെ എഴുതിയത് ഈ ചോദ്യത്തിന്റെ പ്രസക്തി വർദ്ധിപ്പിക്കുന്നുമുണ്ട്. എന്നാൽ നെഹ്റുവിന്റെ ''മാനസികമായ വികാസത്തിന്റെ മാർഗ്ഗരേഖ

കരം" ഇൻഡ്യയിലെ ബ്രട്ടീഷുഭരണത്തിൻെറ അന്ത്യഘട്ട ങ്ങളും ആ ഭരണത്തിനെതിരെ ഇൻഡ്യയിലുയർന്നുവന്ന സ്വാതന്ത്ര്യസമരത്തിലെ ഉജ്ജ്വലസംഭവങ്ങളുമായി കൂടി കലെർന്നിരിക്കുന്നു എന്ന് മാത്രമല്ല, ഇതിലെ വളരെ ചുരുക്കം ചില അദ്ധ്യായങ്ങരം മാററിവെച്ചാൽ ബാക്കി യുള്ളവയത്രയും ദേശീയസ്വാതന്ത്ര്യസമരചരിത്രത്തിൻെറ അരങ്ങിലും അണിയറയിലും നടന്ന സംഭവങ്ങളെ സംബ ന്ധിച്ച ആന്തരികമായ കാഴ്ചപ്പാട് നല്കുന്നവയാണ്. നെഹ്റുകുടുംബത്തെ പൊതുവെയും ജവഹർലാൽ നെഹ്റുവിനെ പ്രത്യേകിച്ചും ഒഴിവാക്കികൊണ്ട് ഇൻ ഡ്യൻ സ്വാതന്ത്ര്യസമരചരിത്രം ആർക്കെങ്കിലും എഴുതു വാൻ കഴിയുമൊ? ആ നിലയിലും നെഹ്റുവിൻെറ ആത്മകഥ ഒരു വിലപ്പെട്ട ചരിത്രഗ്രന്ഥമാണ്. അതു കൊണ്ട് നെഹ്റു എന്ന ചരിത്രകാരനെപ്പററി പറയു മ്പോരം അദ്ദേഹത്തിൻെറ ആത്മകഥകൂടി അദ്ദേഹം എഴുതിയ പ്രാമാണിക ചരിത്രഗ്രന്ഥങ്ങളിൽ ഉരംപ്പെടു ത്തേണ്ടിയിരിക്കുന്നു. ഈ കൃതിക്ക് മറെറാരു ചരിത്ര പ്രാധാന്യവുംകൂടിയുണ്ട്; സ്വാതന്ത്ര്യസമര ചരിത്ര ത്തിലെ ഏററവും പ്രധാനപ്പെട്ടനായകന്മാരിലൊരാരംക്ക് തന്നോടൊപ്പം പ്രവർത്തിച്ച മററ് നായകകഥാപാത്രങ്ങ ളെക്കുറിച്ചുള്ള അഭിപ്രായങ്ങരം ഈ ആത്മകഥയിൽനിന്ന് ലഭിക്കുന്നു. നെഹ്റുവിൻെറ ഏററവും മികച്ച കൃതിയും ആത്മകഥതന്നെയാണ്. അതിൽ നാം നെഹ്റു എന്ന കവിയെയും നെഹ്റു എന്ന രാജ്യതന്ത്രജ്ഞനെയും നെഹ്റു എന്ന കുടുംബനാഥനെയും നെഹ്റു എന്ന ദാർശനികനെയും അദ്ദേഹത്തിൻെറ ബല–ദൗർബല്യങ്ങ ളിലൂടെ കണ്ടെത്തുന്നു. നെഹ്റു എന്ന എഴുത്തുകാരൻെറ രചനാപാടവവും സാഹിത്യതാല്പര്യവും ബുദ്ധിപര മായ പ്രയത്നങ്ങളും അതിൻെറ ഉത്തുംഗവും ചേതസമാ കർഷകവുമായ രൂപത്തിൽ ഈ കൃതിയിൽതന്നെയാണ് കാണുക.

'ഗ്ളിംപ്സസ് ഓഫ് വേരംഡ് ഹിസ്ററി' ആത്മകഥക്ക് മുമ്പും 'ഡിസ്കവറി ഓഫ് ഇൻഡ്യ' ആത്മകഥയ്ക്ക് ശേഷവും എഴുതിയതാണ്.

നെഹ്റു ചരിത്രരചന ആരംഭിക്കുന്നത് ''ഒരു അച്ഛൻ മകൾക്കയച്ച കത്തുകളി'' ലൂടെയാണ്. മകൾ ഇന്ദിരാപ്രിയദർശിനിക്ക് പത്ത് വയസായപ്പോൾ ലോകാരംഭത്തെപ്പററി പറഞ്ഞുകൊടുക്കുന്ന കത്തുകൾ ആയിരുന്നു അവ. അത് പിന്നീട് സമാഹരിച്ചു പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ''കത്തുകൾ'' അതേതരത്തിൽ തുടരണമെന്ന് നെഹ്റു ആഗ്രഹിച്ചിരുന്നുവെങ്കിലും തുടരാൻ കഴിഞ്ഞില്ല. പിന്നീട് അദ്ദേഹം നെയനിസെൻട്രൽ ജയിലിൽ തടവുകാരനായപ്പോഴാണ് ''ആഗ്രഹം'' തുടർന്നു നടപ്പാക്കുന്നത്. ഇന്ദിരയുടെ പതിമൂന്നാം ജന്മദിനത്തിൽ ജയിലിലിരുന്നുകൊണ്ട് പ്രിയപുത്രിക്കൊരു സമ്മാനം ആയിട്ടാണ് 1930 ഒക്ടോബർ 26 ന് ഈ സീരിയലിൽപെടുന്ന ആദ്യത്തെ കത്തെഴുതിയത്. രണ്ടാമത്തെ കത്തെഴുതുവാൻ കുറച്ചുവൈകി; 1931 ജനുവരി 1 വരെ കാലതാമസമുണ്ടായി. പിന്നെ എഴുതിക്കൊണ്ടേയിരുന്നു. 1933 ആഗസ്ററ് 9 നാണ് അവസാനത്തെ കത്ത്. ഈ കത്തുകൾ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതിനുള്ള സംവിധാനമുണ്ടാക്കിയത് നെഹ്റുവിൻെറ സഹോദരി വിജയലക്ഷ്മിപണ്ഡിററ് ആണ്. 1934 നവംബർ 14ന് (സ്വന്തം ജന്മദിനത്തിൽ) നെഹ്റു ഇതിന് ഒരു ''അനന്തരക്കുറിപ്പ്'' എഴുതിചേർത്തു. 1939 ൽ പുസ്തകം പുതുക്കി എഴുതി. 1945ൽ ബ്രിട്ടീഷ് പതിപ്പിന് വേണ്ടി ഇത് പിന്നെയും പുതുക്കി എഴുതി. 1949 ൽ ഇത് ആദ്യം ഇംഗ്ലണ്ടിലും പിന്നീട് ഇൻഡ്യയിലും പുനഃപ്രസിദ്ധീകരിച്ചു.

നാഗരികതയുടെ ആരംഭംമുതൽ രണ്ടാംലോകയുദ്ധത്തിൻെറ അവസാനം വരെയുള്ള എല്ലാ പ്രധാനപ്പെട്ട ലോകസംഭവങ്ങളെയും അവലോകനംചെയ്യുന്ന ആയിരത്തിൽ പരം പേജുള്ള ഒരു വലിയ പുസ്തകമാണിത്. ജയിലിലിരുന്നു എഴുതുമ്പോൾ അടിസ്ഥാന ഗ്രന്ഥങ്ങളുടെ അലഭ്യത പ്രയാസങ്ങളുണ്ടാക്കുന്നു. ലഭ്യമായ പുസ്തകങ്ങളിൽ ഇതെഴുതുവാൻ നെഹ്റുവിന് ഏററവുമധികം സഹായിച്ചിട്ടുള്ളത് എച്ച്. ജി. വെത്സിൻെറ ''ഔട്ട്ലൈൻ ഓഫ് ഹിസ്ററി'' യാണെന്ന് നെഹ്റു

തന്നെ കുറിച്ചുവെച്ചിട്ടുണ്ട്. മററുചരിത്ര പഠനഗ്രന്ഥങ്ങളെ അപേക്ഷിച്ച്, ഇതിനുള്ള ഒരു വലിയഗുണം ശാസ്ത്രീയവും വസ്തുനിഷ്ഠവുമായ സമീപനം ഗ്രന്ഥകർത്താവിന് കൈക്കൊള്ളാൻ കഴിഞ്ഞു എന്നതാണ്. ഒരു പ്രത്യേക ദേശത്തിലോ, വംശത്തിലോ പിറന്നവർക്ക് മററു ചില ദേശങ്ങളെയൊ, വംശങ്ങളെയൊ വസ്തുനിഷ്ഠമായി വിലയിരുത്തുവാൻ കഴിഞ്ഞില്ലെന്ന് വരും. ഇംഗ്ലീഷുകാരെഴുതിയ ഇൻഡ്യാചരിത്രങ്ങളുടെ ഏററവും വലിയ ബലഹീനത ഇൻഡ്യയുടെ നേരെ അവർ കൈക്കൊണ്ട യജമാനഭാവമായിരുന്നുവല്ലോ. ഇൻഡ്യക്കാർ ഭരിക്കപ്പെടാനല്ലാതെ ഭരിക്കാൻ കഴിവുള്ളവരാണെന്ന് അവർ കരുതിയിരുന്നില്ല. പ്രാചീനഭാരതീയ സംസ്കാരത്തെ മാത്രമല്ല, സമകാലസംഭവങ്ങളെയും ശരിയായ അർത്ഥത്തിൽ മനസിലാക്കുന്നതിൽ നിന്ന് ഇത് അവരെതടഞ്ഞു. ഇൻഡ്യയിലെ ബ്രിട്ടീഷ് വാഴ്ചയെ വസ്തുനിഷ്ഠമായി വിലയിരുത്തുവാൻ, ആ വാഴ്ചയുടെ കുടിലത അനുഭവിച്ചുകൊണ്ടിരിക്കുന്ന തനിക്കുകഴിയുമൊ എന്ന ആശങ്ക നെഹ്റവിനും ഉണ്ടായിരുന്നു. പക്ഷെ അദ്ദേഹം പറഞ്ഞു: "എന്നിരുന്നാലും ഒരു കേസിൻെറ ഭാഗം പിടിച്ചുവാദിക്കുന്ന ദേശീയവാദിയെപ്പോലെയല്ല, വസ്തുതകളെ നിഷ്പക്ഷമായി വിശകലനംചെയ്യുന്ന ഒരു ശാസ്ത്രജ്ഞനപ്പോലെയാണ് ഞാൻ ഈ പ്രശ്നങ്ങാം പരിശോധിക്കാൻ ശ്രമിക്കുന്നത്. ദേശീയത....പല സംഭവങ്ങളുടെയും നേരെ കണ്ണടയ്ക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നു; ചിലപ്പോാം വസ്തുതകളെ, പ്രത്യേകിച്ച് അതു നമ്മുടെ രാജ്യത്തിൻെറ കാര്യമാകുമ്പോാം, വളച്ചൊടിക്കാനും. (ഗ്ലിംപ്സസ് ഓഫ് വോഡ് ഹിസ്ററി)

എന്തെഴുതുമ്പോഴും നെഹ്റുവിൻെറ അടിസ്ഥാനപ്രേരണ രാഷ്ട്രീയത്തിൽ അധിസ്ഥിതമാണ്. പക്ഷെ, അദ്ദേഹത്തിൻെറ ചിന്താസരണി ഒഴുക്കില്ലാത്തതൊ, വററിവരണ്ടുപോയതൊ അല്ല. അത് ചിലപ്പോാം കലങ്ങിമറിഞ്ഞിരിക്കാം. എന്നാൽ അധികവും അതിൽ തെളി

നീരൊഴുക്കുതന്നെ. നവംനവങ്ങളായ ഉറവുകഠം അതിൽ കൂടെക്കൂടെ ഉണ്ടാവുന്നു. അത് അദ്ദേഹത്തിന്റെ ആശയവ്യക്തതയെയാണ് സൂചിപ്പിക്കുന്നത്. അദ്ദേഹം 'ഗ്ലിംപ്സസിൽ' മറെറാരിടത്തു പറയുന്നത് നോക്കുക; ''ആലോചിക്കുംതോറും നിലവിലുള്ള സ്ഥിതിഗതികളെ പരിശോധിച്ചുനോക്കുവാനും വിമർശിക്കുവാനുമാണ് തോന്നുക. ഇത് പലപ്പോഴും നിലവിലുള്ള വ്യവസ്ഥയ്ക്കെതിരെയുള്ള വെല്ലുവിളിയായിത്തീരുന്നു. അജ്ഞത ഏപ്പോഴും മാററത്തെഭയപ്പെടുന്നു. അത് അജ്ഞാതമായതിനെ ഭയപ്പെടുന്നു; (അതുകൊണ്ടുതന്നെ) പഴകിയ ചാലിൽതന്നെ പററിക്കൂടുന്നു; അത് എത്രതന്നെ മോശമായാലും.....''

അദ്ദേഹം രാഷ്ട്രീയവും സാമൂഹികവുമായ ചരിത്രത്തിൽ മാത്രം ദൃഷ്ടി ഉറപ്പിച്ച ചരിത്രകാരനായിരുന്നില്ല. സംസ്കാരത്തിലും കലയിലും അദ്ദേഹത്തിനുണ്ടായിരുന്ന താല്പര്യം പ്രസിദ്ധമാണ്. ലോകചരിത്രാവലോകനത്തിലും ഇതിന്റെ പ്രതിഫലനം കാണാം. രാജാക്കന്മാരെയും ജനറൽമാരെയും മററു അധികാരപ്രമത്തന്മാരെയും ചരിത്രത്തിന്റെ ശക്തികഠം പന്തുപോലെ തട്ടി ഉരുട്ടുകയും പലപ്പോഴും വിസ്മരിക്കുകയും ചെയ്യുമ്പോഠം സാംസ്കാരിക നായകന്മാർ കാലം കഴിയുംതോറും കൂടുതൽ കൂടുതലായി സ്മരിക്കപ്പെടുന്നു. മനുഷ്യരാശിയുടെ സംസ്കാരത്തിന്റെ ഭണ്ഡാരത്തിൽ അനർഘരത്നങ്ങഠം നേടിവെച്ച നൂററമ്പതോളം പേരെ പലഘട്ടങ്ങളിലായി ഈ കൃതിയിൽ നെഹ്റു അവതരിപ്പിച്ചിട്ടുണ്ട്. പൈത്തോഗറസ്, അരിസ്റേറാട്ടിൽ, ഹോമർ, പ്ലാറെറാ, യൂറിപിഡിസ്, സോക്രട്ടീസ്, ഫിർദൂസി, കാളിദാസൻ, ഡാന്റെ, പെട്രാക്ക്, ലിയോനോർഡൊഡാവിഞ്ചി, റാഫെൽ, ന്യൂട്ടൺ, വാററ്, സെർവൻറീസ്, ഷേക്സ്പിയർ, മൊസാർട്ട്, ബീത്തോവൻ, കാന്റ്, ഹെഗൽ, വൊഠംത്തെയർ, റൂസോ, പുഷ്കിൻ, ഗീഥെ, ബൽസാക്ക്, യൂഗോ, ദസ്തയ്വ്സ്കി, താഠംസ്തായ്, ഡാർവിൻ, പാവലോവ്, ടാഗോർ,

ഗോർക്കി, റൊള്ളാണ്ട് അങ്ങനെ എത്ര എത്ര പേരാണ് ഈ പേജുകളിൽ പ്രകാശം പരത്തിക്കൊണ്ട് കയറി ഇറങ്ങുന്നത്!

'ഡിസ്കവറി ഓഫ് ഇൻഡ്യ' (ഇൻഡ്യയെകണ്ടെത്തൽ) കുറേക്കൂടി ആസൂത്രിതവും കുറേക്കൂടി സോദ്ദേശ്യവുമായ ഒരു രചനയാണ്. അതിൽക്കൂടി നെഹ്റു യഥാർത്ഥത്തിൽ തന്റെ നാടിനെയും ജനതയെയും കണ്ടെത്തുകയായിരുന്നു; അതുവഴി തന്നെത്തന്നെയും. ആത്മകഥയിൽ പറയാൻ വിട്ടുപോയതും അവശ്യം പറയേണ്ടിയിരുന്നതുമായ കാര്യങ്ങൾ 'ഡിസ്കവറി' യിലുണ്ട്. മറെറാരുതരത്തിൽ പറഞ്ഞാൽ 'ആത്മകഥ' യുടെ തുടർച്ചയാണ് ''കണ്ടെത്തൽ'' എന്ന് വിശേഷിപ്പിക്കാം. ഡിസ്കവറിയുടെ ആദ്യത്തെ രണ്ടദ്ധ്യായം പ്രത്യേകിച്ചും ആത്മകഥ തന്നെയാണ്. കൂട്ടത്തിൽ തന്റെ വിശ്വാസപ്രമാണങ്ങളെയും സമീപന സമ്പ്രദായത്തെയും ആവർത്തിച്ച് ഉറപ്പിക്കുകയും ചെയ്തിരിക്കുന്നു. മററുരണ്ട് രചനകൾ എന്നതുപോലെ ഇതും ജയിലിൽ വെച്ച് എഴുതിയതാണ്. എന്നാൽ ജയിലിൽ തന്നോടൊപ്പം ഉണ്ടായിരുന്ന പ്രഗത്ഭരായ ചില സഹപ്രവർത്തകരുടെ സഹായം ഇതിന്റെ രചനയിൽ അദ്ദേഹത്തിനുണ്ടായിരുന്നു. അക്കൂട്ടത്തിൽ മൗലാന അബ്ദുൽ കലാം ആസാദ്, ഗോവിന്ദവല്ലഭ്പന്ത്, ആചാര്യനരേന്ദ്രദേവ, എം. ആസഫ് അലി എന്നിവരുടെ പേരുകൾ അദ്ദേഹം എടുത്തുപറഞ്ഞിട്ടുണ്ട്. അഹമ്മദ് നഗർ ഫോർട്ട് ജയിലിൽ ഇരുന്നുകൊണ്ട് 1944 ഏപ്രിൽ മുതൽ സെപ്തംബർ വരെയുള്ള അഞ്ചുമാസക്കാലം കൊണ്ടാണ് അച്ചടിയിൽ അറുന്നൂറോളം പേജുള്ള ഈ പുസ്തകം എഴുതിത്തീർത്തത്.

ഇൻഡ്യയുടെ ഭൂതകാല ചരിത്രത്തിലേയ്ക്ക് ആണ്ടിറങ്ങി അതിന്റെ ശക്തിദൗർബല്യങ്ങൾ കണ്ടെത്തിക്കൊണ്ട് വർത്തമാനകാല പ്രശ്നങ്ങളെ എങ്ങനെ നേരിടാമെന്നും ഭാവിയെ എങ്ങനെ പടുത്തുയർത്താമെന്നും ഈ പുസ്തകത്തിന്റെ രചനാവേളയിൽ നെഹ്റു ആലോ

ചിച്ചിരിക്കണം. പുസ്തകത്തിനെഴുതിയ 'എപ്പിലോഗി' ലും പിന്നീട് എഴുതിയ 'അനന്തരക്കുറിപ്പി' ലും അതിന്റെ സൂചനകൾ ധാരാളമുണ്ട്. നാനാജാതി മതസ്ഥർ അധിവസിക്കുന്നതും അയ്യായിരം കൊല്ലത്തെ പഴക്കമുള്ളതും ആയ ഈ അനന്തവൈചിത്ര്യത്തിന്റെ അന്തരംഗം എന്താണെന്ന് അദ്ദേഹം ശരിക്കും മനസിലാക്കിയിരുന്നു. നാനാത്വത്തിലെ ഏകത്വമാണ് ഇൻഡ്യയുടെ നിലനില്പിന്നാധാരം എന്ന് അദ്ദേഹത്തിനറിയാമായിരുന്നു. ഈ പുസ്തകം പ്രസിദ്ധീകരിച്ചു രണ്ടുകൊല്ലം കഴിയുമ്പോഴേക്കും ആദ്യം ഇടക്കാല ഗവൺമെൻറിന്റെയും പിന്നീട് വിഭജിത ഇൻഡ്യയുടേയും പ്രധാനമന്ത്രിയാവാൻ അദ്ദേഹത്തിന് ഇടവന്നു എന്ന വസ്തുത സ്മരണീയമാണ്. തുടർന്ന് പതിനഞ്ച് കൊല്ലം ഈ രാജ്യത്തിന്റെ ഭാഗധേയം നിർണ്ണയിച്ചതും അദ്ദേഹം തന്നെ. പാർലമെൻററി ജനാധിപത്യത്തിൽ അടിയുറച്ചതും മതേതരത്വം വിശ്വാസപ്രമാണമാക്കിയിട്ടുള്ളതും അവസര സമത്വം ഉറപ്പ് നൽകുന്നതും ആയ ഒരു ഭരണഘടനയ്ക്ക് രൂപം കൊടുക്കുന്നതിൽ നേതൃത്വപരമായ പങ്ക് വഹിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞത് ഈ പശ്ചാത്തലത്തിലാണ്. അദ്ദേഹത്തിന്റെ കാഴ്ചപ്പാട് ഒരിക്കലും വിഭാഗീയമായിരുന്നില്ല. സിന്ധു നദീതീരത്ത് മൊഹെഞ്ചൊദാരൊവിന്റെയും ഹാരപ്പയുടെയും അവശിഷ്ടങ്ങളെ കണ്ടെത്തിയതിനെ തുടർന്ന് വേദകാലത്തെ പിന്നോക്കം കൊണ്ടുപോകാൻ ആര്യസംസ്കാരത്തിൽ ദുരഭിമാനമുള്ള ചരിത്രകാരന്മാർ നടത്തുന്ന ശ്രമങ്ങളെ ഈ പുസ്തകത്തിൽ അദ്ദേഹം കണക്കിന് കളിയാക്കിയിട്ടുണ്ട്. സിന്ധു ഗംഗാസമതല പ്രദേശത്ത് ജനിച്ച നേതാക്കന്മാരിൽ തെക്കെ ഇൻഡ്യ എന്നൊ, വടക്കെ ഇൻഡ്യ എന്നൊ, ഹിന്ദി എന്നൊ മലയാളമെന്നൊ ഉള്ള വ്യത്യാസമില്ലാതെ ഈ രാജ്യത്തെ വൈകാരികമായിത്തന്നെ ഒന്നായി കാണാൻ കഴിഞ്ഞ ഭരണാധികാരികളിൽ പ്രഥമഗണനീയൻ അദ്ദേഹമായിരുന്നുവല്ലൊ.

ഇൻഡ്യയുടെ പാരമ്പര്യത്തിലെ നല്ലതും തീയതും ആയ വശങ്ങളെ ഇത്രയും സൂക്ഷ്മമായി അദ്ദേഹം മററെവിടെയും വിശകലനംചെയ്തിട്ടില്ല. ഇൻഡ്യൻ സംസ്കാരത്തെ ഹൈന്ദവ സംസ്കാരമായി വിവക്ഷിക്കുന്നതിനെ അദ്ദേഹം ശക്തിയുക്തം എതിർത്തു. ഇൻഡ്യയിൽ ആത്മീയവാദത്തോടൊപ്പം ഭൗതികവാദവും വളർന്നുവന്നതിൻെറ പശ്ചാത്തലം അദ്ദേഹം ശ്രദ്ധാപൂർവ്വം വിസ്തരിച്ചു. ജൈന-ബുദ്ധമതങ്ങളുടെ സമൂഹ പരിഷ്ക്കാരപരമായ പങ്കിനെ അദ്ദേഹം യഥായോഗ്യം വിവരിച്ചു. ഗണിതം, ജ്യോതിശാസ്ത്രം, വൈദ്യം, ലോഹശാസ്ത്രം മുതലായവയിൽ പൗരാണിക ഇൻഡ്യ നൽകിയ സംഭാവനയെ അദ്ദേഹം അഭിമാനപൂർവ്വം സ്മരിച്ചു. സംസ്കൃതംപോലെ ആശയപ്രകാശനസാദ്ധ്യതയും വികസിത വ്യാകരണശാസ്ത്രവും ഉള്ള ഒരു ഭാഷയെ വളർത്തിയെടുത്തവരെയും അതിൽ അനർഘങ്ങളായ സാഹിത്യഗ്രന്ഥങ്ങൾ രചിച്ചവരെയും അദ്ദേഹം ആദരിച്ചു. ഇൻഡ്യയിൽ ജനിച്ച അനേകം മഹാപുരുഷന്മാരെ അദ്ദേഹം ഇതിൽ അണിനിരത്തിയിട്ടുണ്ട്. എന്നാൽ ആദ്ധ്യാത്മിക നേതാക്കന്മാരിൽ വിവേകാനന്ദനും സാംസ്കാരിക നേതാക്കന്മാരിൽ ടാഗോറിനും രാഷ്ട്രീയനേതാക്കന്മാരിൽ ഗാന്ധിജിക്കും അദ്ദേഹം കൊടുത്ത സ്ഥാനം അതുല്യമായിരിക്കുന്നു. വിവേകാനന്ദൻെറ പ്രസംഗങ്ങളിൽ നിന്നുള്ള വചനങ്ങളെ ഉദ്ധരിച്ചിട്ടും ഉദ്ധരിച്ചിട്ടും അദ്ദേഹത്തിന് മതിയാവുന്നില്ല. ഗാന്ധിജിയുടെ നേരെയുള്ള അദ്ദേഹത്തിൻെറ സമീപനം ഒട്ട് വിമർശനവും ഒട്ടേറെ ആരാധനയും കലർന്നതാണ്. 'ആത്മകഥ'യിലെന്നപോലെ 'ഡിസ്കവറി' യിലും ഇത് ആവർത്തിച്ചതായിക്കാണാം. എന്നാൽ അദ്ദേഹത്തിൻെറ ശക്തമായ എതിർപ്പിന് വിധേയമായത് ഭാരതീയ പാരമ്പര്യത്തിൽ ഊറിക്കൂടിയ ഒബ്സ്ക്യൂരാൻറിസമാണ്.

വിശ്വാസത്തിൽ അജ്ഞേയവാദിയും രാഷ്ട്രീയ സമീപനത്തിൽ ലിബറൽ ഡെമോക്രാററും ആയിരുന്ന

നെഹ്റുവിൽ പാശ്ചാത്യവും പൗരസ്ത്യവുമായ എല്ലാ സംസ്കാരങ്ങളുടെയും നല്ലവശങ്ങൾ കൂടിച്ചേർന്നു. 'ഡിസ്കവറി ഓഫ് ഇൻഡ്യ'യിൽ കാണുന്ന നാഷണലിസ്ററ് വീക്ഷണം ഇതിൻെറ ഫലമായി ഉളവായതാണ്. സ്വതന്ത്ര ഇൻഡ്യയുടെ ആദ്യത്തെ പ്രധാനമന്ത്രി നെഹ്റു ആയിരുന്നില്ലെങ്കിൽ എന്തായിരിക്കും സ്ഥിതി എന്ന് ഇപ്പോൾ ആലോചിക്കുന്നത് ഒരു വൃഥാവ്യായാമം ആയിരിക്കാം. എന്നാൽ അദ്ദേഹത്തിൻെറ കാലശേഷം ഈ രാജ്യത്തുണ്ടായിട്ടുള്ള സംഭവവികാസങ്ങൾ അങ്ങിനെ ഒരു ആലോചനയ്ക്ക് പ്രേരണനൽകുന്നു എന്നത് സത്യമാണ്. നമ്മുടെ ഭരണഘടനയുടെ മതേതരസ്വഭാവത്തിനും ജനാധിപത്യ പാരമ്പര്യത്തിനും സാരമായ പരിക്കുകളേററ അവസ്ഥയാണ് ഇന്നുള്ളത്. ഈ അവസ്ഥയിൽ നെഹ്റുവിൻെറ ചരിത്രഗ്രന്ഥങ്ങളെക്കുറിച്ചുള്ള പഠനവും ചർച്ചയും വിജ്ഞാന സമ്പാദനത്തിൻെറ ഉപാധി എന്ന നിലയിൽ മാത്രമല്ല, ഇൻഡ്യയിലെ ജനാധിപത്യത്തിൻെറ വേരുകൾക്ക് വെള്ളവും വളവും നൽകുന്ന നടപടി എന്ന നിലയിൽക്കൂടി ആദരണീയമായിരിക്കും.

നാല്

# അംബേദ്കറും ഗാന്ധിജിയും

ഇൻഡ്യൻ ദേശീയ ജീവിതത്തിൽ ബി.ആർ. അംബേദ്കറും മഹാത്മാഗാന്ധിയും വഹിച്ച പങ്കിനെ താരതമ്യപ്പെടുത്താനാവില്ല. അവർ വിരുദ്ധധ്രുവങ്ങളിലാണ് നിന്നത്. രണ്ടുപേരുടെയും താത്പര്യം ഒന്നായ സന്ദർഭങ്ങളിൽപോലും പ്രശ്നങ്ങളുടെ നേരെയുള്ള അവരുടെ സമീപനം വ്യത്യസ്തമായിരുന്നു. ഗാന്ധിജിയെ നാം സ്വാതന്ത്ര്യസമരനായകനായും രാഷ്ട്രപിതാവായുമാണ് ആദരിക്കുന്നത്. അംബേദ്കർക്ക് അങ്ങനെ ഒരു സ്ഥാനം കൊടുക്കുന്നകാര്യം ആരും ആലോചിച്ചിട്ടില്ല. സ്വതന്ത്ര ഇൻഡ്യയുടെ ഭരണഘടന നിർമ്മിക്കുന്നതിൽ അംബേദ്കറുടെ പങ്ക് കണക്കിലെടുത്ത് അദ്ദേഹത്തെ ആധുനിക മനുവായി പലരും വിശേഷിപ്പിക്കുന്നുണ്ട്. മനുസംഹിത തീയിലിട്ട് കത്തിക്കുന്നത് അധഃസ്ഥിതരുടെ വിമോചനസമരത്തിന്റെ അനുഷ്ഠാനങ്ങളിലൊന്നായിക്കരുതിയ ഒരാാക്ക് ഇങ്ങനെയുള്ള ഒരു ബഹുമതി നൽകുന്നതിന്റെ അർത്ഥശൂന്യത അദ്ദേഹത്തിന്റെ ജീവചരിത്രകാരന്മാർപോലും ആലോചിച്ചതായിക്കാണുന്നില്ല.

സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത ഉന്നതരായ ദേശീയ നേതാക്കന്മാരിൽ പലരും അംബേദ്കറെ അമാന്യമായ വാക്കുകൾകൊണ്ട് അധിക്ഷേപിച്ചിട്ടുണ്ട്. അദ്ദേഹത്തെ ദേശദ്രോഹിയായും നയവഞ്ചകനായും ബ്രിട്ടീഷുകാ

രുടെ കിങ്കരനായും വിഷപ്പാമ്പായും അഭിനവചാർവ്വാകനായും മററും അന്നത്തെ കോൺഗ്രസ് അനുകൂല പത്രങ്ങൾ വിശേഷിപ്പിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള ശകാരവചനങ്ങൾ കേൾക്കുവാൻ അംബേദ്കർ ചെയ്ത കുററമെന്താണെന്ന വസ്തുത ആരും വിശകലനംചെയ്തതായിക്കാണുന്നില്ല. അംബേദ്കർ ഒരിക്കലും ഒരു കോൺഗ്രസുകാരനായിരുന്നില്ല; അദ്ദേഹത്തിന് ഗാന്ധിജിയെ എതിർക്കേണ്ടിവന്നിട്ടുണ്ട്. കോൺഗ്രസ് സിമൺ കമ്മീഷനെ ബഹിഷ്കരിച്ചപ്പോൾ അംബേദ്കർ കമ്മീഷനുമായി സഹകരിച്ചു. ബ്രിട്ടീഷ് ഗവൺമെൻറ് ഇൻഡ്യയുടെ ഭാവിഭരണരൂപം എന്തായിരിക്കേണമെന്ന് നിശ്ചയിക്കാൻ വട്ടമേശസമ്മേളനം വിളിച്ചുകൂട്ടിയപ്പോൾ ആ ഗവൺമെൻറിൻെറ ക്ഷണപ്രകാരം അംബേദ്കർ ആദ്യം മുതല്ക്കെ അതിൽ പങ്കെടുത്തു. കോൺഗ്രസ് ഒന്നാം വട്ടമേശസമ്മേളനം ബഹിഷ്കരിക്കുകയും രണ്ടാം വട്ടമേശസമ്മേളനത്തിൽ ഗാന്ധിജിയെ പ്രതിനിധിയായി അയക്കുകയും ചെയ്തു. ഈ സമ്മേളനത്തിൽ അംബേദ്കർ ഗാന്ധിജിയെ നഖശിഖാന്തം എതിർത്തു. ഗാന്ധിജി അധഃകൃതജനവിഭാഗങ്ങൾക്ക് ഹിന്ദുക്കളുടേതിൽ നിന്ന് വ്യത്യസ്തമായ അസ്തിത്വം നിഷേധിച്ചപ്പോൾ അംബേദ്കർ പ്രത്യേക നിയോജകമണ്ഡലത്തിനും സംവരണത്തിനും വേണ്ടി വാദിച്ചു. അംബേദ്കർ ബ്രിട്ടീഷ് ഭരണത്തിൻെറ ഏതാണ്ട് അവസാനകാലത്ത്, എന്ന് പറയട്ടെ, വൈസ്രായിയുടെ എക്സിക്യൂട്ടീവ് കൗൺസിലിൽ മെമ്പറായി. എന്നാൽ ഇതൊന്നും ഇൻഡ്യ സ്വാതന്ത്ര്യയായപ്പോൾ കേന്ദ്രമന്ത്രിസഭയിൽ അംബേദ്കറെ അംഗമാക്കുന്നതിൽനിന്നോ ഭരണഘടനാനിർമ്മാണത്തിന് അദ്ദേഹത്തിൻെറ സേവനം പ്രയോജനപ്പെടുത്തുന്നതിൽനിന്നോ കോൺഗ്രസിനെ തടഞ്ഞില്ല! "കോൺഗ്രസിനെ തടഞ്ഞില്ല" എന്നു പറയുന്നതിനേക്കാൾ ശരി, ജവർഹർലാൽ നെഹ്റുവിനെ തടഞ്ഞില്ല എന്ന് പറയുന്നതായിരിക്കും. കാരണം, ഇതൊക്കെയായിട്ടും പാർലമെൻറ് മന്ദിരത്തിൽ അദ്ദേഹത്തിൻെറ ഒരു എണ്ണച്ഛായാചിത്രം

വെയ്ക്കുന്നതിനും ഭാരതരത്നം എന്ന പരമോന്നത ബഹുമതി അദ്ദേഹത്തിന് അർപ്പിക്കുന്നതിനും ഒരു കോൺഗ്രസിതര ഗവൺമെൻറ് അധികാരത്തിൽ വരികയും അദ്ദേഹത്തിൻെറ ജന്മശതാബ്ദിവരെ കാത്തിരിക്കുകയും വേണ്ടിവന്നു.

ഒരു കാര്യം ഇവിടെ എടുത്തുപറയേണ്ടതുണ്ട്. അംബേദ്കർ ഏതെങ്കിലും അവസരത്തിൽ ഇൻഡ്യൻ സ്വാതന്ത്ര്യത്തിനെതിരായൊ, ബ്രിട്ടീഷ് ഗവൺമെൻറിനുവേണ്ടിയോ എന്തെങ്കിലും നടപടി കൈക്കൊള്ളുകയൊ ഏതെങ്കിലും പ്രസ്താവനചെയ്യുകയൊ ഉണ്ടായിട്ടില്ല. മറിച്ച് ഇൻഡ്യക്ക് സ്വാതന്ത്ര്യം ആവശ്യമാണെന്നും സ്വതന്ത്ര ഇൻഡ്യയിലേ പിന്നോക്കജനവിഭാഗങ്ങൾക്ക് വളരാൻകഴിയൂ എന്നും അദ്ദേഹം ആവർത്തിച്ചുപറഞ്ഞു. അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നത് ഒരു കാര്യത്തിൽ മാത്രമാണ്; അധികാരക്കൈമാററം ഏതെങ്കിലും ഒരു വിഭാഗത്തിൻെറ ആധിപത്യം മറെറാരു വിഭാഗത്തിൻെറമേൽ അടിച്ചേല്പിക്കാനുള്ളതാകരുത്. സമൂഹത്തിലെ എല്ലാ വിഭാഗങ്ങൾക്കും അധികാരകൈമാററം കൊണ്ട് ഗുണമുണ്ടാകണം. സമൂഹത്തിൽ യഥാർത്ഥമായ മാററംവരുത്തുന്നരൂപത്തിലായിരിക്കണം സ്വാതന്ത്ര്യം ലഭിക്കേണ്ടതും വിനിയോഗിക്കേണ്ടതും. ബ്രിട്ടീഷുഭരണം ഇൻഡ്യയിൽ വരുത്തിയ വിനകളെക്കുറിച്ച് അദ്ദേഹം ജനങ്ങളെ ആവർത്തിച്ചുണർത്തിച്ചിട്ടുണ്ട്. ഒന്നാം വട്ടമേശ സമ്മേളനത്തിൽ അദ്ദേഹം ആദ്യം ചെയ്ത പ്രസംഗത്തിൽതന്നെ അയിത്തവും അതുപോലുള്ള സാമൂഹികാനാചാരങ്ങളും ഉച്ചാടനം ചെയ്യുവാൻ ബ്രിട്ടീഷ് ഗവൺമെൻറ് ഒരു നടപടിയും കൈക്കൊണ്ടില്ല എന്ന് അദ്ദേഹം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. പൊതു കിണററിൽ നിന്ന് വെള്ളമെടുക്കുവാനും പൊതു കുളങ്ങളിൽ കുളിക്കുവാനും പൊതുറോഡിൽ സഞ്ചരിക്കുവാനും പൊതുവിദ്യാലയങ്ങളിൽ പഠിക്കുവാനും പൊതു ആരാധനാലയങ്ങളിൽ പ്രാർത്ഥിക്കുവാനും അയിത്തജാതിക്കാരെ സഹായിക്കുന്ന ഒരു നിയമവും ബ്രിട്ടീഷ് ഗവൺമെൻറ് പാസാക്കുകയു

ണ്ടായില്ല. സമൂഹത്തിലെ സവർണ്ണ വരേണ്യരെ പ്രീണിപ്പിക്കുന്നതരത്തിലാണ് ബ്രിട്ടീഷുദ്യോഗസ്ഥന്മാർ പെരുമാറിയത്. അതേ അവസരത്തിൽ ഇൻഡ്യയിലേക്കുള്ള ബ്രിട്ടീഷ് പ്രവേശം സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം തുടങ്ങിയ ആധുനികങ്ങളായ ആശയങ്ങൾ പ്രചരിപ്പിക്കുന്നതിന് കാരണമായിട്ടുണ്ടെന്നും അദ്ദേഹം പറഞ്ഞു.

1930 ആഗസ്റ്റ് 8 ന് നാഗപ്പൂരിൽ ചേർന്ന അധഃസ്ഥിത ജനവിഭാഗങ്ങുടെ മഹാസമ്മേളനത്തിൽ അദ്ധ്യക്ഷം വഹിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു ; രാഷ്ട്രീയാധികാരം നിങ്ങളുടെ കൈകളിൽ എത്തുന്നതിനുള്ള ഏകമാർഗ്ഗം സ്വരാജ്യഭരണഘടനയുടെത് മാത്രമാണ്; അതല്ലാതെ നിങ്ങളുടെ ജനങ്ങളെ മോചിപ്പിക്കുവാൻ നിങ്ങൾക്ക് സാധിക്കുകയില്ല. ഭൂതകാല ചിന്തകൾ നിങ്ങൾക്ക് ഒഴിയാത്ത ബാധയായിത്തീരരുത്. സ്വന്തം തീരുമാനങ്ങളെടുക്കുന്നതിൽ മററേതെങ്കിലും ഭാഗത്തുനിന്നുണ്ടാകുന്ന പ്രതികരണങ്ങളെക്കുറിച്ച് ഭയപ്പെടാതിരിക്കുക. നിങ്ങളുടെ ഉത്തമതാത്പര്യങ്ങൾക്കായിരിക്കണം നിങ്ങൾപരിഗണന നൽകേണ്ടത്; അങ്ങനെ ചെയ്താൽ സ്വാതന്ത്ര്യത്തെ നിങ്ങളുടെ ലക്ഷ്യമായി നിങ്ങൾ സ്വീകരിക്കാതിരിക്കുകയില്ല.

അതേ അവസരത്തിൽ ''അധഃസ്ഥിത ജനതയുടെ അവശതകൾ പരിഹരിക്കാനുള്ള സർവ്വരോഗവിനാശിനിയാണ് രാഷ്ട്രീയാധികാര''മെന്ന ധാരണയുണ്ടാവരുതെന്നും അദ്ദേഹം പറഞ്ഞു. ''അവരുടെ മോചനം സാമൂഹികമായ ഉയർച്ചയിലാണ്. അവരുടെ ചീത്ത സമ്പ്രദായങ്ങൾ ഉപേക്ഷിക്കണം. മോശമായ ജീവിതമാർഗ്ഗങ്ങളിൽ നിന്ന് രക്ഷപ്പെടണം. ജീവിത സമ്പ്രദായത്തിൽ മാററം വരുത്തുന്നതു വഴി അവർ ആദരവിനും സൗഹൃദത്തിനും അർഹരായിത്തീരണം. അവർ വിദ്യാഭ്യാസം നേടണം....തങ്ങളുടെ ദയനീയമായ സംതൃപ്തഭാവം അവർ ഉപേക്ഷിക്കണം; ഉന്നതിക്കാവശ്യമായ ദൈവീകമായ അസംതൃപ്തി അവർ വളർത്തി എടുക്കണം.''

ഇത്രയും പരസ്യമായ പ്രഖ്യാപനങ്ങൾക്ക് ശേഷവും അംബേദ്കറെ ദേശീയ സ്വാതന്ത്ര്യത്തിന്റെ ശത്രുവായും ബ്രിട്ടീഷുകാരുടെ കിങ്കരനായും അന്നത്തെ കോൺഗ്രസ് നേതാക്കൾ കണ്ടുവെങ്കിൽ അതിനുകാരണം അദ്ദേഹം കോൺഗ്രസുകാരനാവാതെയും ഗാന്ധിജിക്ക് എതിരുനിന്നുകൊണ്ടും അധഃസ്ഥിത ജനവിഭാഗങ്ങളുടെ വിപുലമായ പിന്തുണ നേടിക്കൊണ്ടിരുന്നു എന്നതാണ്. ഇൻഡ്യയുടെ ദേശീയ ജീവിതത്തിൽ ഇതു് ഒരു അപൂർവ്വ സംഭവമാണ്; പരസ്യമായി ഗാന്ധിജിയെ എതിർത്തുകൊണ്ട്, ഗാന്ധിജിതന്നെ തന്റെ സ്വന്തമാണെന്ന് അഭിമാനിച്ചിരുന്ന ഒരു വിഭാഗം ജനങ്ങളുടെ നേതാവാകുക എന്നത്. അയിത്തജാതിക്കാരുടെ പിന്തുണ ഗാന്ധിജിയേക്കാൾ വളരെയേറെ ലഭിച്ചത് അംബേദ്കർക്കായിരുന്നു എന്നത് കെട്ടുകഥയല്ല. രണ്ടാം വട്ടമേശ സമ്മേളനം ലണ്ടനിൽ നടക്കുമ്പോഴും അതിന് ശേഷവും വളരെ വ്യക്തമായിതെളിഞ്ഞ ഒരു കാര്യമാണത്. രണ്ടാം വട്ടമേശ സമ്മേളനം കഴിഞ്ഞ് ബോംബെയിൽ കപ്പലിറങ്ങിയ ഗാന്ധിജിക്ക് അധഃസ്ഥിത ജനവിഭാഗത്തിന്റെ പേരിൽ ഒരു സ്വീകരണം കൊടുക്കാൻ കോൺഗ്രസുകാർ ശ്രമിച്ചപ്പോൾ 8000 ത്തിലേറെ അയിത്തജാതിക്കാർ അതിനെതിരെ പ്രതിഷേധപ്രകടനം നടത്തുകയുണ്ടായി. അതേ അവസരത്തിൽ ഇതേ വട്ടമേശ സമ്മേളനത്തിൽ പങ്കെടുത്ത് തിരിച്ചെത്തിയ അംബേദ്കറെ സ്വീകരിക്കാൻ പതിനായിരക്കണക്കിന് അയിത്തജാതിക്കാർ എത്തിച്ചേർന്നിരുന്നു. ബോംബെയിലെ അയിത്തജാതിക്കാരുടെ പതിനാല് സംഘടനകൾ ചേർന്നാണ് ഈ സ്വീകരണം നൽകിയത്. സ്വീകരിക്കാൻ വന്നവരുടെ എണ്ണവും ആവേശവും കണ്ട് അംബേദ്കർ തന്നെ അമ്പരന്നുപോയിരുന്നു. അദ്ദേഹം പ്രകടനക്കാരോട് പറഞ്ഞു:

''ഞാൻ ഗാന്ധിജിക്ക് എതിരായതുകൊണ്ട് എന്നെ രാജ്യദ്രോഹിയായി കോൺഗ്രസുകാർ ചിത്രീകരിക്കുന്നു. ഈ ആരോപണം എന്നെ ഒട്ടും ആകുലചിത്തനാക്കുന്നില്ല. ഇത് അടിസ്ഥാന രഹിതവും സത്യവിരുദ്ധവും ആയ

ദുഷ്ടവിചാരമാണ്. പക്ഷെ നിങ്ങരം നിങ്ങളുടെ ചങ്ങലകരം പൊട്ടിച്ചെറിയുന്നതിനെതിരെയുള്ള ശ്രമത്തിന് ഗാന്ധിതന്നെ നേതൃത്വം നൽകി എന്നത് ലോകത്തെ മുഴുവനെ ഞെട്ടിപ്പിച്ചിട്ടുണ്ട്. വട്ടമേശ സമ്മേളനത്തിന്റെ ചരിത്രം പഠിക്കുന്ന ഹിന്ദുക്കളുടെ ഭാവിതലമുറകരം എന്റെ സേവനത്തിന്റെ വില മനസിലാക്കുമെന്ന് എനിക്ക് ഉറപ്പുണ്ട്.''

ഗാന്ധിജിയും അംബേദ്കറും തമ്മിലുള്ള ഏററുമുട്ടലിനെ ''യുദ്ധമായിട്ടാണ് അംബേദ്കറുടെ ജീവചരിത്രകാരനായ ധനഞ്ജയകീർ വിശേഷിപ്പിച്ചിട്ടുള്ളത്. ധനഞ്ജയകീർ അംബേദ്കറുടെ ആരാധകനൊന്നുമല്ല. അദ്ദേഹം ലോകമാന്യ തിലകിന്റെയും മഹാത്മാഫൂലെയുടെയും വീര സവർക്കറുടെയും എം. എൻ. റോയിയുടെയും ജവഹർലാൽ നെഹ്റുവിന്റെയും ജീവചരിത്രങ്ങരം എഴുതിയിട്ടുണ്ട്. രണ്ടാം വട്ടമേശസമ്മേളനത്തിൽ അംബേദ്കർ ഗാന്ധിജിയുടെ നേരെ നടത്തിയ ആക്രമണം അതിരുകടന്നുപോയെന്ന് കൂടി അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ട്. അംബേദ്കറുടെ ജീവചരിത്രത്തിന്റെ പത്താമദ്ധ്യായത്തിന് അദ്ദേഹം കൊടുത്ത ശീർഷകം ''ഗാന്ധിജിയുമായുള്ള യുദ്ധം'' എന്നാണ്. ഈ ''യുദ്ധ''ത്തിൽ ജയിച്ചത് അംബേദ്കറാണെന്ന് ഗാന്ധിജിയോടുള്ള എല്ലാ ബഹുമാനവും വെച്ചുകൊണ്ടുതന്നെ, കീർ പ്രസ്താവിച്ചിരിക്കുന്നു. *

എന്തായിരുന്നു ഇങ്ങനെയൊരു ''യുദ്ധത്തിലേർപ്പെടാൻ അംബേദ്കറെ പ്രേരിപ്പിച്ച ചേതോവികാരം? അത് സ്വാർത്ഥചിന്തയാണെന്നു പറയുന്നത് അംബേദ്കറോട് കാട്ടുന്ന അനീതിയായിരിക്കും. ഒരു അയിത്തജാതിയിൽ ജനിച്ചതുകൊണ്ട്, ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ അംബേദ്കർ അനുഭവിച്ച ദുരിതങ്ങളും വഹിക്കേണ്ടിവന്ന അപമാനഭാരവും അദ്ദേഹത്തിന്റെ പിന്നീടുള്ള പ്രവർത്തനത്തെയും അതിന്റെ പിന്നിൽ പ്രവർത്തിച്ച

* '' War with Gandhi '' Dr. Ambedker, Life and Mission, popular prakshan, Bombay, 1981

മനോഭാവത്തെയും സ്വാധീനിച്ചിട്ടുണ്ട്. എന്നകാര്യത്തിൽ സംശയമില്ല. അതുകൊണ്ട് അദ്ദേഹത്തിന്റെ വാക്കിലും പ്രവർത്തിയിലും നേരിയതോതിലുള്ള ഒരു പ്രതികാര ചിന്തയുടെ നിഴലാട്ടം കണ്ടേക്കാം. പക്ഷെ, തന്റെ കാലഘട്ടത്തിലെ മററ് ഇൻഡ്യൻ നേതാക്കളെ അപേക്ഷിച്ച് കൂടുതൽ ഉയർന്ന വിദ്യാഭ്യാസ യോഗ്യതയും വിപുലമായ ലോക പരിചയവും പ്രവർത്തനാനുഭവവും നേടിയ, സാമ്പത്തിക ശാസ്ത്രത്തിലും സാമൂഹ്യശാസ്ത്രത്തിലും നിയമത്തിലും പ്രത്യേകം പ്രാവീണ്യം നേടിയ ഒരു പ്രാഡ്‌വിപാകനായിരുന്നു അദ്ദേഹമെന്ന വസ്തുത മറന്നുകൂട. അതുകൊണ്ടുതന്നെ വിചാരത്തിനുപകരം വികാരം തന്നെ ഭരിക്കാൻ അദ്ദേഹം സ്വയം അനുവദിച്ചിരുന്നുമില്ല. ഗാന്ധിജിയുടെ കാര്യത്തിൽ പ്രത്യേകിച്ചും തക്കതായ കാരണമില്ലാതെ ഒരു "യുദ്ധം" പ്രഖ്യാപിക്കാൻ അദ്ദേഹം മുതിരുമായിരുന്നില്ല. എന്തായിരുന്നു ആ കാരണം?

കാരണം ഹിന്ദുമതത്തെ സംബന്ധിച്ച് ഗാന്ധിജിയും അംബേദ്കറും പുലർത്തിപ്പോന്ന വിരുദ്ധ ധാരണകൾതന്നെയാണ്. ഹിന്ദുമതം ജാതിവ്യവസ്ഥയിൽ അടിയുറച്ചതാണെന്നും അധഃകൃതവിഭാഗത്തിന് ഹിന്ദുമതത്തിൽ തുടരുന്നേടത്തോളംകാലം തുല്യത നേടാനാവുകയില്ലെന്നും അംബേദ്കർ ഉറച്ചുവിശ്വസിച്ചു. ഒരു മലയാളിയായ പത്രപ്രവർത്തകൻ അംബേദ്കറുമായി നടത്തിയ ഒരു അഭിമുഖത്തിന്റെ വിവരം അംബേദ്കറെക്കുറിച്ച് അദ്ദേഹമെഴുതിയ പുസ്തകത്തിന്റെ ആമുഖത്തിൽ ചേർത്തിട്ടുണ്ട്. അതിൽ തന്റെ ആദ്യത്തെ കൂടിക്കാഴ്ചാവേളയിൽ (1953) അംബേദ്കർ ഇങ്ങനെ പറഞ്ഞതായി ഉദ്ധരിച്ചിരിക്കുന്നു.

"സവർണർ കൈയ്യടക്കിയിരിക്കുന്ന, ഹിന്ദുമതത്തിൽ അവർണഹിന്ദുവിന് രക്ഷയില്ലെന്നറിയാമൊ? ബുദ്ധമതമാണെങ്കിൽ സമത്വമാണതിന്റെ ഘോഷണം. ജ്ഞാനസമ്പാദനത്തിന് അത് വകനൽകുന്നു. കാരുണ്യമാണ് ബുദ്ധമതത്തിന്റെ കാതൽ. ഇവയെല്ലാം, ഹിന്ദു

മതത്തിൽനിന്ന് നിങ്ങൾ പ്രതീക്ഷിക്കുന്നുവോ? ഭാരതത്തിൽ ജാതിപരമായ മർദ്ദനങ്ങളിൽനിന്ന് രക്ഷപ്പെടുവാൻ അവർണന് കഴിയുമോ? എത്ര ബിരുദങ്ങൾ സമ്പാദിച്ചാലും എത്ര അറിവ് നേടിയാലും അയിത്തജാതിക്കാരന് രക്ഷയുണ്ടോ? ഉന്നത ജാതിയിൽപെട്ടവർക്ക് താണജാതിക്കാരോട് മനുഷ്യരുടെ നിലയിൽപെരുമാറാൻ കഴിയാത്തിടത്തോളംകാലം അവർക്ക് സ്വയംഭരണത്തെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചും സംസാരിക്കാനവകാശമില്ല. പകൽത പ്രാപിക്കാത്ത അധഃസ്ഥിതരെ സവർണമേധാവികളെ ഏല്പിച്ച്, ഇൻഡ്യക്ക് സ്വാതന്ത്ര്യംനൽകുന്നത് കോഴിയെ വളർത്താൻ കുറുക്കനെ ഏല്പിക്കുന്നതിന് സമമാണ്. ബ്രിട്ടീഷ് ഭരണാധികാരികളോട് ഇക്കാര്യം പലവട്ടം തുറന്നുസംസാരിച്ചതാണ്. എന്റെ പ്രസംഗങ്ങൾ സവർണരേയും മററ് നേതാക്കന്മാരെയും ചൊടിപ്പിക്കുന്നുണ്ടാവാം. കന്യാകുമാരി മുതൽ കാശ്മീർവരെയുള്ള എട്ടരക്കോടിയിലധികം അധഃസ്ഥിത വിഭാഗത്തിനുവേണ്ടി എന്തെങ്കിലും ചെയ്യുവാൻ കഴിയുമോ എന്നാണ് നാം നോക്കേണ്ടത്.'' *

അംബേദ്കർ തന്റെ ജീവിതത്തിൽ എല്ലാ ഉയർന്ന പടികളും കയറിക്കഴിഞ്ഞതിനുശേഷമാണ് ഈ പ്രസ്താവനചെയ്യുന്നത്. അദ്ദേഹം അക്കാലത്ത് എഴുതിയ പുസ്തകങ്ങളിലും ചെയ്ത പ്രസംഗങ്ങളിലുമൊക്കെ ഈ ആശയം പ്രതിഫലിച്ചിട്ടുണ്ട്. അതിനാൽ ഇതിൽ അവിശ്വസനീയമായി ഒന്നുംതന്നെ ഇല്ല. എന്നുമാത്രമല്ല, ഇതു കഴിഞ്ഞ്, മൂന്നുവർഷത്തിനുശേഷം (1956 ഒക്ടോ: 14 ന്) അദ്ദേഹവും പത്നിയും അഞ്ചുലക്ഷത്തിനുമേലെ അനുയായികളും ബുദ്ധമതം സ്വീകരിക്കുകയുണ്ടായി.

ഗാന്ധിജിക്ക് ഒരിക്കലും സഹിക്കാനോ, പൊറുക്കാനൊ കഴിയുന്നകാര്യമായിരുന്നില്ല ഇത്. രണ്ടാം വട്ടമേശ സമ്മേളനം നടക്കുന്നതുവരെയും 'അംബേദ്കർ ആരാണെന്നുപോലും ഗാന്ധിജിക്ക് അറിഞ്ഞുകൂടായിരുന്നു.

---

* ഡോ: അംബേദ്കർ, വ്യത്യസ്ത വ്യക്തിത്വത്തിന്റെ ഉടമ,- ജയദേവൻ പടിഞ്ഞാറേറൽ, ആദിദ്യ സാഹിത്യഅക്കാദമി, തിരുവനന്തപുരം 1984

അദ്ദേഹം അയിത്തജാതിക്കാർക്കുവേണ്ടി പ്രവർത്തിക്കുന്ന ഒരു ബ്രാഹ്മണനാണെന്നുപോലും ഗാന്ധിജിധരിച്ചുവെച്ചതായി കീർ പറയുന്നു. രണ്ടാം വട്ടമേശസമ്മേളനത്തിൽ പങ്കെടുക്കാൻ പോകുന്നതിനുമുമ്പുതന്നെ അംബേദ്കറും ഗാന്ധിജിയും തമ്മിൽകാണുകയും അഭിപ്രായവിനിമയം നടത്തുകയും ചെയ്തിരുന്നു. എന്നാൽ അർഹിക്കുന്ന പരിഗണന അന്നും ഗാന്ധിജി അംബേദ്കർക്ക് നൽകിയിരുന്നില്ല. ഗാന്ധിജിയെ സംബന്ധിച്ചേടത്തോളം ഹിന്ദുസമുദായം ഏകവും അവിഭക്തവുമാണ്. അദ്ദേഹം ചാതുർവർണ്യത്തെ ഒരിക്കലും തള്ളിപ്പറഞ്ഞിരുന്നില്ലെങ്കിലും അയിത്തത്തിനെതിരായിരുന്നു. അയിത്തോച്ചാടനം കോൺഗ്രസിൻെറപരിപാടിയിൽപെടുത്തുന്നതിനും ഹരിജനോദ്ധാരണം രാഷ്ട്രത്തിൻെറ മുഴുവൻ കടമയായി കണക്കാക്കുന്നതിനും അദ്ദേഹം സന്നദ്ധനായിരുന്നു. ഇക്കാര്യത്തിൽ അർപ്പിതചേതസായിക്കൊണ്ടുതന്നെ അദ്ദേഹം പ്രവർത്തിച്ചു. ഇക്കാരണത്താൽതന്നെ അയിത്തജാതിക്കാരും അവരുടെ സംഘടനകളും തൻേറതിൽനിന്ന് വ്യത്യസ്തമായ ഒരു നിലപാട് എടുക്കുന്നതിനെപ്പററി അദ്ദേഹത്തിനാലോചിക്കാൻപോലും കഴിഞ്ഞിരുന്നില്ല. അംബേദ്കറാകട്ടെ അയിത്തജാതിക്കാരുടെ ഒരു സ്വാഭാവിക നേതാവായിരുന്നു എന്ന് മാത്രമല്ല, സവർണഹിന്ദുക്കളിൽ നിന്ന് വിട്ടുനിന്നാലല്ലാതെ, പിന്നോക്ക സമുദായങ്ങരംക്ക് രക്ഷയില്ല. എന്ന വിചാരക്കാരൻകൂടി ആയിരുന്നു. ഹിന്ദുമതത്തിൻെറ ഏകതാഭാവത്തെ മാത്രമല്ല, നിലനില്പിനെതന്നെ ചോദ്യം ചെയ്യുന്ന ഈ നിലപാടിനെ നഖശിഖാന്തം എതിർക്കുകയല്ലാതെ ഗാന്ധിജിക്ക് വേറെ പോംവഴി ഉണ്ടായിരുന്നില്ല.

അംബേദ്കർ സൈമൺ കമ്മീഷൻെറ മുമ്പാകെ തെളിവ് കൊടുത്തപ്പോഴും ഒന്നാം വട്ടമേശസമ്മേളനത്തിൽ സംബന്ധിച്ചപ്പോഴും പിന്നീട് ഇൻഡ്യയിൽ വെച്ച് ഗാന്ധിജിയെ കണ്ടപ്പോഴും ഗാന്ധിജികൂടി പങ്കെടുത്ത രണ്ടാം വട്ടമേശസമ്മേളനത്തിൽ സംബന്ധി

ച്ചപ്പോഴുമൊക്കെ ആവർത്തിച്ചുന്നയിച്ച ഒരേ ഒരാവശ്യം അധികാരകൈമാററത്തിൻെറതായ അവസരത്തിൽ അയിത്ത ജാതിക്കാർക്ക് പ്രത്യേക നിയോജകമണ്ഡലവും സംവരണംചെയ്ത സീററുകളും ഉണ്ടായിരിക്കേണമെന്നതാണ്. മുസ്ലീങ്ങൾക്കും ക്രൈസ്ത്യാനികൾക്കും സിഖുകാർക്കും ആംഗ്ലോ-ഇൻഡ്യന്മാർക്കുമൊക്കെ ഈ ആവശ്യം അനുവദിച്ചുകൊടുക്കാൻ ഗാന്ധിജി തയ്യാറായിരുന്നു. എന്നാൽ ഹിന്ദുക്കളുടെതന്നെ ഒരു ഭാഗമായിക്കരുതുന്ന അയിത്ത ജാതിക്കാർക്ക് അത് അനുവദിക്കാൻ അദ്ദേഹം തയ്യാറായില്ല. സ്വന്തം ജീവൻ ബലികൊടുത്തും താൻ അതിനെ തിരെ പൊരുതും എന്ന് തുടക്കം മുതൽക്കേ അദ്ദേഹം പ്രഖ്യാപിച്ചിരുന്നു. ലണ്ടനിൽവെച്ച് അംബേദ്കർ അദ്ദേഹത്തെ ആദ്യം കണ്ടപ്പോൾ മുസ്ലീംലീഗ് പ്രതിനിധികളടക്കം ബാക്കി ന്യൂനപക്ഷ പ്രതിനിധികൾക്ക് അയിത്തജാതിക്കാർക്ക് വ്യത്യസ്ത നിയോജകമണ്ഡലവും സീററ് സംവരണവും നൽകുന്നതിൽ എതിർപ്പില്ലെങ്കിൽ താനും അതിനെ എതിർക്കുകയില്ലെന്ന് അദ്ദേഹം പറഞ്ഞിരുന്നുവത്രെ. അത്രയും പറഞ്ഞതിനുശേഷം അദ്ദേഹം ലീഗ് പ്രതിനിധിസംഘം നേതാവായ ആഗാഖാനെയും മററും രഹസ്യമായിക്കണ്ട്, അംബേദ്കറുടെ ഈ ആവശ്യത്തെ എതിർക്കാൻ അവരെ പ്രേരിപ്പിക്കുക കൂടിചെയ്തു എന്നും ഗാന്ധിജിയെപ്പോലുള്ള ഒരാളിൽ നിന്ന് താൻ ഇത്രയും ഹീനമായ ഒരടവ് പ്രതീക്ഷിച്ചില്ലെന്നും അംബേദ്കർ പറയുന്നു. ഏതായാലും ഇതിനുശേഷം നടന്ന വട്ടമേശസമ്മേളനത്തിൽ ഗാന്ധിജിക്ക് നേരിടേണ്ടിവന്നത് പുലിയെപ്പോലെ പൊരുതുന്ന അംബേദ്കറെയാണ്. ഗാന്ധിജിയുടെ തന്ത്രങ്ങളെ ഇത്രയും ഫലപ്രദമായി തുറന്നുകാണിച്ച മറെറാരു നേതാവും ഉണ്ടായിട്ടില്ല. ഒടുവിൽ ഗാന്ധിജി പറഞ്ഞു; "ഇൻഡ്യയിലെ മുഴുവൻ അയിത്തജാതിക്കാർക്കും വേണ്ടിയാണ് താൻ സംസാരിക്കുന്നതെന്ന ഡോ: അംബേദ്കറുടെ അവകാശവാദം ശരിയായതല്ലെന്ന് വേണ്ടത്ര ഉത്തരവാദിത്വ ബോധത്തോടെതന്നെ ഞാൻ പ്രസ്താവിക്കുന്നു. അത് എനിക്ക് അശേഷം തൃപ്തിയുണ്ടാക്കാത്ത ഒരു വിഭജനം

ഹിന്ദുമതത്തിലുണ്ടാക്കിത്തീർക്കും. അയിത്തജാതിക്കാർ ഇസ്ലാമിലേയ്ക്കോ ക്രൈസ്തവ മതത്തിലേയ്ക്കോ മാറുന്നതിനെ ഞാൻ അത്ര കാര്യമാക്കുന്നില്ല. അത് ഞാൻ സഹിക്കും; പക്ഷെ ഹിന്ദുമതത്തിൽ ഇങ്ങനെ ഒരു വിഭജനം ഓരോ ഗ്രാമത്തിലുമുണ്ടായാൽ ഈ മതത്തിൻെറ ഭാവി എന്തായിരിക്കുമോ, അത് എനിക്ക് സഹിക്കാൻ സാദ്ധ്യമല്ല. അയിത്തജാതിക്കാർക്ക് രാഷ്ട്രീയമായ അവകാശങ്ങൾ നൽകുന്നതിനെപ്പററി സംസാരിക്കുന്നവർക്ക് ഇൻഡ്യയെ അറിഞ്ഞുകൂട; ഇൻഡ്യൻ സമുദായത്തിൻെറ ഇന്നത്തെ ഘടന എന്താണെന്നും അവർക്ക് അറിഞ്ഞുകൂട. ആയതിനാൽ, എനിക്ക് ചെലുത്താവുന്ന മുഴുവൻ ശക്തിയും ഉപയോഗിച്ച്, ഞാൻ പറയുന്നു, ഇതിനെ എതിർക്കാവുന്ന ഏക വ്യക്തി ഞാനാണെങ്കിൽപോലും എൻെറ ജീവിതംകൊണ്ടുതന്നെ ഞാൻ അതിനെ എതിർക്കും.''*

ഗാന്ധിജിയുടെ ഈ പ്രഖ്യാപനം സദുദ്ദേശ്യത്തോടുകൂടി ആയിരുന്നുവെങ്കിലും അല്ലെങ്കിലും അതിൻെറ ഫലം വിപരീതമായിരുന്നു. അയിത്ത ജാതിക്കാർ മുസ്ലീങ്ങളൊ, കൃസ്ത്യാനികളൊ ആകുന്നതിന് താൻ എതിരല്ലെന്നും, (അവർക്ക് പ്രത്യേകമായ രാഷ്ട്രീയാവകാശം നൽകിയാൽ ഇൻഡ്യയിലെ ജനജീവിതം ആകെ തകരാറാകുമെന്നും മററും പറയുമ്പോൾ അതിനെ മററുള്ളവർ കാര്യമായി എടുത്തില്ലെങ്കിൽ അവരെ കുററം പറഞ്ഞുകൂടല്ലൊ.) രണ്ടാം വട്ടമേശ സമ്മേളനത്തിൽ പങ്കെടുത്തവരിൽ തനിക്കുമാത്രമെ ശരിയായ പ്രാതിനിധ്യമുള്ളുവെന്നും മററുള്ളവരൊക്കെ ബ്രിട്ടീഷ് ഗവൺമെൻറിൻെറ കരുണകൊണ്ടു വന്നവരാണെന്നും മററും അദ്ദേഹം മുമ്പേ പറയാൻ തുടങ്ങിയിരുന്നു. അങ്ങനെയാണെങ്കിൽ ഈ പ്രാതിനിധ്യമില്ലാത്തവരുടെ കൂടെ ഇരുന്ന് സംസാരിക്കാൻ അദ്ദേഹം എന്തിന് വന്നു എന്ന് മററുള്ളവരും തിരിച്ചടിച്ചു. കോൺഗ്രസിൻെറ ഭാഗത്തുനിന്ന്, ഗാന്ധിജിയെമാത്രമെ സമ്പൂർണ്ണ പ്രാതിനിധ്യമുള്ള പ്രതിനിധി

---

* Proceedinges of Federal Structural Committee / Minority's Committee (of the 2nd Round Table Conference) P. 563-64

യായി അയക്കാൻ ബ്രിട്ടീഷ് ഗവൺമെൻറ് സമ്മതിച്ചിരുന്നുള്ളു. ഒരു ദേശീയ മുസ്ലീമിനെക്കൂടി പ്രതിനിധിയാക്കേണമെന്ന അദ്ദേഹത്തിൻെറ അഭ്യർത്ഥന ബ്രിട്ടീഷ് ഗവൺമെൻറ് നിരാകരിക്കുകയാണുണ്ടായത്. ഗാന്ധിജി കൂടിയാലോചനകളുടെ കാര്യത്തിൽ അത്ര സമർത്ഥനായിരുന്നില്ല എന്ന വസ്തുത കൂടി കണക്കിലെടുക്കേണ്ടതുണ്ട്. അവസാനം ന്യൂനപക്ഷങ്ങളുടെ കാര്യത്തിൽ ബ്രിട്ടീഷ് പ്രധാനമന്ത്രി റാം സെമെക്ക് ഡൊനാൾഡ് എടുക്കുന്നതീരുമാനം അംഗീകരിച്ചുകൊള്ളാമെന്ന് ഒപ്പിട്ട് കൊടുത്തതിനുശേഷമാണ് ഗാന്ധിജി ഇംഗ്ലണ്ടിൽ നിന്ന് തിരിച്ചത്. എന്നാൽ ഇത്തരം ഒരു ബ്ലാങ്ക് ചെക്ക് ഒപ്പിട്ടുകൊടുക്കാൻ അംബേദ്കർ തയ്യാറായില്ല എന്ന് കൂടി ഒർക്കേണ്ടതുണ്ട്. അദ്ദേഹം വട്ടമേശ സമ്മേളനം കഴിഞ്ഞശേഷവും തൻെറ നിലപാടിൻെറ ന്യായയുക്തത വിശദീകരിച്ചുകൊണ്ട് പ്രസംഗിക്കുകയും എഴുതുകയും ചെയ്തു. ഇൻഡ്യയിൽ എത്തിയതിന് ശേഷം, വീണ്ടും ഇംഗ്ലണ്ടിലേക്കുപോയി മന്ത്രിമാരേയും പാർലമെൻറ് മെമ്പർമാരേയും കണ്ട് സംസാരിച്ചു, താൻ പറയുന്നതാണ് ശരി എന്ന് അവരെ ബോദ്ധ്യപ്പെടുത്തി. ഇതിൻെറയൊക്കെഫലമായി, അയിത്തജാതിക്കാർക്ക് പ്രത്യേക നിയോജക മണ്ഡലങ്ങളും സീററ് സംവരണവും നൽകിക്കൊണ്ടുള്ള ഒരു തീരുമാനമാണ് ബ്രിട്ടീഷ് പ്രാധനമന്ത്രി എടുത്തത്.

ഗാന്ധിജിയെ ഈ തീരുമാനം രോഷാകുലനാക്കി എന്നു പറയേണ്ടതില്ല. ബ്രിട്ടീഷ് പ്രധാനമന്ത്രി ഈ അവാർഡിൽ മാററം വരുത്താത്തപക്ഷം താൻ മരണംവരെ നിരാഹാരവ്രതം അനുഷ്ഠിക്കുമെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. പക്ഷെ, ബ്രിട്ടീഷ് പ്രധാനമന്ത്രി വഴങ്ങിയില്ല. അയിത്തജാതിക്കാർക്ക് മാത്രമല്ല, മററ് ന്യൂനപക്ഷങ്ങൾക്കും ഈ ആനുകൂല്യം നൽകിയിരുന്നു. മുസ്ലീങ്ങൾക്ക് പ്രത്യേക പരിഗണന നൽകിക്കൊണ്ട് ഓരോ സംസ്ഥാനത്തിലും അവരർഹിക്കുന്നതിൽ കവിഞ്ഞ സംവരണത്തോതാണ് നൽകിയിരുന്നത്. ഗാന്ധിജിയ്ക്ക് അതിലൊ

ന്നും ആക്ഷേപമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ആവശ്യം അയിത്തജാതിക്കാർക്ക് നൽകപ്പെട്ട പ്രത്യേക നിയോജകമണ്ഡലവും സീററ് സംവരണവും പിൻവലിക്കുക എന്നതായിരുന്നു. ഗാന്ധിജിക്കു മരണംവരെ സത്യാഗ്രഹം അനുഷ്ഠിക്കുവാൻ മററത്ര നല്ലകാര്യങ്ങളുണ്ട്, എന്നമട്ടിലായിരുന്നു അംബേദ്കറുടെ പ്രതികരണം. അദ്ദേഹം പറഞ്ഞു ; ''മി. ഗാന്ധി ഈ കടുത്തനടപടി കൈക്കൊള്ളുന്നത് രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിന് വേണ്ടിയായിരുന്നുവെങ്കിൽ അതു നീതീകരിക്കാമായിരുന്നു.'' അദ്ദേഹം അങ്ങനെ പറയുന്നതിന് ഒരു കാരണമുണ്ട്; രണ്ടാം വട്ടമേശസമ്മേളനത്തിൽ ഗാന്ധിജി നടത്തിയ പ്രഖ്യാപനത്തിൽ അധഃസ്ഥിത വിഭാഗങ്ങളുടെ പ്രശ്നം താരതമ്യേന നിസാരമായതാണെന്നും പ്രധാനപ്പെട്ട പ്രശ്നം ഇൻഡ്യയുടെ സ്വാതന്ത്ര്യമാണെന്നും പ്രസ്താവിച്ചിരുന്നു. അംബേദ്കർ തന്റെ പ്രസ്താവന അവസാനിപ്പിക്കുന്നത് ഇങ്ങനെയാണ്; ''മഹാത്മാക്കൾ വരികയും പോവുകയും ചെയ്തിട്ടുണ്ട്, പക്ഷെ അയിത്തജാതിക്കാർ അയിത്തജാതിക്കാരായിത്തന്നെ തുടരുന്നു.''

അംബേദ്കർ ഇത്തരം ഒരു പ്രസ്താവന ഇത്തരുണത്തിൽ ചെയ്തത് സോദ്ദേശ്യമായിട്ടായിരുന്നു. അയിത്തജാതിക്കാരുടെ അവശതകളെപ്പററി മററുകക്ഷികളും നേതാക്കന്മാരും ചർച്ച ചെയ്യുന്നതിനു അത് ഇടവരുത്തി. പത്രങ്ങളിൽ ഈ പ്രശ്നത്തിനു പ്രാധാന്യം വന്നു. ജാതിഹിന്ദുക്കൾ, ഹിന്ദുക്കളുടെതന്നെ ഒരു വിഭാഗമാണെന്നു പറയുന്ന അധഃകൃതരുടെ കാര്യത്തിൽ ശ്രദ്ധപതിപ്പിച്ചു. ഗാന്ധിജിയുടെ സത്യാഗ്രഹ പ്രഖ്യാപനം ഇതിനു അടിയന്തിര പ്രാധാന്യം നൽകി. പണ്ഡിററ് മദൻ മോഹൻ മാളവീയയുടെ നേതൃത്വത്തിൽ 1932 സെപ്തംബർ 19 ന് ബോംബെയിൽ ചേർന്ന സവർണ ഹിന്ദുക്കളുടെ സമ്മേളനത്തിൽ പങ്കെടുത്തവരധികവും കോൺഗ്രസ് നേതാക്കൾ തന്നെ ആയിരുന്നു. ഈ സമ്മേളനത്തിൽ അംബേദ്കറെയും ക്ഷണിച്ചിരുന്നു.

പ്രസംഗിക്കുവാൻ അംബേദ്കറോട് ആണ് ആദ്യം ആവശ്യപ്പെട്ടത്. ഗാന്ധിജിയുടെ ജീവൻ രക്ഷിക്കേണ്ടത് ആവശ്യമാണെന്ന് അദ്ദേഹം പറഞ്ഞു. എന്നാൽ ഗാന്ധിജി പകരം നിർദ്ദേശമൊന്നും വെയ്ക്കാത്തസ്ഥിതിക്ക് താൻ എന്തിനെപ്പററിയാണ് ചർച്ചചെയ്യേണ്ടതെന്ന് അദ്ദേഹം ചോദിച്ചു. അദ്ദേഹം ഇങ്ങനെ തുടർന്നു; "പക്ഷെ, ഒരു കാര്യം തീർച്ചയാണ്. ഗാന്ധിജിയുടെ ജീവൻരക്ഷിക്കാൻ വേണ്ടി എന്റെ ജനതയുടെ താത്പര്യങ്ങൾക്ക് എതിരായിത്തീരുന്ന ഒരു നിർദ്ദേശവും ഞാൻ സ്വീകരിക്കുന്നതല്ല." ഇതേത്തുടർന്ന് ഹിന്ദുനേതാക്കന്മാരുടെ സമ്മേളനം നിർത്തിവെച്ചു. സമ്മേളനപ്രതിനിധികൾ അന്നു യറാവ്ദ ജയിലിലായിരുന്ന ഗാന്ധിജിയെപോയികണ്ടു. ഹരിജനങ്ങൾക്ക് സംവരണം നൽകുന്നതിനോട് തനിക്ക് എതിർപ്പില്ലെന്ന് ഗാന്ധിജി പറഞ്ഞു. പക്ഷെ പ്രത്യേക നിയോജകമണ്ഡലങ്ങളുടെ കാര്യത്തിൽ വിട്ടുവീഴ്ച ചെയ്യുവാൻ അംബേദ്കറും തയ്യാറായി. എന്നാൽ ബ്രിട്ടീഷ് പ്രധാനമന്ത്രിയുടെ അവാർഡിൽ നീക്കിവെച്ചതിനേക്കാളേറെ സീററുകൾ ഹിന്ദുക്കൾ അയിത്തജാതിക്കാർക്ക് അനുവദിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. ഗാന്ധിജി ഇതിനിടയിൽ ജയിലിൽ തന്നെ നിരാഹാരവ്രതമാരംഭിച്ചു. (1932 സെപ്തംബർ 20ന്) അതോടെ പത്രങ്ങളും നേതാക്കളും അംബേദ്കറുടെമേലുള്ള സമ്മർദ്ദം വർദ്ധിപ്പിച്ചു.

അറസ്ററിലായിരുന്ന ജവഹർലാൽ നെഹ്റു ഒഴിച്ച് സർദാർപട്ടേലും രാജൻബാബുവും രാജാജിയും സരോജിനി നായിഡുവും അടക്കം മുഴുവൻ കോൺഗ്രസു നേതാക്കളും, കൂടാതെ മഹാകവി രവീന്ദ്രനാഥടാഗോറും ഈ ദിനങ്ങളിൽ ഗാന്ധിജിയോടൊപ്പമുണ്ടായിരുന്നു. രാജാജിയും രാജൻ ബാബുവുമൊക്കെ കൂടിയാലോചനയിൽ സജീവമായി പങ്കെടുത്തിരുന്നു. ഒടുവിൽ അംബേദ്കർ ഗാന്ധിജിയെ നേരിട്ടുകണ്ടാൽ അദ്ദേഹത്തിന് മനംമാററമുണ്ടാകുമെന്ന് നേതാക്കന്മാർ കരുതി. അവർ അദ്ദേഹത്തെ ജയിലിൽ ഗാന്ധിജി നിരാഹാരവ്രതം

അനുഷ്ഠിക്കുന്ന സ്ഥലത്തേയ്ക്ക് കൂട്ടിക്കൊണ്ടു പോയി. പക്ഷെ, ഇവിടെ ഒരു ഏററുമുട്ടലിന്റെ ആവശ്യം വന്നില്ല. ഹൈന്ദവസമുദായത്തെ തകരാറിലാക്കുന്നതൊന്നും ചെയ്യരുതെന്നേ തനിക്ക് നിർബന്ധമുള്ളുവെന്ന് ഗാന്ധിജി പറഞ്ഞു. തന്റെ ജീവിതം അതിനുവേണ്ടി ബലികൊടുക്കാൻ തയ്യാറാണ്. അംബേദ്കർ അദ്ദേഹത്തിന്റെ നിലപാടിൽ മാററം വരുത്തേണമെന്ന് താൻ ആവശ്യപ്പെടുകയില്ല. എന്നാൽ പ്രത്യേക നിയോജകമണ്ഡലം എന്ന ആശയം ഉപേക്ഷിക്കാൻ അംബേദ്കർ തയ്യാറായ സ്ഥിതിക്ക് ഏക പാനൽ സമ്പ്രദായം അംഗീകരിക്കുന്നതിന് അദ്ദേഹത്തിന് എന്താണ് തടസം എന്ന് ഗാന്ധിജിചോദിച്ചു. മഹാത്മാവിന്റെ ഇവിടുന്നങ്ങോട്ടുള്ള ജീവിതം അയിത്തജാതിക്കാർക്കുവേണ്ടി നീക്കിവെയ്ക്കേണമെന്ന് താൻ ആഗ്രഹിക്കുന്നതായി അംബേദ്കർ പറഞ്ഞു. അതിനുവേണ്ടിതന്നെ ഗാന്ധിജിയുടെ ഈ നിർദ്ദേശം സ്വീകരിക്കുന്നതിനും അംബേദ്കർ സന്നദ്ധത പ്രകടിപ്പിച്ചു. അതോടെ തർക്ക പ്രശ്നങ്ങൾ അധികവും പരിഹരിക്കപ്പെട്ടു. അയിത്തജാതിക്കാർക്ക് സംവരണം ചെയ്യേണ്ടസീററുകളുടെ എണ്ണത്തിലും സംവരണക്കാര്യം പുനരവലോകനം ചെയ്യുന്നത് എത്രവർഷത്തിന് ശേഷമായിരിക്കണമെന്നകാര്യത്തിലും തർക്കം അവശേഷിച്ചു. സംസ്ഥാന അസംബ്ലികളിലെല്ലാംകൂടി 148 സീററുകൾ അധഃകൃത ജനവിഭാഗത്തിന് സംവരണം ചെയ്യാമെന്ന് സമ്മതിക്കപ്പെട്ടു. കേന്ദ്രനിയമസഭയിൽ ബ്രിട്ടീഷ് ഇൻഡ്യയിൽനിന്ന് ഹിന്ദുക്കൾക്ക് നീക്കിവെച്ച സീററിന്റെ പത്ത് ശതമാനം അയിത്തജാതിക്കാർക്കായിരിക്കേണമെന്നും നിശ്ചയിക്കപ്പെട്ടു. ഇത് ബ്രിട്ടീഷ് പ്രധാനമന്ത്രി അനുവദിച്ചതിലും കൂടുതലായിരുന്നു. എന്നാൽ പുനരവലോകനം പത്തുകൊല്ലം കഴിഞ്ഞാവാമെന്ന് അംബേദ്കറും അഞ്ച് കൊല്ലം കഴിഞ്ഞ് ഹിന്ദുക്കളുടെ ഇടയിൽ ഒരു ഹിതപരിശോധന ആവാമെന്ന് ഗാന്ധിജിയും നിർബന്ധം പിടിച്ചു. അവസാനം "അഞ്ചുകൊല്ലം, അല്ലെങ്കിൽ എന്റെ ജീവൻ" എന്നുവരെ ഗാന്ധിജി പറയുകയു

ണ്ടായി. അഞ്ചുകൊല്ലം കൊണ്ട് അയിത്തജാതിക്കാരുടെ കാര്യത്തിൽ സവർണ ഹിന്ദുക്കൾക്ക് ഒരു ഹൃദയപരിവർത്തനം ഉണ്ടാക്കാനുള്ള ശ്രമം നടത്തുമെന്ന സൂചനയായിരുന്നു ഇതിന്റെ പിന്നിൽ. ''ഹിതപരിശോധന'', യുടെ കാര്യത്തിൽ അംബേദ്കർ വിരോധം പറഞ്ഞില്ല. പക്ഷെ, അഞ്ചുകൊല്ലം എന്ന കാലാവധി അദ്ദേഹത്തിനപ്പോഴും അംഗീകരിക്കാൻ കഴിഞ്ഞില്ല. ഗാന്ധിജിയുടെ ആരോഗ്യനില നിമിഷംതോറും വഷളാവുകയായിരുന്നു. എങ്ങനെയെങ്കിലും അദ്ദേഹത്തിന്റെ നിരാഹാരവ്രതം അവസാനിപ്പിക്കേണമെന്ന വിചാരം എല്ലാവർക്കും ഉണ്ടായി. ഒടുവിൽ ഒരു പോംവഴി കണ്ടെത്തി: ഹിതപരിശോധനയെന്ന ഉപാധിതന്നെ കരാറിൽ വെയ്ക്കേണ്ടതില്ല. ഈ വകുപ്പില്ലാതെതന്നെ കരാർ ഉണ്ടാക്കുകയും ബന്ധപ്പെട്ടവരെല്ലാം അതിൽ ഒപ്പിടുകയും ചെയ്തു. സ്വാതന്ത്ര്യസമരചരിത്രത്തിൽ ഒരു നാഴികക്കല്ലായ പൂനാക്കരാർ അങ്ങനെയാണുണ്ടായത്. ബ്രിട്ടീഷ് പ്രധാനമന്ത്രി ഈ കരാറിന്റെ അടിസ്ഥാനത്തിൽ തന്റെ തീരുമാനത്തിൽ വ്യത്യാസം വരുത്തി.

ഇത് സംബന്ധിച്ച് ചേർന്ന അഭിനന്ദനയോഗത്തിൽ അംബേദ്കർ പറഞ്ഞു; ''എന്റെ ഒരേ ഒരു ഖേദം വട്ടമേശസമ്മേളനത്തിൽ മഹാത്മജി ഈ നിലപാട് എന്തുകൊണ്ട് എടുത്തില്ല എന്നതാണ്. എന്റെ വീക്ഷണഗതിയോട് ഇതേ പരിഗണന അദ്ദേഹം അന്ന് കാണിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിന് ഇപ്പോഴം ഈ പരീക്ഷണത്തിലൂടെ കടന്നുപോകേണ്ടി വരുമായിരുന്നില്ല.'' അയിത്തജാതിക്കാർക്ക് സീററ് സംവരണം എന്ന ആശയത്തോടു തുടക്കം മുതല്ക്കേ ഗാന്ധിജി ആനുകൂല്യം പ്രകടിപ്പിച്ചിരുന്നുവെങ്കിൽ മറെറന്തു വിട്ടുവീഴ്ചയ്ക്കും അംബേദ്കറും തയ്യാറായേനെ.

ഗാന്ധിജി അദ്ദേഹത്തിന്റെ വാക്ക് പാലിച്ചു. അദ്ദേഹം അയിത്തോച്ചാടന പ്രസ്ഥാനത്തെ 'ഹരിജൻ സേവക് സംഘ'മാക്കിമാററി; ഹരിജനങ്ങളുടെ അഭ്യുദയം ലക്ഷ്യമാക്കിക്കൊണ്ട് 'ഹരിജൻ' വാരിക ആരംഭിച്ചു.

പക്ഷെ, അംബേദ്കറെ ഇതൊന്നും തൃപ്തിപ്പെടുത്തിയില്ല. 'ഹരിജന'ത്തിന്റെ ആദ്യലക്കത്തിനയച്ച സന്ദേശത്തിൽ "ജാതിസമ്പ്രദായം അവസാനിപ്പിക്കാതെ ബഹിഷ്കൃത ജാതികൾക്ക് മോചനമുണ്ടാവുകയില്ല" എന്ന് എഴുതിയിരുന്നു. ഗാന്ധിജിയുടെ ഹരിജൻ സംഘത്തിൽ ഹരിജനങ്ങൾക്ക് നേതൃസ്ഥാനം നൽകാതിരിക്കുന്നതിനേയും അദ്ദേഹം ആക്ഷേപിച്ചു. മറ്റൊരു സന്ദർഭത്തിൽ ചെയ്ത പ്രസ്താവനയിൽ അദ്ദേഹം പറഞ്ഞു ; "ക്ഷേത്രപ്രവേശനം ഞാൻ ഇപ്പോൾ അംഗീകരിക്കുന്നുവെന്നുവെയ്ക്കുക; എന്നിട്ട്, ചാതുർവർണ്യത്തിനും ജാതി സമ്പ്രദായത്തിനുമെതിരായി സമരം ചെയ്യുകയാണെങ്കിൽ ഗാന്ധി ഏതുഭാഗത്തായിരിക്കും? അദ്ദേഹം എതിർഭാഗത്താണ് നിൽക്കുന്നതെങ്കിൽ എനിക്ക് ഇപ്പോൾ അദ്ദേഹത്തിന്റെ കൂടെ നില്ക്കാനാവില്ല." ഗാന്ധിജി അംബേദ്കർക്ക് നൽകിയ മറുപടി ഇങ്ങനെയായിരുന്നു. "ഞാൻ ഒരു ഹിന്ദുവായത് ഹിന്ദുക്കളുടെ ഇടയിൽ ജനിച്ചതുകൊണ്ടല്ല ; എന്റെ ബോദ്ധ്യത്തിന്റെയും തെരഞ്ഞെടുപ്പിന്റെയും അടിസ്ഥാനത്തിലാണ്. ഹിന്ദുത്വത്തെക്കുറിച്ചുള്ള എന്റെ ധാരണ അതിൽ ഉച്ച നീചത്വം ഇല്ല എന്നാണ്. പക്ഷെ, ഡോ:അംബേദ്കർക്ക് വർണാശ്രമത്തെതന്നെ എതിർക്കേണമെന്നാണെങ്കിൽ എനിക്ക് അദ്ദേഹത്തിന്റെകൂടെ നില്ക്കുവാനാവില്ല; കാരണം വർണാശ്രമം ഹിന്ദുത്വത്തിന്റെ അഭേദ്യഭാഗമാണെന്ന് ഞാൻ കരുതുന്നു."

അംബേദ്കർ ക്ഷേത്രപ്രവേശനത്തെ അധഃകൃതരുടെ അധമബോധം നീക്കാനുള്ള ഉപാധികളിലൊന്നായി ആദ്യകാലത്ത് പരിഗണിച്ചിരുന്നു. ഗാന്ധിജി ദണ്ഡിമാർച്ചിന് പുറപ്പെടുന്നതിന് പത്ത് ദിവസം മുമ്പ് 1930 മാർച്ച് 2ന് അംബേദ്കർ നാസിക്കിലെ പ്രസിദ്ധമായ ശ്രീരാമക്ഷേത്രത്തിന് മുമ്പാകെ ക്ഷേത്രപ്രവേശനത്തിനുവേണ്ടിയുള്ള സത്യാഗ്രഹം നയിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ അയിത്തജാതിക്കാരായ, 500 സ്ത്രീകളടക്കം 15,000 പേരാണ് മാർച്ച് ചെയ്തത്.

" ഞങ്ങൾക്കും ശ്രീരാമചന്ദ്രജിയെ ആരാധിക്കണം " എന്ന അവരുടെ ദയനീയമായ വിലാപത്തിന്റെ മുമ്പാകെ ക്ഷേത്രവാതിലുകൾ അടഞ്ഞുകിടന്നു. പക്ഷെ, വളരെനീണ്ട സമരങ്ങൾക്കുശേഷം ആ വാതിലുകൾ തുറക്കപ്പെട്ടു. പിന്നീട് അംബേദ്കർ പറഞ്ഞു. " സത്യാഗ്രഹം കൊണ്ട് ഞങ്ങളുടെ സാമൂഹിക ദുരിതങ്ങൾ എല്ലാം അവസാനിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല... അമ്പലത്തിൽ കയറി ആരാധന നടത്തിയതുകൊണ്ടുമാത്രം അയിത്തജാതിക്കാരുടെ പ്രശ്നങ്ങൾ പരിഹൃതമാവുകയില്ല...." അല്പം കൂടി കഴിഞ്ഞപ്പോൾ അദ്ദേഹം കുറച്ചുകൂടി കർക്കശമായിത്തന്നെപറഞ്ഞു ; ഭൗതികമായ മേന്മയ്ക്കു തന്നെ അയിത്തജാതിക്കാർ ശ്രമിക്കണം. തുളസിമാല അണിഞ്ഞതുകൊണ്ടും പന്ധാർപൂരിൽ ഭജനംനടത്തിയതുകൊണ്ടും വിദ്യാഭ്യാസവും ഭക്ഷണവും ജോലിയും കിട്ടുകയില്ല. അതിന് നമ്മുടെ കൈയിൽ രാഷ്ട്രീയാധികാരംതന്നെവേണം." ഇത്തരത്തിലുള്ള നിലപാടുമായി ഗാന്ധിജിക്ക് എങ്ങനെ യോജിക്കാൻ കഴിയും ! 1935 ഒക്ടോബർ 13ന് ഇയോലയിൽ ചേർന്ന വമ്പിച്ച അയിത്തജാതി സമ്മേളനത്തിൽ അംബേദ്കർ പറഞ്ഞു; ഹിന്ദുമതത്തിൽ അയിത്തജാതിക്കാർക്ക് സ്വാഭിമാനത്തോടെ ജീവിക്കാനാവില്ല. അന്തസും അഭിമാനവും അവസരസമത്വവും ലഭിക്കുന്ന മറ്റേതെങ്കിലും മതത്തിലേയ്ക്ക് മാറുന്നതാണ് അവർക്കുനല്ലത്. ഈ പ്രസംഗത്തിന്റെ ഒടുവിൽ അദ്ദേഹം വികാരഭരിതനായി പ്രഖ്യാപിച്ചു: " ഞാൻ ഒരു ഹിന്ദുവായി മരിക്കുകയില്ല എന്ന് ഗൗരവബോധത്തോടെ ഉറപ്പുനൽകുന്നു." ഈ പ്രഖ്യാപനത്തിനുശേഷം അംബേദ്കർ വളരെ ഉയർന്ന പല സ്ഥാനങ്ങളിലും ഇരുന്നു. സ്വതന്ത്ര ഇൻഡ്യയിലെ നിയമവകുപ്പു മന്ത്രിയായി; ഇൻഡ്യൻ ഭരണഘടനയുടെനിർമ്മാതാവായി; എന്നിരുന്നാലും അയിത്തജാതിയിൽ പിറന്നു എന്നതു

കൊണ്ടുമാത്രം അദ്ദേഹം അപമാനിക്കപ്പെട്ട സന്ദർഭങ്ങളുണ്ടായി. അതുകൊണ്ടുതന്നെ ആയിരിക്കണം, 1935 ൽ തൻെറ ജനങ്ങൾക്ക് നൽകിയ ഉറപ്പ് മരണത്തിനുമുമ്പ് തന്നെ പാലിക്കുകയും ചെയ്തു.

ഈ ലേഖനത്തിനാധാരമായ ഗ്രന്ഥങ്ങൾ;


1 Dr. Ambedkar Life and Mission by Dhananjaya keer
2 B. R. Ambedkar by W. N. Kular
3 India's struggle, Quarter of a century (1921-1946) by A. C. Guha
4 ഡോ:ബി. ആർ. അംബേദ്കർ
എഡി: ടി. കെ. സി. വടുതല (എൻ. ബി. എസ്സ്)
5 ഡോ: അംബേദ്കർ, വ്യത്യസ്ത വ്യക്തിത്വത്തിൻെറ ഉടമ, ജയദേവൻ പടിഞ്ഞാറേറൽ, ആദിത്യ സാഹിത്യ അക്കാദമി.

അഞ്ച്

# അയ്യപ്പന് ഭ്രഷ്ട് കല്പിച്ചപ്പോൾ

"കാലം വൈകിപ്പോയി കേവലമാചാര-
ന്തലുകളെല്ലാം പഴകിപ്പോയി.
കെട്ടിനിറുത്താൻ കഴിയാതെ ദുർബല-
പ്പെട്ട ചരടിൽ ജനത നില്ക്കാ
മാററുവിൻ ചട്ടങ്ങളെ സ്വയമല്ലെങ്കിൽ
മാററുമതുകളീ നിങ്ങളെത്താൻ"

എന്ന് കുമാരനാശാൻ എഴുതിയത് 1922-ലായിരുന്നു. 1917 മെയ് 29 ന് ചെറായിൽവെച്ച് പള്ളിപ്പുറത്തുകാരനായ അയ്യരു എന്ന പുലയക്കുട്ടിയെക്കൊണ്ട് വിളമ്പിച്ച പായസം കെ. അയ്യപ്പനും ഏതാനും സുഹൃത്തുക്കളുംകൂടി കഴിച്ചപ്പോഠം കുമാരനാശാൻ ഇങ്ങനെ ചിന്തിച്ചിരിക്കില്ല.

"അഭിപ്രായക്കൊടുമുടിയിൽ കയറി നിന്നുകൊണ്ട് പ്രവൃത്തിലോകത്തിലേയ്ക്ക് കിഴക്കാംതൂക്കമായി ചാടി ആത്മനാശം ചെയ്യരുത് എന്ന് ചെറുപ്പക്കാരോട് ഉപദേശിക്കുന്നു." എന്നാണ് അദ്ദേഹം അതിനെപ്പററി "വിവേകോദയ"ത്തിലെഴുതിയത്.

തിരിഞ്ഞുനോക്കുമ്പോഠം ചിരിവരുന്നു. ഇന്ന് പുലയൻ വെച്ചതും വിളമ്പിയതുമായ ആഹാരം ഈഴവരെന്നല്ല, ബ്രാഹ്മണൻ കഴിച്ചാലും ആർക്കും ഒരു ആക്ഷേപവുമില്ല. ആരും ആരേയും അതുകൊണ്ട് ജാതിയിൽനിന്നോ, സമുദായത്തിൽനിന്നോ, മതത്തിൽനിന്നോ പുറ

ത്താകുകയില്ല. അഥവാ ആരെങ്കിലും ഒരു ഭ്രഷ്ട് കല്പനയ്ക്ക് മുതിർന്നാൽ അങ്ങനെ ചെയ്യുന്ന ആളാം കെതിരെയാണ് പൊതുജനാഭിപ്രായം തിരിയുക. എന്നാൽ ഏഴ് പതിററാണ്ട് മുമ്പുള്ള സ്ഥിതി അതായി രുന്നില്ല. "ജാതിവേണ്ട" എന്നതു പ്രധാന മുദ്രാവാക്യ മായിട്ടുള്ള ഒരു വലിയ പ്രസ്ഥാനത്തിന്റെ തലപ്പത്തി രുന്ന ഉത്തിഷ്ഠമാനനായ കുമാരനാശാനുപോലും ദഹി ക്കാത്ത ഒരു സംഭവമായിരുന്നു അത്.

അന്നത്തെ സാമൂഹികാവസ്ഥ അറിയുന്നവർക്ക് അതിലത്ഭുതം തോന്നുകയില്ല. കുമാരനാശാൻ മാത്ര മല്ല അന്നത്തെ ഈഴവപ്രമാണികളെല്ലാം അതിന് എതി രായിരുന്നു. ഈ സംഭവം നടന്ന് ഏതാണ്ട് ഒരാഴ്ച യ്ക്കുള്ളിൽ അതിന് നേതൃത്വം നൽകിയ അയ്യപ്പൻ ബി. എ. പാസാവുകയുണ്ടായി. അന്ന് ഒരു ഈഴവൻ ബി. എ കാരനാകുന്നത് സാധാരണമല്ല. ആ നിലയ്ക്ക് സ്വന്തം സമുദായത്തിൽ ഒരു ബി. എ കാരനുണ്ടായപ്പോൾ ചെറായിലേയും സമീപ ദേശങ്ങളിലേയും ഈഴവരും അവരുടെ സംഘടനകളും അദ്ദേഹത്തിന് സ്വീകരണം സംഘടിപ്പിക്കുകയും അഭിനന്ദനങ്ങളർപ്പിക്കുകയുമാണ് ചെയ്യേണ്ടിയിരുന്നത്. പക്ഷെ അങ്ങനെയൊന്നും നട ന്നില്ല. അതിനുപകരം മറെറാരു ബിരുദമാണ് അവർ അദ്ദേഹത്തിന് നൽകിയത്. "പുലയൻ അയ്യപ്പൻ" എന്ന ബഹുമതി! അയ്യപ്പന് ഈ ബഹുമതി ഇഷ്ടപ്പെട്ട തുപോലെ തോന്നുന്നു. ഏറെ വർഷങ്ങൾ കഴിഞ്ഞ് അദ്ദേഹം ചെയ്ത ഒരു നിയമസഭാപ്രസംഗത്തിൽ "റാവു സാഹിബ്" എന്ന് വിളിക്കുന്നതിനേക്കാൾ തനി ക്കിഷ്ടം "പുലയൻ അയ്യപ്പൻ" എന്ന് വിളിക്കുന്നതാ ണെന്ന് പറയുകയുണ്ടായി. സ്വാധീനംകൊണ്ടും സമ്പ ത്തുകൊണ്ടും അന്ന് (ഇന്നും) ചെറായി പ്രദേശത്തെ ഈഴ വരുടെ ഏററവും ശക്തമായ സംഘടനയായിരുന്നു 'വിജ്ഞാനവർദ്ധിനി സഭ.' നാരായണഗുരു പ്രതിഷ്ഠ നടത്തിയ ഗൗരീശ്വരക്ഷേത്രം ഈ സഭയുടേതാണ്. ഈ

സഭയുടെ ഭരണഘടനയിലുള്ള 9-ാം വകുപ്പ് ഇപ്രകാരമായിരുന്നു! "സാധാരണ സഭയിലോ, മഹാസഭയിലോ, നിർവ്വാഹക സംഘത്തിലോ അംഗമായിചേർന്നിട്ടുള്ള ആരെങ്കിലും മതാചാരനടപടികൾക്കോ, സഭയുടെ നിയമങ്ങൾക്കോ വിരോധമായി നടക്കുകയോ, പ്രവൃത്തിക്കുകയോ ചെയ്യുന്നതായി നിർവ്വാഹകസംഘത്തിന് ബോദ്ധ്യപ്പെടുന്നപക്ഷം ആ ആളെ സഭയിൽനിന്നും സഭയുടെ പിന്നത്തെ മഹായോഗംവരെ നീക്കംചെയ്ത് നിർത്തുന്നതിന് സംഘത്തിന് അധികാരമുള്ളതാകുന്നു."

ഈ അധികാരം ഉപയോഗിച്ച് അയ്യപ്പൻ ബി. എ പാസായതിന്റെ അടുത്ത ദിവസം അദ്ദേഹത്തിനും അദ്ദേഹത്തോടൊപ്പം പന്തിഭോജനത്തിൽ പങ്കെടുത്ത മററ് സമുദായാംഗങ്ങൾക്കും ഭ്രഷ്ട് കല്പിച്ചുകൊണ്ടുള്ള സഭയുടെ തീരുമാനം ഇപ്രകാരമായിരുന്നു: "കുമ്പളത്തുപറമ്പിൽ അച്യുതൻ രാമൻപിള്ളയുടെ വീട്ടിൽവെച്ച് നമ്മുടെ സമുദായത്തിൽപ്പെട്ട ചിലർ പുലയരുമൊന്നിച്ച് പന്തിഭോജനം ചെയ്തു എന്നും മററും കാണിച്ച് ഈ മാസം കണ്ണങ്ങനാട്ട് കോരു അയ്യപ്പൻ മുതലായി 13 പേർ ചേർന്ന് ബോധിപ്പിച്ച ഹർജി വിചാരണചെയ്ത് തെളിവെടുക്കുകയും ഉപപാലകൻ കാക്കനാട്ട് അച്യുതൻ, കൊച്ചിട്ടിപെരുമന പാപ്പിച്ചി മകൻ കോരു, പയോററുപടി ചീരുണ്ണി മകൻ അച്യുതൻ ഇവർ പന്തിഭോജനത്തിൽ പങ്കുകൊണ്ടു എന്ന് തെളിവ് കിട്ടുകയാൽ ടിയാൻമാരെ സഭവക നിയമം 9-ാം വകുപ്പിന് വിരോധമായ പ്രവർത്തിയായതുകൊണ്ട് തല്ക്കാലം നിങ്ങളെ യോഗ സംഗതികളിൽ പ്രവേശിപ്പിച്ചുകൂടെന്ന് കരയോഗക്കാർക്ക് അറിവുകൊടുക്കേണ്ടതാണെന്ന് തീരുമാനിച്ചു."

ഈ തീരുമാനം പിന്നീട് മാററിയത് നാരായണഗുരു ഇടപെട്ടതിന് ശേഷമാണ്. എന്നാൽ യാഥാസ്ഥിതികരുടെ സമ്മർദ്ദത്തിന് നാരായണഗുരുവിനുപോലും ഒരതിരുവരെ തല്ക്കാലം വഴങ്ങേണ്ടിവന്നു. ഇത് സംബ

ന്ധിച്ചുള്ള രേഖകഠം വിജ്ഞാനവർദ്ധിനി സഭയുടെ ഡയറിക്കുറിപ്പിൽനിന്നും "സഹോദരൻ അയ്യപ്പൻ" എന്ന ഗ്രന്ഥത്തിൽ കെ. എ. സുബ്രഹ്മണ്യം എടുത്തുചേർത്തതിൽനിന്ന് പ്രസക്തഭാഗം ഉദ്ധരിച്ചുകൊള്ളട്ടെ: "പുലയരൊന്നിച്ച് പന്തിഭോജനം ചെയ്തത് തെററാണെന്നും അവരെ മനുഷ്യത്വമുള്ളവരാക്കികഴിവുള്ള ശ്രമം ചെയ്യേണ്ടതാണെന്നും അതിലേയ്ക്ക് നാം ചെയ്യേണ്ടത് ഒന്നാമത് താഴ്ന്നജാതിക്കാർക്ക് വിദ്യാഭ്യാസം നല്കേണ്ടതാണെന്നും അദ്വൈതാശ്രമം സംസ്കൃതപാഠശാലയിൽ ഒരു പുലയക്കുട്ടിയെ ചേർത്ത് ഇപ്പോഴും പഠിപ്പിക്കുന്നുണ്ടെന്നും ഭക്ഷണം പ്രത്യേകസ്ഥലത്ത് നാട്ടുരീതി അനുസരിച്ച് കൊടുത്തുപോരുന്നുണ്ടെന്നും കല്പന യായി."

ഈ കല്പനയുടെ അടിസ്ഥാനത്തിൽ "1092 ഇടവം 16-ാം തീയതി കുമ്പളത്തുപറമ്പിൽ അച്യുതൻ രാമൻ പിള്ളയുടെ വീട്ടിൽവെച്ച് പുലയരൊന്നിച്ചുനടത്തിയ മിശ്രഭോജനത്തിൽപെട്ടവരും അവരോടുകൂടി യോജിച്ചു നടന്നുവന്നവരുമായവരുടെ ദോഷം പരിഹരിച്ചുകിട്ടണമെന്ന് അവർ നമ്മുടെ മുമ്പാകെ അപേക്ഷിച്ചതനുസരിച്ച് നാം അവരുടെ ദോഷം തീർക്കുകയും ചെയ്തിരിക്കകൊണ്ട് ഈ കല്പന ഉടനെ ഒരു മഹായോഗം വിളിച്ചുകൂട്ടി നിയമാനുസരണം അവരെ യോഗത്തിൽ നടത്തേണ്ടതാണെന്ന വിവരം ഇതിനാൽ അറിയിച്ചുകൊള്ളുകയുംവേണം." എന്ന് തുടർന്ന് ഉത്തരവായി.

"ഈ പകർപ്പ് തൃപ്പാദങ്ങഠം പരിശോധിച്ചതിൽ "പുലയരൊന്നിച്ച് മിശ്രഭോജനം" എന്നുള്ളത് "മിശ്രഭോജനം" എന്നുമാത്രം പോരെ എന്ന് കമ്മിററിക്കാരായ ഞങ്ങളോട് കല്പിക്കുകയും മതിയെന്ന് ഞങ്ങഠം ഉത്തരം ബോധിപ്പിക്കുകയും തൽക്ഷണം പുലയർ എന്നുള്ളത് തടയുകയും ചെയ്തു."

സാധാരണനിലയിൽ ഈ കഥ ഇവിടെ തീർന്നു എന്നാണ് വായനക്കാർ കരുതുക. പക്ഷെ കഥ അവിടെ തീർന്നില്ല. സഭക്കാരുടേതായാലും ശ്രീനാരായണഗുരു

വിൻേറതുതന്നെയായാലും അന്യായത്തിന് തലകുനിച്ചു കൊടുക്കുവാൻ അയ്യപ്പൻ തയ്യാറായില്ല.

ഡയറിക്കുറിപ്പ് ഇങ്ങിനെ തുടർന്നതായിക്കാണുന്നു. "അതിനുശേഷം മേൽപറഞ്ഞ അയ്യപ്പൻ ദോഷം തീർത്തിരിക്കുന്നു എന്ന് പകർപ്പിൽ പറഞ്ഞിരിക്കുന്നത് സങ്കടമാണെന്നും മിശ്രഭോജനത്തിന് ദോഷമില്ലെന്ന് എഴുതണമെന്നും നിർബന്ധിക്കുകയാൽ തൃപ്തിയില്ലാത്തവിധം സ്വാമി തൃപ്പാദങ്ങൾ സംസാരിക്കുകയും ചട്ടമനുസരിച്ച് കമ്മിററി പ്രവർത്തിക്കുന്നതിന് ആജ്ഞാപിക്കുകയും ചെയ്തു."

തുടർന്ന് ചട്ടപ്രകാരംതന്നെ കമ്മിററി പ്രവർത്തിച്ചു. പിന്നീട് "മഹായോഗം" ചേർന്ന് ഭ്രഷ്ട് സ്ഥിരീകരിച്ചു.

ഇത് പ്രകാരം ഭ്രഷ്ട് കല്പിക്കപ്പെട്ടവരുടെ എണ്ണം ഇരുപത്തിനാലായിരുന്നു. അയ്യപ്പനടക്കം 5 പേരെ മഹായോഗം നേരിട്ടാണ് ഭ്രഷ്ടരാക്കിയത്. ഒമ്പതുപേരെ ഭ്രഷ്ടരാക്കാൻ അവരുമായി ബന്ധപ്പെട്ട കരയോഗങ്ങളെ അധികാരപ്പെടുത്തി. ഇതോടുകൂടിയാണ് "സമരം" ആരംഭിച്ചത്. ഭ്രഷ്ട് കല്പിച്ചവർക്ക് പൗരാവകാശങ്ങൾ പലതും നഷ്ടപ്പെട്ടു. അവരെ സമൂഹം ബഹിഷ്കരിച്ചു. പൊതുസ്ഥലങ്ങളിൽനിന്ന് അവർക്ക് വെള്ളം എടുക്കുവാൻ പാടില്ലായിരുന്നു. വീട്ടിൽ തീ കെട്ടുപോയാൽ അടുത്ത വീട്ടിൽനിന്ന് അത് കിട്ടുകയില്ല. മണ്ണാത്തി മാററില്ല, ക്ഷുരകൻെറ സേവനം ലഭിക്കില്ല. വീട്ടുജോലിക്കും പുറംപണിക്കും ജോലിക്കാരെ കിട്ടില്ല. വിവാഹപ്രായമായി വീട്ടിൽ നില്ക്കുന്ന പെൺകുട്ടികൾക്ക് സ്വസമുദായത്തിൽനിന്ന് വരന്മാരെ കിട്ടുകയില്ലെന്നുവന്നു. ഭ്രഷ്ടരാക്കപ്പെട്ടവരിൽ ചിലരുടെ ഭാര്യമാർക്ക് സ്വന്തം വീട്ടിലേയ്ക്ക് പോകാനോ, മുമ്പേ സ്വന്തം വീട്ടിലെത്തിയവർക്ക് തിരിച്ചുവരുവാനോ തരപ്പെട്ടില്ല. ഇത് സംബന്ധിച്ച് അയ്യപ്പനെഴുതിയ പദ്യത്തിൽ ഈ വിവരങ്ങൾ അതിശയോക്തിയില്ലാതെ പ്രസ്താവിച്ചിട്ടുണ്ട്:

"ഇളകിമറിഞ്ഞിതു പിറേറദിവസം
ജനതയശേഷം ബഹളം ബഹളം

*  *  *  *

പെണ്ണുമുടക്കുക, വെള്ളം തടയുക
കള്ളക്കമ്പിയടിക്കുകയെന്നീ
ദ്രോഹമനേകം ചെയ്തിതു മിശ്ര
ഭോജനകക്ഷികൾ തളരാൻവേണ്ടി
......................................"

മിശ്രഭോജനത്തോടൊപ്പം തന്നെ അയ്യപ്പൻ തൻെറ സഹോദരസംഘവും രൂപീകരിച്ചിരുന്നു. ഈ സംഘം രംഗത്ത് സജീവമായിത്തന്നെ നിലകൊണ്ടു. അതിൻെറ ഫലമായി ഈഴവരുടെ കരയോഗങ്ങളിൽ പിളർപ്പുണ്ടായി. യാഥാസ്ഥിതികരും പന്തിഭോജനക്കാരും പലേടത്തും ഏററുമുട്ടി. സ്വാഭാവികമായും അയ്യപ്പന് അനുകൂലികളേക്കാളേറെ പ്രതികൂലികളുണ്ടായി. അദ്ദേഹം അടങ്ങിയിരുന്നില്ല, ഒരു പ്രചണ്ഡമാരുതനെപ്പോലെ പ്രചാരണം നടത്തി. അസഹിഷ്ണുക്കളായ എതിരാളികൾ അക്രമത്തിലേയ്ക്ക് നീങ്ങി. മൂത്തകുന്നത്ത് പ്രചരണത്തിന് പോയ അയ്യപ്പനെ അണ്ടിനെയ്യ്കൊണ്ട് അഭിഷേകംചെയ്തുവെന്നും ചാണകംകൊണ്ട് എറിഞ്ഞുവെന്നും കൊടുങ്ങല്ലൂർ ലോകമലേശ്വരത്ത് അദ്ദേഹത്തെ ചിലർ ഉറുമ്പിൻകൂടുകൊണ്ട് കിരീടമണിയിച്ചുവെന്നും ഞാറയ്ക്കലിൽ ഒരാൾ അദ്ദേഹത്തെ കത്തികൊണ്ട് കുത്താൻ ശ്രമിച്ചുവെന്നും അദ്ദേഹത്തിൻെറ ജീവചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുണ്ട്.

ഏതായാലും അയ്യപ്പൻ പിടിച്ചുനിന്നു. അദ്ദേഹത്തിൻെറ പ്രചണ്ഡപ്രചാരണത്തിൻെറ ഫലമായി കാററ് മാറിവീശിത്തുടങ്ങി. സഹോദരസംഘങ്ങൾ കേരളത്തിൻെറ പല ഭാഗങ്ങളിലും രൂപംകൊണ്ടു. യുവാക്കൾ അദ്ദേഹത്തിൻെറ പിന്നിൽ അണിനിരന്നു. മിശ്രഭോജനം പലേടങ്ങളിലും യാഥാസ്ഥിതികരോടുള്ള പ്രതിഷേധപ്രകടനത്തിൻെറ പ്രതീകമായിത്തീർന്നു. അയ്യപ്പൻെറ യുക്തി വ്യക്തമായിരുന്നു: സവർണ്ണർ അവർണ്ണരോട്

കാണിക്കുന്ന അയിത്തവും അനാചാരവും തെററാണെങ്കിൽ ഈഴവർ കീഴ്ജാതിക്കാരോട് കാണിക്കുന്ന അയിത്തവും അനാചാരവും തെററല്ലാതാകുന്നില്ല. രണ്ടും ഒരേ നാണയത്തിന്റെ രണ്ടുവശങ്ങളാണ്. പുലയനെ മനുഷ്യനായിക്കാണാൻ കഴിയാത്തവർക്ക് സ്വന്തം മനുഷ്യത്വത്തേയും കണ്ടെത്താനാവില്ല. ജാതി പോകണമെങ്കിൽ ഈഴവർ കീഴ്ജാതിക്കാരോട് കാണിക്കുന്ന വിവേചനവും ഇല്ലാതാകണം. എത്രയും ന്യായവും യുക്തിസഹവുമായ ഈ വാദഗതി മനസിലാക്കാൻ നാരായണഗുരുവിന് പ്രയാസമുണ്ടായില്ല. അദ്ദേഹത്തിന്റെ പേരുപയോഗിച്ചാണ് വിജ്ഞാനവർദ്ധിനി സഭ സഹോദരപ്രസ്ഥാനത്തിനെതിരായ അപവാദ പ്രചാരണങ്ങൾ നടത്തിവന്നിരുന്നത്. അത്തരം പ്രചാരണം അവസാനിപ്പിക്കേണ്ടത് അയ്യപ്പന്റെ അടിയന്തിര ആവശ്യമായിത്തീർന്നു. അതുകൊണ്ട് ആലുവ അദ്വൈതാശ്രമത്തിൽ വിശ്രമിക്കുകയായിരുന്ന സ്വാമിയെ അദ്ദേഹം പോയിക്കണ്ടു. സഹോദരസംഘത്തിന് ഇത് സംബന്ധിച്ച ഒരു സന്ദേശം സ്വന്തം കൈപ്പടയിൽത്തന്നെ എഴുതിത്തരേണമെന്ന് ആവശ്യപ്പെട്ടു. നാരായണഗുരു ആ ആവശ്യം അംഗീകരിച്ചുകൊണ്ട് എഴുതിക്കൊടുത്ത വാചകങ്ങൾ ശ്രദ്ധേയങ്ങളാണ്:

> "മനുഷ്യരുടെ മതം, വേഷം, ഭാഷ
> മുതലായവ എങ്ങിനെയായിരുന്നാലും
> അവരുടെ ജാതി ഒന്നായതുകൊണ്ട്
> അന്യോന്യം വിവാഹവും പന്തിഭോജനവും
> ചെയ്യുന്നതിന് യാതൊരു ദോഷവുമില്ല."

"മഹാസന്ദേശ"മെന്ന പേരിൽ നാരായണഗുരുവിന്റെ ഈ വാക്കുകൾ അച്ചടിച്ചു ലക്ഷകണക്കിന് കോപ്പികൾ പ്രചരിപ്പിക്കുവാൻ സംഘത്തിനുകഴിഞ്ഞു. നാരായണഗുരുവിനെ സംബന്ധിച്ചിടത്തോളം തന്റെ ദൗത്യത്തിന്റെ വിശദീകരണം മാത്രമായിരുന്നു അത്. വിജ്ഞാനവർദ്ധിനി സഭക്കാർക്കും അവരുടെ കൂടെ അണിനിരന്നയാഥാസ്ഥിതികർക്കും ഇത് ഒരു കനത്തപ്ര

ഹരമായിത്തീർന്നു. അയ്യപ്പനെ നാടുകടത്തിയാൽ ശല്യം ഒഴിവാക്കാമെന്ന് കരുതി അവർ ജാതിക്കുശുമ്പനായ അന്നത്തെ സർവ്വാധികാര്യക്കാരുടെ സഹായത്തോടെ അന്നു കൊച്ചി രാജാവായിരുന്ന സർ. രാമവർമ്മമഹാരാജാവിനെ ചെന്നുകണ്ടു. അവർക്കെന്തെങ്കിലും അങ്ങോട്ടുപറയാൻ കഴിയുന്നതിനുമുമ്പുതന്നെ അയ്യപ്പൻ നടത്തുന്ന പ്രക്ഷോഭണം വളരെ ആവശ്യമായ ഒന്നാണെന്നും അയ്യപ്പന്റെ കൈകൾക്ക് ശക്തികൂട്ടുകയാണ് വേണ്ടതെന്നും അദ്ദേഹം അവരോടുപറഞ്ഞു. ഉല്പതിഷ്ണുവായ മഹാരാജാവിനോട് കൂടുതലെന്തെങ്കിലും പറയുവാൻ അവർക്ക് ധൈര്യമുണ്ടായില്ല. ഒടുവിൽ മിശ്രഭോജന പ്രചരണാർത്ഥം ഗൗരീശ്വരക്ഷേത്ര പരിസരത്ത് യോഗം ചേരുന്നു എന്നപേരിൽ അയ്യപ്പനും അനുയായികൾക്കും എതിരെ പോലീസിനെ ഇടപെടുവിയ്ക്കാനും മജിസ്ട്രേട്ടിന്റെ മുമ്പാകെ കേസുകൊടുക്കാനും അവർ മുതിർന്നു. മജിസ്ട്രേട്ട് ഈ കേസ് തള്ളുകയാണുണ്ടായത്.

ഇതിനകം സഹോദരപ്രസ്ഥാനം കേരളത്തിൽ ഒരു മഹാശക്തിയായി വളർന്നുകഴിഞ്ഞിരുന്നു. നാരായണ ഗുരുവിന്റെ പിൻബലംകൂടി അതിനുണ്ടെന്ന് വന്നപ്പോൾ യാഥാസ്ഥിതികർക്ക് പിടിച്ചുനിൽക്കാൻ കഴിഞ്ഞില്ല. ഒടുവിൽ കൊത്തിയ പാമ്പുതന്നെ വിഷം വലിച്ചെടുക്കണമെന്ന നിലവന്നു. വിജ്ഞാനവർദ്ധിനി സഭാംഗങ്ങൾ ഭാരവാഹികളെ അതിനുവേണ്ടി പ്രേരിപ്പിച്ചുകൊണ്ടിരുന്നു. അങ്ങനെ 1102 മകരം 24 ന് ചേർന്ന വിജ്ഞാനവർദ്ധിനി സഭയുടെ ഭരണസമിതി താഴെകാണുന്ന തീരുമാനം എടുത്തു.

"മിശ്രഭോജനക്കാരായ സഹോദരസംഘാംഗങ്ങളേയും മററും സഭയിൽ ചേർക്കേണ്ടകാര്യത്തിൽ മാ.രാ.രാ കണ്ണങ്ങാനാട്ട് അയ്യപ്പനാചാരി മുതൽ 35 പേർ 3_6_102ലും വടക്കേടത്തു കോന്നൻ മുതൽ 36 പേർ ഇന്നേദിവസവും ബോധിപ്പിച്ച ഹർജികാര്യത്തിൽ മഹായോഗത്തിൽ തീർച്ചയാക്കുന്നതുവരെ കാര്യനടത്തിപ്പിനുവേണ്ടി താഴെവിവരിക്കുന്ന സംഗതി പരസ്യപ്പെടുത്തുവാൻ തീരുമാനിച്ചു."

" നമ്മുടെ സഭയിൽനിന്നും കരയോഗങ്ങളിൽനിന്നും മിശ്രഭോജനം ചെയ്യുകയാൽ മാററിനിർത്തിയിട്ടുള്ള ആളുകളെ വീണ്ടും ചേർത്ത് ഇരുകൂട്ടരും യോജിച്ചുകഴിയുന്നത് നമ്മുടെ സഭയുടെ ഭാവിശ്രേയസിനും ക്ഷേമത്തിനും ആവശ്യമാണെന്നുകരുതി അതിലേയ്ക്ക് ഉടനെ നടപടികൾ നടത്തേണ്ടതാണെന്ന് സഭാംഗങ്ങൾക്ക് അഭിപ്രായമുള്ളതായി ഈ കാര്യത്തിൽ കമ്മിററിക്ക് കിട്ടിയിട്ടുള്ള ഹർജികൾമൂലവും മററും അറിയുന്നതുകൊണ്ടും നമ്മുടെ കുലഗുരുവായ ബ്രഹ്മശ്രീ. നാരായണ ഗുരുസ്വാമി തൃപ്പാദങ്ങൾക്ക് ആഗ്രഹമുള്ളതാണെന്ന് തൃപ്പാദങ്ങളിൽനിന്ന് കിട്ടിയിട്ടുള്ള കല്പനകളിൽ നിന്നും അറിയുന്നതിനാലും ഈ കാര്യത്തെപ്പററി ആലോചിച്ചതിൽ മിശ്രഭോജനത്തിൽ ചേർന്നതിനാൽ സഭയിൽ നിന്ന് മാറിനില്ക്കുന്നവരിൽ സഭയോടുയോജിച്ചു പോകുന്നതിന് സമ്മതമുള്ളതായി കമ്മിററിയെ തെര്യപ്പെടുത്തുന്നവരെ അതുമുതൽ സഭയിലും കരയോഗങ്ങളിലും ചേർക്കുവാൻ കമ്മിററി തീർച്ചചെയ്തിരിക്കുന്നതായി ഇതിനാൽ തീർച്ചപ്പെടുത്തിയിരിക്കുന്നു. "

" സഭയിൽനിന്ന് മാറിനില്ക്കുന്നവരെ " എന്ന പ്രയോഗം പ്രമേയത്തിൽ ചേർത്തത് ശ്രദ്ധേയമാണ്. തങ്ങൾ നടപടി എടുത്ത് പുറത്താക്കിയവരെയാണ് കമ്മിററി അങ്ങനെ വിശേഷിപ്പിച്ചത്. സ്വന്തം മുഖം രക്ഷിക്കാൻ അവർ കണ്ടുപിടിച്ച ഒരു വിദ്യയായിരുന്നു അത്. എന്നാൽ പിന്നീട് ചേർന്ന ' ' മഹായോഗ ' ' ത്തിൽ ഈ പ്രയോഗം പിൻവലിക്കാൻ കമ്മിററി നിർബന്ധിതമായി. ' ' മാറിനില്ക്കുന്നവരെ ' ' എന്നത് ' ' മാററിനിർത്തപ്പെട്ടവർ ' ' എന്ന് തിരുത്തിയാണ് 'മഹായോഗം' ഈ പ്രമേയം സർവ്വസമ്മതമായി അംഗീകരിച്ചത്.

പ്രധാനപ്പെട്ടകാര്യം വിജ്ഞാനവർദ്ധിനിസഭ സ്വന്തം തീരുമാനം തിരുത്തി എഴുതി എന്നതല്ല അവർക്ക് വേറെ വഴിയുണ്ടായിരുന്നില്ല; അങ്ങനെ ചെയ്തില്ലെങ്കിൽ സഭ തന്നെ പിളരുമെന്ന നില ചെറായിലും പരിസരപ്രദേശത്തും ഉണ്ടായിക്കഴിഞ്ഞിരുന്നു. സമൂഹപരിഷ്കരണ പ്രസ്ഥാനത്തിൽ ജാതിചിന്തയും അയിത്തവും ദൂരീക

രിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി നാരായണഗുരു നടത്തിയ ആഹ്വാനത്തിൻെറ പൊരുളും അദ്ദേഹത്തിൻെറ അനുയായികൾതന്നെ ഉൾക്കൊള്ളാത്ത ഒരു കാലത്ത് അതിന് ക്രിയാപരമായ ഒരു പുതിയമാനം നൽകാൻ അയ്യപ്പനുകഴിഞ്ഞു എന്നതാണ്. അദ്ദേഹം അതുചെയ്തിരുന്നില്ലെങ്കിൽ മനുഷ്യരൊക്കെ "ഒരുജാതി"യാണെന്ന നാരായണ ഗുരുവിൻെറ സന്ദേശം ശരിയായരൂപത്തിൽ ജനസഹസ്രങ്ങളിൽ എത്തിച്ചേരുവാൻ പിന്നെയും ദശവർഷങ്ങൾ കഴിയേണ്ടിവരുമായിരുന്നു. നാരായണഗുരുവിനെയും അദ്ദേഹത്തിൻെറ സന്ദേശങ്ങളേയും അയ്യപ്പൻ മനസിലാക്കിയ അളവിൽ അന്നുമററാരും മനസിലാക്കിയിരുന്നില്ല എന്നതാണ് വസ്തുത. ഈ ലേഖനത്തിൻെറ തുടക്കത്തിൽ കുമാരനാശാൻേറതായി ഉദ്ധരിച്ച അഭിപ്രായപ്രകടനം അതിന് സാക്ഷ്യം വഹിക്കുന്നു. അയ്യപ്പൻെറ മിശ്രഭോജന പ്രസ്ഥാനത്തെ നിരുപാധികമായി സ്വാഗതം ചെയ്യാനുള്ള കഴിവ് ആദ്യമായികാണിച്ചത് 'മിതവാദി' കൃഷ്ണൻ വക്കീലായിരുന്നു എന്നതും ഇവിടെ പ്രസ്താവ്യമാണ്.

അയ്യപ്പനെ സംബന്ധിച്ചിടത്തോളം ഇതിൽനിന്നും ഉൾക്കൊണ്ട ഗുണപാഠം വളരെ വലുതായിരുന്നു. ഇനി അങ്ങോട്ടുള്ള തൻെറ പ്രവർത്തനത്തിന് അദ്ദേഹം ഇതിൽ നിന്നും ഊർജ്ജം നേടി. തൻെറ തത്വചിന്താപദ്ധതിക്ക് ഒരു നിയത രൂപം നൽകാനും അദ്ദേഹത്തെ ഇത് സഹായിച്ചു.

തർക്കത്തിൻെറ പാരമ്യത്തിൽ അയ്യപ്പനെഴുതിയ കവിതയിൽനിന്ന് ഏതാനും വരികൾ ഉദ്ധരിക്കട്ടെ;

"മനുജ സ്വാതന്ത്ര്യത്തെ തടഞ്ഞു നിർത്തീടുന്ന
മലിന വിശ്വാസവും വികലാചാരങ്ങളും
അധികാരാസക്തിയുമഗതി നിന്ദനവും
സകലമെതിർത്താശു പൊടിച്ചുമാററീടുവിൻ"

തൻെറ കാലഘട്ടത്തിൽ ജീവിച്ചവർക്കും വരുംതലമുറകൾക്കും സഹോദരൻ അയ്യപ്പൻ നൽകുന്ന മഹത്തായ സന്ദേശവും മറെറാന്നല്ല.

ആറ്

# സഹോദരൻ അയ്യപ്പന്റെ യുക്തിചിന്ത

അയ്യപ്പനെ 'സഹോദരൻ' എന്നു വിശേഷിപ്പിച്ചിരുന്നില്ലെങ്കിൽ 'യുക്തിവാദി' എന്നു വിശേഷിപ്പിക്കുമായിരുന്നു. അയ്യപ്പനെ സംബന്ധിച്ചിടത്തോളം ഈ വിശേഷണങ്ങൾ രണ്ടും ഒരുപോലെ ചേരുന്നു. അദ്ദേഹം ആരംഭിച്ച സഹോദരപ്രസ്ഥാനം യുക്തിവാദിപ്രസ്ഥാനമല്ലാതെ മററൊന്നുമായിരുന്നില്ല. 'മനുഷ്യസ്വാതന്ത്ര്യത്തെ തടഞ്ഞു നിർത്തീടുന്ന മലിന വിശ്വാസങ്ങൾക്കും വികലാചാരങ്ങൾക്കു'മെതിരായിട്ടാണല്ലോ അദ്ദേഹം സഹോദരസംഘത്തിനു രൂപം കൊടുത്തത്.

ഇൻഡ്യയിൽ ആദ്യമായി രൂപം കൊണ്ട യുക്തിവാദി സംഘം സഹോദര സംഘമായിരുന്നു. 1917 മേയ് 29-നാണ് അത് രൂപംകൊണ്ടത്. ജാതിനശീകരണമെന്ന ലക്ഷ്യം വെച്ചുകൊണ്ടാണ് സംഘം രൂപീകൃതമായതെങ്കിലും അതിന്റെ ആകെമൊത്തമുള്ള ദർശനം ആധുനികവും വിധായക സ്വഭാവമുള്ളതുമായ യുക്തിവാദത്തിൻേറതായിരുന്നുവെന്ന് അയ്യപ്പന്റെതന്നെ പ്രസംഗങ്ങളിൽ നിന്നും പ്രബന്ധങ്ങളിൽ നിന്നും കവിതകളിൽ നിന്നും സംശയത്തിനിടം കൊടുക്കാത്തവണ്ണം വ്യക്തമായിരുന്നു.

പ്രഭുത്വ പൗരോഹിത്യ ശക്തികൾ
ചേർന്ന് ചെയ്യും
കടുത്ത പീഡനങ്ങളേററു നിരന്തരം
മനുഷ്യ മഹത്ത്വത്തിൽ ബോധം

പോയ് ക്കേണ്ടിടുന്ന
കണക്കില്ലാതെയുള്ള നമ്മുടെ ജനതയെ
ഉണർത്താൻ ഉയർത്തുവാൻ........

തന്നെയാണ് താൻ പ്രവർത്തിക്കുന്നതെന്നും, മററുള്ളവർ പ്രവർത്തിക്കേണ്ടതെന്നും അദ്ദേഹംതന്നെ പറഞ്ഞതാണല്ലോ. അദ്ദേഹത്തിൻെറ സ്വന്തം പത്രമായിരുന്ന സഹോദരൻെറ താളുകളിൽ ഏററവും അധികം പ്രതിപാദിച്ചിട്ടുള്ളത് യുക്കിവാദത്തെപ്പററിയാണ്. അദ്ദേഹം എഴുതിയ പ്രശസ്തങ്ങളായ എഴുപതോളം കവിതകളിൽ അധികമെണ്ണവും യുക്തിവാദപരമാണ്. ഒരർത്ഥത്തിൽ അദ്ദേഹത്തിൻെറ ജീവിതംതന്നെ യുക്തിവാദ പ്രചരണത്തിനുവേണ്ടി അർപ്പിച്ചതാണെന്നു പറയാം

'യുക്തിവാദി' മാസിക ആരംഭിക്കുന്നതിന് മുൻകൈ എടുത്തതും കെ. അയ്യപ്പൻതന്നെ. അതിൻെറ ആദ്യത്തെ പത്രാധിപസമിതിയിൽ അയ്യപ്പനും അംഗമായിരുന്നു. കെ. രാമവർമ്മതമ്പാൻ, സി.വി. കുഞ്ഞിരാമൻ, സി. കൃഷ്ണൻ, എം. സി. ജോസഫ് എന്നിവരായിരുന്നു പത്രാധിപസമിതിയിലെ മററംഗങ്ങരം. 1927 ജനുവരിയിൽ സി. കൃഷ്ണൻെറ മിതവാദി പ്രസിൽനിന്നും മാസിക പുറത്തിറക്കുവാൻ ഉദ്ദേശിച്ച വിവരം സഹോദരനിലൂടെയാണ് ജനങ്ങരം ആദ്യമായി അറിയുന്നതുതന്നെ. 'കേരള യുക്തിവാദി സഭ' യുടെ ആഭിമുഖ്യത്തിലാണ് മാസിക പുറപ്പെടുവിക്കുന്നതെന്ന് അതിൽ പ്രസ്താവിച്ചിരുന്നു. എന്നാൽ മാസിക അതനുസരിച്ച് പുറത്തുവന്നില്ല. പിന്നീട് 1929 സെപ്ററംബറിലാണ് അതിൻെറ പ്രഥമ ലക്കം പുറത്തുവന്നത്. അത് അച്ചടിച്ചത് സഹോദരൻ പ്രസിലും. അതിന് പ്രസ്താവമെഴുതിയതും സഹോദരൻ ആയിരുന്നു. ആ 'പ്രസ്താവ' ത്തിൻെറ അവസാന ഖണ്ഡിക ഇപ്രകാരമായിരുന്നു.

''യുക്തിവാദം ഒരു മതമല്ല, അത് അടിസ്ഥാനപ്പെടുത്തിയുള്ള അറിവുമാത്രം സ്വീകരിക്കുക എന്ന മനോഭാവമാണ്. ഈ മനോഭാവം ജനങ്ങളിൽ സൃഷ്ടിക്കാനായി

രിക്കും യുക്തിവാദിയുടെ ശ്രമം. അതിന് യുക്തിവിരുദ്ധമായ വിശ്വാസങ്ങളെ ഖണ്ഡിക്കുകയും യുക്തിയുക്തമായ അറിവിനെ പരത്തുകയും വേണം. പരിപൂർണ്ണജ്ഞാനത്തിലും അഭേദ്യജ്ഞാനത്തിലും യുക്തിവാദിക്ക് വിശ്വാസമില്ല. അതുകൊണ്ട് യുക്തിയനുസരിച്ച് ശരിയെന്നുകണ്ട് ഒരിക്കൽ പറയുന്നത് പിന്നെ പുതിയ അന്വേഷണങ്ങളുടെഫലമായി തെററെന്നുകണ്ടാൽ തെററെന്നും, മുമ്പ് തെററെന്നുകണ്ടത് അപ്രകാരം പിന്നെ ശരിയെന്നുകണ്ടാൽ ശരിയെന്നും സമ്മതിക്കുവാൻ യുക്തിവാദിക്ക് വിരോധമില്ല. എന്നുതന്നെയല്ല, അങ്ങനെ സമ്മതിക്കേണ്ടത് യുക്തിവാദിയുടെ മുറയാണ്. അറിവ് യുക്തിയുക്തമായിരിക്കണമെന്നുള്ളതിൽമാത്രമാണ് യുക്തിവാദി സ്ഥിരതയെടുക്കുന്നത്. യുക്തിവാദപ്രസ്ഥാനത്തോട് പ്രതിപത്തിയുള്ളവരെല്ലാം ഞങ്ങളുടെ ഈ പ്രസിദ്ധീകരണ ശ്രമത്തെ സഹായിച്ച് പ്രോത്സാഹിപ്പിക്കുമെന്ന് വിശ്വസിക്കുന്നു. ''

ഈ മാസികയുടെ ആദർശവാക്യമായി അതിൻെറ പുറംതാളിൽ വർഷങ്ങളോളം നിരന്തരം കൊടുത്തുവന്നിരുന്ന താഴെ പറയുന്ന പദ്യവും അയ്യപ്പൻേറതായിരുന്നു.

'' യുക്തിയേന്തി മനുഷ്യൻെറ
ബുദ്ധി ശക്തി ഖനിച്ചതിൽ
ലഭിച്ചതല്ലാതില്ലൊന്നും
ലോക വിജ്ഞാനരാശിയിൽ ''

ഈ ആദർശപദ്യം ആശയവാദപരമാണെന്ന് വൈരുദ്ധ്യാധിഷ്ഠിത ഭൗതികവാദത്തിൻെറ അടിസ്ഥാനത്തിൽ നോക്കിയാൽ തോന്നിയേക്കാം. എന്നാൽ അയ്യപ്പനൊരു ആശയവാദിയായിരുന്നില്ല. സമൂഹത്തെ മാററിമറിക്കേണ്ടത് ആവശ്യമാണെന്നും അതിനുവേണ്ടി സംഘടിതമായിത്തന്നെ പ്രവർത്തിക്കേണ്ടതുണ്ടെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു. അദ്ദേഹത്തിൻെറ ജീവിതവും പ്രവർത്തനവും അതിന് സാക്ഷ്യം വഹിക്കുന്നു.

ഇൻഡ്യയിൽ നിരീശ്വരവാദത്തിന് വേദകാലഘട്ടത്തോളം തന്നെ പഴക്കമുണ്ട്. ഹൈന്ദവദർശനങ്ങളെന്ന്

വിളിക്കപ്പെടുന്നവയിൽ അധികവും നിരീശ്വരവാദപരമായിരുന്നു. അതിനുപുറമേ ബുദ്ധജൈനമതങ്ങളും ഈശ്വരാസ്ഥിത്വം അംഗീകരിക്കുന്നവയായിരുന്നില്ല. ഭാരതത്തിലെ പ്രബലമായ ചിന്താഗതി ആസ്തിക്യത്തിൻേറതിനേക്കാളേറെ നാസ്തിക്യത്തിൻേറതായിരുന്നു. എന്നാൽ അത് വാദപ്രതിവാദത്തിലൊതുങ്ങിനിന്നു. ജനജീവിതത്തെ കാര്യമായി സ്പർശിച്ചതേയില്ല. ബ്രാഹ്മണമതം അടിച്ചേൽപ്പിച്ച ആചാരാനുഷ്ഠാനങ്ങളേയും വർണ്ണാശ്രമ ധർമ്മങ്ങളേയും മററും കണക്കിലെടുക്കാതെ ഈശ്വരനുണ്ടോ ഇല്ലയോ എന്ന ആശയവാദ പ്രധാനമായ വാദപ്രതിവാദമാണ് ചർവ്വാകന്മാരടക്കമുള്ള നിരീശ്വരവാദികരം അധികവും നടത്തിയത്. പക്ഷേ ജനങ്ങളെ സ്വാധീനിച്ചത് ആചാരാനുഷ്ഠാനങ്ങളായിരുന്നു. സിദ്ധാന്തങ്ങളായിരുന്നില്ല. ഭാരതീയ യുക്തിവാദത്തിൻെറ അപചയത്തിനുള്ള കാരണവും മറെറാന്നായിരുന്നില്ല. ജനജീവിതവുമായി ബന്ധപ്പെടാതെ കേവലവും ഒരതിരുവരെ ശുഷ്കവും ആയ ആശയവാദപരമായിരുന്നു അത്.

യൂറോപ്പിലെ സ്ഥിതി വ്യത്യസ്തമായിരുന്നു. അവിടെ സഭാസംബന്ധമായ കാര്യങ്ങളിൽ ഭിന്നാഭിപ്രായം പ്രകടപ്പിക്കുന്നവരെയൊക്കെ സഭ അവിശ്വാസികളായി പ്രഖ്യാപിച്ച്, പീഡിപ്പിച്ചു. പൗരോഹിത്യത്തോട് ഏററുമുട്ടിക്കൊണ്ടും മതസ്ഥാപനങ്ങളുടെ പീഡനങ്ങരം ഏററുകൊണ്ടുമാണ് യൂറോപ്പിലും അമേരിക്കയിലും യുക്തിവാദം വളർന്നത്. ആദ്യകാല ക്രിസ്ത്യാനികളെ റോമാസാമ്രാജ്യം എങ്ങനെ പീഡിപ്പിച്ചുവോ അതിനേക്കാരം നൂറിരട്ടിയോ അയിരമിരട്ടിയോ ശക്തമായിട്ടാണ് ക്രിസ്തുമതം സ്ററേററുമതമാക്കിയ ഹോളിറോമൻ എംപയർ വിമതന്മാരെ പീഡിപ്പിച്ചതും ശാസ്ത്രജ്ഞന്മാരെയും തത്വചിന്തകന്മാരെയും വധയൂപത്തിൽ കയററിയതും. മറെറാരുതരത്തിൽ പറഞ്ഞാൽ ഇൻഡ്യയിൽ നിരീശ്വരവാദം വാചകക്കസർത്തിൽ ഒതുങ്ങിയപ്പോരം യൂറോപ്പിൽ യുക്തിവാദം ജനജീവിതത്തിൻെറ എല്ലാവശങ്ങളേയും സ്വാധീനിച്ചു.

മാർക്സിസത്തിന്റെ ആവിർഭാവത്തോടെയാകട്ടെ, ലോക ത്തെതന്നെ മാററിമറിക്കുന്ന വിപ്ളവ ശാസ്ത്രത്തിന്റെ അവിഭാജ്യഘടകമായി യുക്തിവാദം കൂടികൊണ്ടു.

ഭാരതീയ ദർശനങ്ങളിലെ നിരീശ്വരവാദത്തെക്കുറിച്ച് അറിയാത്ത ആളായിരുന്നില്ല, അയ്യപ്പൻ. പക്ഷെ, അദ്ദേഹം അതിനെപ്പററി എവിടെയും ഒന്നും പറഞ്ഞതായി ഓർക്കുന്നില്ല. ഭാരതീയദർശനങ്ങളിൽ അദ്ദേഹത്തിന്നാഭിമുഖ്യമുണ്ടായിരുന്നത് ബുദ്ധമതദർശനത്തോടായിരുന്നു. അദ്ദേഹത്തിന്റെ സുഹൃത്തും സഹപ്രവർത്തകനുമായിരുന്ന സി. കൃഷ്ണൻ ബുദ്ധമതാനുയായി ആയിരുന്നു. ബുദ്ധമതാനുയായി ആയതുകൊണ്ടുതന്നെയാണ് അദ്ദേഹം യുക്തിവാദിയും യുക്തിവാദപ്രസ്ഥാനവുമായി സഹകരിച്ചത്. അയ്യപ്പനും അല്പകാലത്തെക്കാണെങ്കിലും ഔപചാരികമായി ബുദ്ധമതാനുയായിയായിട്ടുണ്ട്. ഔപചാരികമല്ലാതെ പറഞ്ഞാൽ അദ്ദേഹത്തിന് മററു മതങ്ങളെ അപേക്ഷിച്ച് ബുദ്ധമതത്തോടായിരുന്നുആഭിമുഖ്യം. അദ്ദേഹം മാത്രമല്ല, അക്കാലത്തെ ഈഴവ ബുദ്ധിജീവികളിൽ പ്രമുഖരായ ഒരു വിഭാഗമാകെത്തന്നെയും ബുദ്ധമതത്തോടാഭിമുഖ്യമുള്ളവരായിരുന്നു. സാമൂഹികവും ചരിത്രപരവുമായ കാരണങ്ങളാൽ ബി. ആർ. അംബേദ്ക്കറും അനുയായികളും ചെയ്തതുപോലെ കേരളത്തിലെ ഈഴവർ കൂട്ടം കൂട്ടമായി ബുദ്ധമതത്തിൽ ചേർന്നില്ലന്നേയുള്ളൂ. 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്ന നാരായണാദർശവും, എസ്. എൻ. ഡി. പി. യുടെ രൂപീകരണവും കേരളത്തിലെ സാമുദായിക സന്തുലനാവസ്ഥയുടെ പ്രത്യേകതയുമൊക്കെയാണ് അവരെ അതിൽനിന്ന് തടഞ്ഞുനിർത്തിയത്. പിന്നീട് പിന്നീട് എസ്. എൻ. ഡി. പി. യിലെ ഒരു പ്രമുഖവിഭാഗം നായർ സർവ്വീസ് സൊസൈററിയുമായി കൂടിച്ചേർന്ന് ഹിന്ദുമണ്ഡലമുണ്ടാക്കുന്നേടം വരെ ഈ വിപരീതദിശയിലേയ്ക്കുള്ള നീക്കങ്ങളുണ്ടായി. പക്ഷേ, അയ്യപ്പനെപ്പോലുള്ള ആളുകൾ അതിനെ അനുകൂ

ലിച്ചില്ലെന്ന് മാത്രമല്ല, ശക്തിയായി എതിർക്കുക പോലും ചെയ്തു.

എന്തായിരുന്നു അയ്യപ്പനെപോലുള്ള ഈഴവ ബുദ്ധി ജീവികളെ ബുദ്ധമതത്തിലേയ്ക്കാകർഷിച്ച പ്രധാനഘടകം? ഈഴവർ സിംഹളദേശത്തിൽ നിന്നും കേരളത്തിൽ കുടിയേറിപ്പാർത്തവരാണെന്നും അവർ പ്രാചീനകാലത്ത് ബുദ്ധമതാനുയായികളായിരുന്നുവെന്നും ഉള്ള ഐതിഹ്യമാണോ? ചിലപ്പോൾ ചിലരുടെ ഉപബോധമനസിൽ ഈ സങ്കല്പത്തിന് സ്ഥാനം ലഭിച്ചിരിക്കാം. എന്നാൽ അതിലുപരിയായി ഹിന്ദുമതത്തിൽ ബ്രാഹ്മണമേധാവിത്വം കൊണ്ടുണ്ടായ അനാചാരങ്ങൾക്കെതിരെ സാധാരണ ജനങ്ങളുടെ മനസാക്ഷിയെ ഉണർത്തിയ ശക്തിയായിരുന്നു ബുദ്ധമതത്തിൻേറത് എന്ന ചരിത്രസത്യം ഈ ബുദ്ധിജീവികളുടെ മനസിന് എന്നും ഉത്തേജനം നൽകിയിട്ടുണ്ട്. ജാതിവ്യത്യാസത്തിനും അനാചാരങ്ങൾക്കുമെതിരായ സമരത്തിൽ ദാർശനികമായ ഒരു പുതിയ മാനംതന്നെ ബുദ്ധമതം സംഭാവനചെയ്യുന്നു. നാരായണ ഗുരുവിനെ അഭിനവ ബുദ്ധനായി അവർ കാണുന്നു. "ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്" എന്ന ഗുരുവിൻെറ മുദ്രാവാക്യത്തിന് ഹൈന്ദവ മത സിദ്ധാന്തങ്ങളോടുള്ളതിനേക്കാൾ അടുപ്പം ബുദ്ധമത സിദ്ധാന്തങ്ങളോടാണ്. കുമാരനാശാൻെറ 'ബുദ്ധചരിത'വും 'ചണ്ഡാലഭിക്ഷുകി'യും അയ്യപ്പൻെറ ബുദ്ധകാണ്ഡ'കവിതകളും സി. വി. കുഞ്ഞിരാമൻേറയും സി. കേശവൻേറയും ലേഖനങ്ങളും മററും സുവിശദമായ പഠനം നടത്തുന്നപക്ഷം ഇക്കാര്യം കൂടുതൽ വ്യക്തമാകും.

ഹിന്ദുമതത്തെ പരിഷ്കരിച്ച് നന്നാക്കാമെന്ന ധാരണ അയ്യപ്പന് തീരെ ഇല്ലായിരുന്നു. ഹിന്ദുമതമെന്നു പറഞ്ഞാൽ ജാതിയും തജ്ജന്യമായ അനാചാരങ്ങളും അന്ധവിശ്വാസങ്ങും ഉൾക്കൊള്ളുന്നതാണ്. അത് വർണ്ണാശ്രമധർമ്മത്തിൽ അധിഷ്ഠിതമാണെന്ന് ജാതികൃതദുരി

തങ്ങഠം കളയാനാഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്ത മഹാത്മാഗാന്ധിപോലും കരുതുന്നു.

1934-ൽ ഗാന്ധിജി കേരളത്തിൽ പര്യടനം നടത്തിയപ്പോഠം അയ്യപ്പൻെറ നേതൃത്വത്തിൽ പള്ളുരുത്തിയിൽ വച്ച് അദ്ദേഹത്തിന് കൊടുത്ത സ്വീകരണച്ചടങ്ങിൽ വായിച്ച മംഗളപത്രം ഒരു സുപ്രധാന രേഖയാണ്. അത് ഗാന്ധിജിക്ക് നൽകിയെങ്കിലും അദ്ദേഹത്തിൻെറ ആദ്ധ്യാത്മികവും മതപരവും സാമൂഹ്യപരിഷ്ക്കാരപരവുമായ നിലപാടുകഠം പലതിനേയും അത് ചോദ്യം ചെയ്യുന്നു. അധഃകൃതരുടെ പ്രാതിനിദ്ധ്യക്കാര്യത്തിൽ ഡോ:അംബേദ്കറും ഗാന്ധിജിയും തമ്മിലുള്ള തർക്കത്തിൽ അംബേദ്കറുടെ ഭാഗമാണ് ശരിയെന്ന് വാദിച്ചുകൊണ്ടാണ് രേഖ ആരംഭിക്കുന്നതുതന്നെ. അയിത്തത്തിനെതിരായിട്ടുള്ള ഗാന്ധിജിയുടെ നിലപാടിനോട് 'മംഗളപത്രം' യോജിക്കുന്നുവെങ്കിലും അത് ഹിന്ദുമതത്തെ ശുദ്ധീകരിക്കാനുള്ള ശ്രമമാണെങ്കിൽ അതിനോട് വിയോജിക്കുന്നു എന്ന് അതിൽ പറയുന്നു.

"...............ഹിന്ദുമതം ശുദ്ധീകരിക്കാനുള്ള അങ്ങയുടെ പ്രസ്ഥാനത്തിൽ ഞങ്ങഠംക്ക് ആശ്വാസമല്ല ഭയമാണുണ്ടാകുന്നത്. അധഃകൃതർക്ക് ഹരിജനപ്പേരുകൊടുത്തും ഒരു സ്വാഭിമാനമുള്ള അധഃകൃതൻ വെറുക്കേണ്ടതായ രാമനാമം ജപിക്കാൻ അവരോട് പറഞ്ഞും ഗോമാംസഭക്ഷണം സംബന്ധിച്ചുള്ള ഹിന്ദുക്കളുടെ യുക്തിശൂന്യമായ അറപ്പ് ശീലിക്കുവാൻ അവരോട് ഉപദേശിച്ചിട്ടുള്ളതുമായ അംശമെങ്കിലും അങ്ങയുടെ ഹിന്ദുമതശുദ്ധീകരണ പ്രസ്ഥാനത്തിൽനിന്ന് വിട്ടുകളയണമെന്നും ഞങ്ങഠംക്കപേക്ഷയുണ്ട്............................. അങ്ങേക്ക് വളരെ പ്രിയമായ വർണ്ണാശ്രമവും ജാതിവ്യത്യാസവും നിലനിൽക്കുന്നേടത്തോളം കാലം ഒരു ഹിന്ദുസമുദായമായി ഉറയ്ക്കുന്ന അധഃകൃതർക്ക് ഹിന്ദുക്കളുടെ ഇടയിൽ ആഗ്രഹിക്കത്തക്ക നിലയും ധർമ്മവും ഒരിക്കലും കിട്ടുകയില്ല........"

ഗാന്ധിജി ഈ മംഗളപത്രത്തിൽ പറഞ്ഞ കാര്യങ്ങഠം ശ്രദ്ധാപൂർവ്വം പഠിക്കുകയും സ്വതഃസിദ്ധമായ ചാതു

ര്യത്തോടെയും ശാന്തതയോടെയും പ്രതികരിക്കുകയും ചെയ്തിട്ടുണ്ട്. ''ഇന്നും നിലവിലിരിക്കുന്ന രീതിയിലുള്ള അയിത്താചാരം ഹിന്ദുശാസ്ത്രങ്ങൾ അംഗീകരിക്കുന്നുണ്ടെന്ന് ബോദ്ധ്യമായാൽ അന്ന് ഞാൻ ഹിന്ദുമതം ഉപേക്ഷിക്കുകയും അതിനെ ആക്ഷേപിക്കുകയും ചെയ്യും'' എന്നുവരെ അദ്ദേഹം തൻെറ മറുപടിയിൽ പറയുകയുണ്ടായി. പക്ഷേ വർണ്ണാശ്രമ ധർമ്മത്തെ അദ്ദേഹം തള്ളിപ്പറഞ്ഞില്ല. അതിനെ പുതിയ ആദർശങ്ങളോടും സമ്പ്രദയത്തോടും ബന്ധപ്പെടുത്തികൊണ്ടുള്ള സമീപനമാണ് അദ്ദേഹം കൈകൊണ്ടത്. അയ്യപ്പനിലെ യുക്തിവാദി ഇത് സമർത്ഥമായിത്തന്നെ കണ്ടെത്തുകയുണ്ടായി. ഇത് സംബന്ധിച്ച അയ്യപ്പൻെറ നിശിതമായ വിമർശനം അവസാനിക്കുന്നത് ഇങ്ങനെയാണ്:

''വർണ്ണാശ്രമധർമ്മം പാലിക്കണമെന്ന നിർബന്ധക്കാരനായ മി. ഗാന്ധിയെ അദ്ദേഹത്തിൻെറ ഹരിജനങ്ങൾ വളരെ ഭയപ്പെടേണ്ടതാണ്. ഹരിജനങ്ങൾക്ക് തീണ്ടൽ പോകണമെന്നല്ലാതെ അവർ ബ്രാഹ്മണരുടെ മാതിരി ജ്ഞാനാഭിവൃദ്ധിയും മററും ഉള്ളവരായിത്തീരണമെന്ന് അദ്ദേഹത്തിന് അഭിപ്രായം ഉണ്ടായിരിക്കാൻ നിവൃത്തിയില്ല. നേരെമറിച്ചുള്ള അഭിപ്രായമായിരിക്കും അദ്ദേഹത്തിന് ഉണ്ടായിരിക്കാൻ ഇടയുള്ളത്. ഹരിജൻ വേലയോടുകൂടി തോൽ ഊറക്കിടുന്നതിൻെറ ശാസ്ത്രം ചർച്ചചെയ്യുന്ന വേലയും അദ്ദേഹം ചിലപ്പോൾ നടത്താറുള്ളത് ഹരിജനങ്ങൾ തീണ്ടൽ ഇല്ലാത്ത ഹരിജനങ്ങളായി എന്നും കിടക്കേണമെന്നുള്ള ദർശനം കൊണ്ടായിരുന്നേക്കാം.''

ഹിന്ദുമതം പരിഷ്കരണ വിധേയമല്ലെന്നും അതിനെ പരിഷ്കരിക്കാൻ ശ്രമിക്കുന്നത് വൃഥാവ്യായാമമാണെന്നുമുള്ള ദൃഢവിശ്വാസം അയ്യപ്പനുണ്ടായിരുന്നു. അദ്ദേഹം വെട്ടിത്തുറന്നുതന്നെ ഇക്കാര്യം പറഞ്ഞിട്ടുണ്ട്. 1921-ൽ അദ്ദേഹം എഴുതിയ 'ഓണപ്പാട്ടിൽ' പറയുന്നു.

''ബ്രാഹ്മണോ പജ്ഞമാം കെട്ടമതം
സേവിപ്പവരെ ചവിട്ടും മതം
നമ്മളെത്തമ്മിലകററും മതം
നമ്മൾ വെടിയണം നന്മവരാൻ''

1924-ൽ എഴുതിയ 'പരിവർത്തനം' എന്ന കവിതയിൽ അദ്ദേഹം കൂടുതൽ കഠിനമായി ആവർത്തിക്കുന്നത് നോക്കുക.

"ഹൈന്ദവമാം മതം സനാതന ധർമ്മം, പിന്നെ
വർണ്ണാശ്രമ ധർമ്മമെന്നീവകപ്പേരുകളാൽ
അറിയപ്പെടുന്നത് ദുർജ്ഞേയം നരനിന്ദാ-
നിയമം പരസ്യമാം ജനവഞ്ചനാക്രമം
അതിനെ ഹന്ത! നമ്മൾ മതമായ് സ്വീകരിച്ചു
അതിനാൽ കെടുതികൾ നമുക്ക് ഭവിച്ചിത്."

മന്നത്ത് പത്മനാഭനും, ആർ. ശങ്കറും കൂടി രൂപീകരിച്ച ഹിന്ദുമഹാമണ്ഡലത്തെ അയ്യപ്പൻ ശക്തമായി എതിർത്തത് ഈ അടിസ്ഥാനത്തിലാണ്. ഹിന്ദുക്കൾക്ക് മാർഗ്ഗദർശനരേഖ തയ്യാറാക്കുവാൻ അടുത്തകാലത്ത് ചില സന്യാസിമാരും സ്വാമിമാരും ആചാര്യന്മാരും ചേർന്ന് ഒരു ശ്രമമാരംഭിച്ചിട്ടുണ്ടല്ലോ. ഹിന്ദുമഹാമണ്ഡലവും ഇതേപോലെയുള്ള ഒരു ശ്രമം നടത്തിയിരുന്നു. അതിനെപ്പററി അയ്യപ്പൻ എഴുതിയത് ഇവിടെ ഉദ്ധരിക്കുന്നത് പ്രസക്തമായിരിക്കും:

"ഹിന്ദുക്കൾക്ക് ദിനചര്യകളും മററും എഴുതിയുണ്ടാക്കുവാനും ഹിന്ദുമതത്തിന്റെ ഒരു 'മെയ്ഡ് ഈസി' പതിപ്പ് തയ്യാറാക്കുവാനും മണ്ഡലം നിശ്ചയിച്ചിട്ടുള്ള കമ്മിററിക്ക് ഞങ്ങളുടെ നിർവ്യാജ്യമായ അനുകമ്പയുണ്ട്. അവരുടെ ചിന്താസന്താനങ്ങളായ സാധനങ്ങൾ പുറത്തുവരുമ്പോൾ ചിരിക്കാൻ ധാരാളം വകയുണ്ടായിരിക്കും. ദിനചര്യയും മററും ഹിന്ദുമതമോ മററേതെങ്കിലും മതമോ അനുസരിച്ചല്ല, ആധുനിക ആരോഗ്യശാസ്ത്രവും മററും അനുസരിച്ചാണ് പരിഷ്കരിക്കേണ്ടത്.

ഹിന്ദുമതത്തിന്റെ നേരെയുള്ള അയ്യപ്പന്റെ സമീപനം അദ്ദേഹത്തിന്റെ യുക്തിവാദവുമായി നേരിട്ടു ബന്ധപ്പെട്ടിരിക്കുന്നു. ഇങ്കർസോളും, ബർട്രാൻറ്റസലും, വോൾട്ടയറും മററും പറഞ്ഞതും എഴുതിയതുമൊക്കെ ശ്രദ്ധാപൂർവ്വം പഠിച്ച ഒരു ബുദ്ധിജീവിയാ

യിരുന്നു അയ്യപ്പൻ. പക്ഷെ, കേരളത്തിന്റെ പ്രത്യേക മായ സാമൂഹിക സാഹചര്യത്തിൽ യുക്തിവാദത്തെ എങ്ങനെ പ്രയോഗിക്കണമെന്നതായിരുന്നു അദ്ദേഹത്തെ അഭിമുഖീകരിച്ച പ്രശ്നം. സാമൂഹികപരിഷ്കരണ പ്രസ്ഥാനത്തിന്റെ ഭാഗമായിട്ടല്ലാതെ അത് ഇവിടെ വളരുകയില്ലെന്ന് അദ്ദേഹം ആരംഭം മുതൽക്കേ മന സിലാക്കിയിരുന്നു. നാരായണഗുരു കിളച്ചിട്ട മണ്ണി ലാണ് അദ്ദേഹം യുക്തിവാദത്തിന്റെ വിത്ത് വിത റിയത്. ഗുരുവിന്റെ 'ഒരു ജാതി, ഒരു മതം, ഒരു ദൈവം' എന്ന മുദ്രാവാക്യത്തെത്തന്നെയാണ് അദ്ദേഹം ഉയർത്തി പ്പിടിച്ചത്. ആ മുദ്രാവാക്യത്തിന്റെ ശരിയായ അർത്ഥം 'ജാതിവേണ്ട, മതംവേണ്ട, ദൈവംവേണ്ട മനുഷ്യന്' എന്നുതന്നെയായിരുന്നു. നാരായണഗുരു അത്രത്തോളം പോയിരുന്നുവെങ്കിൽ താനുദ്ദേശിച്ച രൂപത്തിലുള്ള സാമൂഹിക പരിവർത്തനം ഉണ്ടാക്കുവാൻ അദ്ദേഹത്തിന് കഴിയുമായിരുന്നില്ല. അയ്യപ്പന്റെ സ്ഥിതി മറിച്ചായി രുന്നു. അദ്ദേഹം അത്രത്തോളം കടത്തിപ്പറഞ്ഞില്ലെങ്കിൽ നാരായണഗുരുവെത്തുടർന്നുണ്ടാവേണ്ട മാററങ്ങളുടെ രൂപം ജനങ്ങൾക്ക് മനസിലാകുമായിരുന്നില്ല. അയ്യ പ്പന്റെ ഓരോ നീക്കത്തിനും എല്ലാ നീക്കങ്ങൾക്കും നാരാ യണഗുരുവിന്റെ അനുഗ്രഹമുണ്ടായിരുന്നുവെന്ന വസ്തുത മറന്നുകൂടാ. യാഥാസ്ഥികരായ അനുയായി കളുടെ മറിച്ചുള്ള സമ്മർദ്ദത്തിന് നിന്നുകൊടുക്കുവാൻ അദ്ദേഹം കൂട്ടാക്കിയില്ല. ഗുരുവുണ്ടാക്കിയ സാമൂഹിക പരിവർത്തനത്തിന്റെ പൊരുൾ അയ്യപ്പനോളം മനസിലാ ക്കിയ മറെറാരാളുണ്ടോ എന്നു സംശയം.

ഈഴവരോടു അവരുടെ മേൽജാതിക്കാർ കാട്ടുന്ന അന്യായങ്ങളെപ്പററി അവർ ബോധവാന്മാരായിരുന്നു. എന്നാൽ ഈഴവർ അവർക്കുതാഴെയുള്ള ജാതികളിൽപെട്ട വരോട് കാണിക്കുന്ന അന്യായത്തെക്കുറിച്ച് അവർ ബോധ വാന്മാരായിരുന്നില്ല. ഈഴവർ പുലയരെ അകററിനിർ ത്തുന്നതും അവരോട് അയിത്തം കാണിക്കുന്നതും ശരി യല്ല എന്ന വിചാരമേ അവർക്കുണ്ടായിരുന്നില്ല. അയ്യപ്പൻ

ഇതും ശരിക്കും മനസിലാക്കി. സാമൂഹ്യപരിഷ്ക രണ പ്രവർത്തനം അഥവാ ജാതി നശീകരണപ്രസ്ഥാനം ആരംഭിക്കേണ്ടത് ഇവിടെ വെച്ചാണെന്ന് അദ്ദേഹം നിശ്ചയിച്ചു. 'അടിമയായിരിക്കാൻ വയ്യാത്തതുകൊണ്ട്, എനിക്ക് യജമാനനാകാനും വയ്യ' എന്ന അബ്രഹാം ലിങ്കന്റെ വാക്കുകൾ എല്ലാവരും ഓർക്കേണ്ടതാണ്. സഹോദരസംഘത്തിന്റെ സ്ഥാപനവും മിശ്രഭോജന വും ഉണ്ടായത് ഈ അടിസ്ഥാനത്തിലാണ്.

അതുകൊണ്ട് സ്വന്തം ജാതിക്കാർ അദ്ദേഹത്തെ 'പുലച്ചോവൻ' എന്നും "പുലയനയ്യപ്പൻ" എന്നും മററും വിളിച്ചു. പരിഹാസങ്ങളും, പീഡനങ്ങളും അദ്ദേഹ ത്തിന് ഏൽക്കേണ്ടിവന്നു. പക്ഷേ ആ മിശ്രഭോജനം മനുഷ്യഹൃദയങ്ങളിൽ വളർത്തിയ മാററത്തിന്റെ വ്യാപ്തി വച്ചുനോക്കുമ്പോൾ ആ പരിഹാസങ്ങളും പീഡനങ്ങ ളും എത്രനിസാരം! ഒരു മഹാപ്രസ്ഥാനത്തിന്റെ തുടക്കമായിരുന്നു അത്. "സഹോദരൻ അയ്യപ്പൻ" എന്ന പുസ്തകത്തിൽ പ്രൊഫ: എം. കെ. സാനു ഇതേപ്പററി വളരെ ലളിതമായി ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു.

"എന്നാൽ മിശ്രഭോജനം, മിശ്രവിവാഹം എന്നിങ്ങ നെയുള്ള താൽക്കാലിക പരിപാടികളെക്കുറിച്ച് മാത്ര മല്ല, അക്കാലത്ത് സഹോദരൻ പ്രസംഗിച്ചിരുന്നത്. മാതൃകാ സമുദായ സൃഷ്ടിയെക്കുറിച്ചാണ് അദ്ദേഹം ഊന്നിപ്പറഞ്ഞിരുന്നത്. ആ സമുദായത്തിൽ ദാരിദ്ര്യം ഉണ്ടായിരിക്കാൻ പാടില്ല. അങ്ങനെയൊരു സമുദായം സൃഷ്ടിക്കുന്നതിനുള്ള പ്രതിബന്ധങ്ങൾ നിരവധി യാണ്. ശക്തിയുള്ളതുമാണ്. അവയുടെ മുൻപന്തി യിൽ ജാതിയേയും മതത്തേയും ദൈവത്തേയും അദ്ദേ ഹം കണ്ടു. അതുകൊണ്ട് സ്വാഭാവികമായും അദ്ദേഹ ത്തിന്റെ പ്രസംഗങ്ങളിൽ ജാതിയേയും, മതത്തേയും, ദൈവത്തേയും എതിർത്തു."

'ഭരണിക്കുപോകല്ലേ സോദരരേ' എന്നു തുടങ്ങുന്ന പാട്ടുമെഴുതി കൊടുങ്ങല്ലൂർ ഭരണിക്ക് കുടിച്ച് മദോ ന്മത്തരായി തെറിപ്പാട്ടും ജന്തുബലിയുമായി വരുന്ന

ഭ്രാന്തൻ ഭക്തന്മാരെ അവരുടെ ഇടയിൽ കടന്ന് അയ്യപ്പൻ തടഞ്ഞതും ഇതിന്റെ തുടർച്ചയാണ്. ഈ പ്രത്യക്ഷ സമരപരിപാടിക്കിടയിൽ അയ്യപ്പൻ ജീവനും കൊണ്ട് രക്ഷപ്പെട്ടത് മററുള്ളവരുടെ കരുതൽ കൊണ്ടാണെന്നതും ഭരണി ഇപ്പോഴും നടക്കുന്നുണ്ടെന്നതും നേര്. പക്ഷേ ജന്തുബലിയെങ്കിലും അതിൽനിന്ന് ഒഴിവാക്കപ്പെട്ടിരിക്കുകയാണെന്ന വസ്തുത എത്ര ആഹ്ളാദകരമാണ്! 'ഭരണിക്കു പോകല്ലെ' എന്നു മാത്രമല്ല ''പളനിക്കു പോകല്ലെ സോദരരെ'' എന്നുകൂടി അയ്യപ്പൻ ആഹ്വാനം ചെയ്തിരുന്നു. പളനിയിലെന്നല്ല, ഒരമ്പലത്തിലും ആരാധനാലയത്തിലും മനുഷ്യർ പോകേണ്ടതില്ലെന്ന അഭിപ്രായമായിരുന്നു അദ്ദേഹത്തിന്. ഒരു യുക്തിവാദിക്ക് മറിച്ച് ചിന്തിക്കാനാവുകയില്ലല്ലോ. സഹോദര പ്രസ്ഥാനത്തിൽ അന്ന് വിളിക്കപ്പെട്ട പ്രധാനപ്പെട്ട മൂന്ന് മുദ്രാവാക്യങ്ങരം താഴെപറയുന്നവയായിരുന്നു എന്നത് ശ്രദ്ധേയമാണ്.

'ജാതി നാശത്തുക്ക്–ജെയ്
മത നാശത്തുക്ക്–ജെയ്
ദൈവ നാശത്തുക്ക്–ജെയ്''

എസ്. എൻ. ഡി. പി യോഗത്തിന്റെ നേതൃത്വത്തിലിരുന്ന് പ്രവർത്തിക്കുമ്പോരം സമ്മർദ്ദങ്ങളേറെയുണ്ടായിട്ടും അയ്യപ്പൻ തന്റെ യുക്തിവാദപരമായ നിലപാടിൽനിന്ന് അണുവും വ്യതിചലിച്ചിരുന്നില്ല. നിയമസഭാംഗം, മന്ത്രി എന്നീ നിലകളിൽ പ്രവർത്തിച്ചകാലത്തും അദ്ദേഹത്തിന്റെ നിലപാടിൽ അടിസ്ഥാനപരമായ മാററമൊന്നുമുണ്ടായില്ല.

നമ്മുടെ ഭരണഘടനയുടെ 44–ാം അനുച്ഛേദത്തിൽ ഒരു ഏകീകൃത സിവിൽ നിയമം ഉണ്ടാക്കി നടപ്പാക്കുന്നതിന്റെ ആവശ്യകതയെപ്പററി പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ട്. സ്വത്തവകാശം, വിവാഹം, വിവാഹമോചനം മുതലായ കാര്യങ്ങളിൽ സ്ത്രീകളോടുള്ള വിവേചനം അവസാനിപ്പിക്കാനുള്ള ഒരു സാമൂഹിക പരിഷ്കരണനടപടി എന്ന നിലയിൽ അതിന്റെ

പ്രാധാന്യം വളരെ വലുതാണ്. പക്ഷെ ഭരണഘടന നിലവിൽവന്ന് 40 വർഷങ്ങളോളമായിട്ടും അത് ''ഏട്ടിലെ പശു'' വായി കിടക്കുകയാണ്. കേരള യുക്തിവാദി സംഘത്തിന്റെ പരിപാടികളിൽ ഏററവും പ്രധാനപ്പെട്ട ഒന്ന് ഏകീകൃത സിവിൽ നിയമത്തിനുവേണ്ടിയുള്ള പ്രചാരണമാണ്. സ്ത്രീകളുടെ നേരെയുള്ള വിവേചനം അവസാനിപ്പിക്കുവാൻവേണ്ടി മാത്രമല്ല നമ്മുടെ ഭരണഘടനയുടെ മതേതരസ്വഭാവത്തിന് ഉറപ്പുവരുത്തുവാനും ഇത് അത്യാവശ്യമാണ്.

സഹോദരൻ അയ്യപ്പൻ ഇക്കാര്യം തുടക്കത്തിലെ മനസിലാക്കിയിരുന്നു. 1931-ൽ അദ്ദേഹം കൊച്ചി നിയമസഭയിൽ രണ്ടാമത്തെ തവണ അംഗമായതിനു ശേഷം അവതരിപ്പിച്ച രണ്ട് ബില്ലുകരം ഇതിന് സാക്ഷ്യം വഹിക്കുന്നു. ഇതിൽ ഒന്നാമത്തേത് ഈഴവ സ്ത്രീകരംക്ക് സ്വത്തവകാശത്തിന് ഉറപ്പുവരുത്തുന്നതായിരുന്നു. രണ്ടാമത്തേതാകട്ടെ മിശ്രവിവാഹങ്ങരംക്ക് നിയമസാധുത നൽകുന്ന സിവിൽ മേരിയജസ് ബില്ലും. ഇതിൽ ആദ്യത്തേത് ദീർഘമായ ചർച്ചകരംക്കും പൊതുജനങ്ങളുടെ ഇടയിൽതന്നെ നടന്ന വമ്പിച്ച പ്രചാരണങ്ങരംക്കും ശേഷം ഒട്ടേറെ ഭേദഗതികളോടെ പാസാക്കപ്പെട്ടു. രണ്ടാമത്തെ ബില്ലിന്റെ ഗതി അതായിരുന്നില്ല. കേരളത്തിലെ യുക്തിവാദി പ്രസ്ഥാനത്തിന്റെ ആദ്യകാല നേതാക്കളിൽ ഒരാളും അയ്യപ്പന്റെതന്നെ അദ്ധ്യാപകനുമായിരുന്ന രാമവർമ്മത്തമ്പാനാണ് ആ ബിൽ തയ്യാറാക്കിക്കൊടുത്തത്. അന്നത്തെ നിയമസഭയിലെ ക്രൈസ്തവ-മുസ്ലീം മെമ്പർമാരാണ് അതിനെ ശക്തിയായി എതിർത്തത്. ബിൽ സെലക്ററ് കമ്മിററിക്ക് വിടാനുള്ള പ്രമേയം അവതരിപ്പിച്ചുകൊണ്ട് അയ്യപ്പൻ ചെയ്ത പ്രസംഗത്തിന്റെ ചില ഭാഗങ്ങരം ഇന്നും പ്രസക്തമാണ്. അദ്ദേഹം പറഞ്ഞു :

''ജാതിയോടാണ് നമുക്ക് ദേശത്തോടുള്ളതിലും അധികം മമത. ഈ സ്ഥിതി മാറിയാലെ നമുക്ക് ശരിയായ ദേശീയത ഉണ്ടാവുകയുള്ളു. ഈ സ്ഥിതി മാറ

ണമെങ്കിൽ ഭിന്ന സമുദായങ്ങരം തമ്മിൽ പന്തിഭോജനവും വിവാഹവും ചെയ്യാൻ വിരോധമില്ലാതാകണം. അല്ലാതെ ജാതിവ്യത്യാസങ്ങരം ഇല്ലാതാവുകയില്ല. ജാതിവ്യത്യാസമില്ലാതാകാതെ ഹിന്ദു-മുസ്ളീം പ്രമേയത്തിനും ബ്രാഹ്മണ പ്രമേയത്തിനും സവർണ്ണബ്രാഹ്മണവർണ്ണ പ്രമേയത്തിനും, സവർണ്ണാവർണ്ണപ്രമേയത്തിനും തീരുമാനമുണ്ടാകുകയില്ല.''

1925-ൽ ആദ്യത്തെതവണ കൊച്ചി നിയമസഭാംഗമായപ്പോരം അയ്യപ്പൻ കൊണ്ടുവന്ന ജനപ്രാതിനിദ്ധ്യബില്ലിലും സ്ത്രീകരംക്ക് നിയമസഭയിൽ കൂടുതൽ പ്രാതിനിദ്ധ്യം നൽകേണ്ടതിൻെറ ആവശ്യകതയെപ്പററി എടുത്തുപറഞ്ഞിരുന്നു.

അയ്യപ്പൻെറ യുക്തിവാദം അങ്ങേ അററത്തെ വിധായക സ്വഭാവത്തോടുകൂടിയതായിരുന്നു. അഖിലേന്ത്യാതലത്തിൽ അംബേദ്കർ, ജവഹർലാൽനെഹ്റു, എം. എൻ. റോയ് തുടങ്ങിയവരോടായിരുന്നു അദ്ദേഹത്തിന് ആഭിമുഖ്യം. ആദ്യകാലത്ത് ജയപ്രകാശും അദ്ദേഹത്തെ സ്വാധീനിച്ചിരുന്നു. അദ്ദേഹം സ്വയം ഒരു സോഷ്യലിസ്ററായിരുന്നുവെങ്കിലും സോഷ്യലിസത്തെ അദ്ദേഹം അപ്പാടെ അംഗീകരിച്ചിരുന്നില്ല. ലെനിനോടും, ഒക്ടോബർ വിപ്ളവത്തോടും, സോവിയററ് യൂണിയനോടും അദ്ദേഹത്തിനുണ്ടായിരുന്ന താല്പര്യം പ്രസിദ്ധമാണ്. യഥാർത്ഥത്തിൽ ഒക്ടോബർ സോഷ്യലിസ്ററ് വിപ്ളവത്തിൻെറ സന്ദേശം ജനങ്ങളിൽ പ്രചരിപ്പിക്കുന്നതിന് അദ്ദേഹം ചെയ്തേടത്തോളം ശ്രമങ്ങരം മററാരും അക്കാലത്ത് ചെയ്തിരുന്നില്ല. എന്നാൽ സോവിയററ് യൂണിയനിൽ സോഷ്യലിസം സ്ററാലിനിസമായി കാണപ്പെട്ടപ്പോരം അദ്ദേഹം തൻെറ നിലപാടിൽ വ്യത്യാസം വരുത്തി. ചിന്താസ്വാതന്ത്ര്യം അവിടെ അപകടപ്പെട്ടിരിക്കുന്നു എന്ന ഭീതിയായിരുന്നു അദ്ദേഹത്തിന്. അദ്ദേഹത്തെ ഈ ഘട്ടത്തിൽ കൂടുതൽ ആകർഷിച്ചത് എം. എൻ. റോയിയുടെ ''ന്യൂ ഹ്യൂമനിസ'' മായിരുന്നു എന്ന കാര്യത്തിൽ തർക്കമില്ല. മനുഷ്യ സ്നേഹത്തില

ധിഷ്ഠിതമായിരുന്നു അദ്ദേഹത്തിൻെറ യുക്തിവാദം. ഇക്കാര്യത്തിൽ ആദ്യംമുതൽ അവസാനംവരെയും അയ്യപ്പൻെറ നിലപാടിൽ വ്യത്യാസമുണ്ടായിരുന്നില്ല. മനുഷ്യൻെറ കഴിവ് അപാരമാണെന്നും അത് വേണ്ടതുപോലെ ഉണർത്തിവിട്ടാൽ ഈ ലോകത്തെ സ്വർഗ്ഗമാക്കി മാററാൻ കഴിയുമെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. അദ്ദേഹം ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിച്ചതും ഇതു തന്നെയായിരുന്നു.

'' നിങ്ങളിൽ വിശ്വാസങ്ങളെ ജയിക്കാൻ മതിയായ
മംഗലമഹാശക്തിയുറങ്ങിക്കിടക്കുന്നു
അതിനെത്തട്ടി നിങ്ങളുണർത്തിവിട്ടീടുകി-
ലതുതാൻ കാമധേനു നിങ്ങൾക്കു സഹജരെ ! '' –

എന്നാണദ്ദേഹം പാടിയത് !

ഏഴ്

# എ. കെ. ജി. യെ ഓർക്കുമ്പോൾ

ജീവിതകാലത്തുതന്നെ ഒരു ഇതിഹാസ പുരുഷനായിത്തീർന്ന ദേശീയ നേതാവാണ് എ. കെ. ജി. ജനകീയ സമരങ്ങളുടെ അഗ്നിപരീക്ഷകളിലൂടെയാണ് അദ്ദേഹം മഹത്വത്തിലേയ്ക്കുള്ള സാക്ഷ്യപത്രങ്ങൾ നേടിയത്. ആദ്യം കേരളത്തിലും പിന്നീട് ഇൻഡ്യയിലും ഒരു കൊടുങ്കാററുപോലെയാണ് അദ്ദേഹം ആഞ്ഞടിച്ചത്. ആ കൊടുങ്കാററിൽപെട്ടു കടപുഴകിയ യാഥാസ്ഥിതിക വൻമരങ്ങളുടെ എണ്ണം ഒട്ടും കുറവല്ല.

ആളുകൾ അലസരായി ഇരിക്കുന്നത് അദ്ദേഹത്തിനിഷ്ടമായിരുന്നില്ല. അങ്ങനെയുള്ള ''ഇരുത്തം'' പുരോഗതിക്ക് അനുകൂലമല്ലെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അതുകൊണ്ടുതന്നെ ജനങ്ങളുടെ പ്രശ്നങ്ങളെ കണ്ടെത്തുവാനും അവയ്ക്കു പരിഹാരമുണ്ടാക്കുവാനും അദ്ദേഹം സ്വജീവിതം ഉഴിഞ്ഞുവെച്ചു. രാഷ്ട്രീയരംഗത്ത് കാററും കോളുമുണ്ടാകുമ്പോഴാകട്ടെ, താൻ തുഴയുന്നത് കൊതുമ്പുതോണിയോ, പത്തേമ്മാരിയോ എന്ന് നോക്കാതെ ആഴക്കടലിൽതന്നെ അദ്ദേഹം ചെന്നിറങ്ങുമായിരുന്നു. സാമർത്ഥ്യം കപ്പിത്താൻേറതാണ്.

കുട്ടിക്കാലം മുതലക്കേ കാണാനും കേൾക്കാനും തുടങ്ങിയ ഈ നേതാവുമായി ഞാൻ അടുത്തിടപഴകാൻ ആരംഭിച്ചത്, ഇന്ന് ഇൻഡ്യൻ ഭരണഘടന പഠിക്കുന്ന നിയമവിദ്യാർത്ഥികൾക്ക് സുപ്രധാനമായിത്തീർന്നിട്ടുള്ള

''എ. കെ. ഗോപാലൻ വേഴ്സസ്. ദ സ്റേററ്'' എന്ന പ്രസിദ്ധമായ കേസിന്റെ കാലത്താണ്. മദ്രാസ് ഹൈക്കോടതിയിൽ ഈ കേസ് നടന്നുകൊണ്ടിരിക്കെ എ. കെ. ജി. യെ കാണുന്നത് ഒരു നിത്യസംഭവമായി ത്തീർന്നു. അവസാനം അദ്ദേഹം കേസിൽ വിജയിച്ചു. ''റാവു ആൻറ് റഡ്ഡി'' എന്ന പ്രസിദ്ധമായ അഭിഭാഷക സ്ഥാപനത്തിന്റെ ആഫീസിൽ വിശ്രമിക്കുകയായിരുന്നപ്പോഠം പുറത്തുനില്ക്കുകയായിരുന്ന എന്നെ ആളെ അയച്ച് വിളിപ്പിക്കുകയാണുണ്ടായത്.

ഞാൻ ചെന്നപ്പോഠം അദ്ദേഹം രാഷ്ട്രീയമൊന്നും പറഞ്ഞില്ല. ഞാൻ താടി നീട്ടിയതിനെപ്പററി കാര്യമായി ചോദിച്ചു. എ. കെ. ജി. യുടെ കേസ് കോടതിയിൽ വന്ന കാലത്ത് ഞാൻ താടി വെച്ചിരുന്നില്ല. എന്നാൽ കേസ് നടന്നുകൊണ്ടിരിക്കെ എന്റെ താടി നീണ്ടു. യഥാർത്ഥത്തിൽ ആ താടി നീട്ടലിന്റെ പിന്നിൽ എ. കെ. ജി. കേസിൽ ജയിക്കേണമെന്ന ഒരു പ്രതിജ്ഞ കൂടിയുണ്ടായിരുന്നു. കേസ് ജയിച്ചശേഷവും താടി എടുത്തുകളയുവാൻ എനിക്കുതോന്നിയില്ല. അത് തടവിക്കൊണ്ടിരിക്കുന്നതിൽ എനിക്കൊരു സുഖം തോന്നിയിരുന്നു. അത് എനിക്കൊരു അസാധാരണ പരിവേഷം തരുന്നു എന്ന തോന്നലുമുണ്ടായിരുന്നു.

എ. കെ. ജി. താടിക്കാര്യം ചോദിച്ചപ്പോഠം ഞാൻ സത്യം പറഞ്ഞു. എന്നാൽ കേസ് ജയിച്ചശേഷവും അത് എടുത്തുകളയാതിരുന്നതിന്റെ കാരണം പറഞ്ഞില്ല. ''ഞാൻ കേസിൽ ജയിച്ചില്ലേ? ഇനി അത് എടുത്തു കളയണം'' അദ്ദേഹം നിർബന്ധപൂർവ്വം തന്നെ പറഞ്ഞു. എന്നിട്ടദ്ദേഹം മററുള്ളവർ കേഠക്കേ എന്നെ കളിയാക്കി; ''ഇയാളുടെ വിചാരം ഞാൻ കേസിൽ ജയിച്ചത് ഇയാഠം താടി നീട്ടിയതുകൊണ്ടാണ് എന്നാണ്. ഈയാളുടെ താടി കണ്ടു് ജഡ്ജി പേടിച്ചിട്ടാണത്രേ അദ്ദേഹം എനിക്കനുകൂലമായി വിധി എഴുതിയത്. വക്കീലും ഞാനും വാദിച്ചത് വെറുതെ.''

[എ. കെ. ജി. ''ഹാഫ് മീശ'' വെച്ചു നടന്നകാലത്തെ പ്പററി ഞാനിപ്പോഠം ഓർക്കുന്നു. (അദ്ദേഹം വിവാഹം കഴിഞ്ഞ് കുറേക്കാലത്തിനുശേഷമാണ് ആ 'ഹാഫ് മീശ' എടുത്തുകളഞ്ഞത്.) എ. കെ. ജി. യുടെ ഈ ''ഹാഫ് മീശ'' (വടക്കെമലബാറിൽ അതിനെ അങ്ങനെയാണു വിളിക്കുക) വളരെ പ്രസിദ്ധവുമായിരുന്നു. അദ്ദേ ഹത്തെ അനുകരിച്ചു വടക്കെമലബാറിലെ പല കമ്മ്യൂ ണിസ്ററുകാരും അന്ന് ''ഹാഫ് മീശ'' വെച്ചു നടക്കാറു മുണ്ടായിരുന്നു. ഞാനും കുറേക്കാലം ഈ അനുകരണ ത്തിന്റെ അടിമയായിരുന്നു.]

എന്റെ ''താടിപ്രശ്ന''ത്തിന് മദ്രാസിൽ വെച്ചു പ്രതിവിധിയുണ്ടായില്ല. ഏതാണ്ടു ഒരു കൊല്ലക്കാലം കഴിഞ്ഞ് ഞാൻ കേരളത്തിൽ വന്നപ്പോഠം എ. കെ. ജി. യെ കോഴിക്കോട്ടുവെച്ചു കണ്ടു. എന്നെ കണ്ടതും എന്റെ താടിയെപ്പററിയുള്ള പരിഹാസം ആരംഭിച്ചതും ഒരുമിച്ചാ യിരുന്നു. ''ഇയാളെ ഇപ്പോഠംത്തന്നെ പിടിച്ചു ബാർബ റുടെ അടുത്തുകൊണ്ടുപോകണം'' അദ്ദേഹം തീർത്തു പറഞ്ഞു.

ഞാനീ അനുഭവം ഇവിടെ എടുത്തുപറഞ്ഞത് എ. കെ. ജി. യുടെ വ്യക്തിത്വത്തിന്റെ ഒരു സവിശേ ഷഭാവം ഉന്മൂലനം ചെയ്യുവാനാണ്. അദ്ദേഹം കാഡ റുകളെ സമീപിച്ചതു മാർക്സിസം-ലെനിനിസത്തിന്റെ ഗഹനവശങ്ങളെപ്പററി ക്ളാസെടുത്തുകൊണ്ടായിരുന്നില്ല. തന്റെ ജീവിതത്തിൽ തനിക്ക് കാണാനും ഇടപെടുവാനും ഇടയായ എല്ലാ ആളുകളുമായും അദ്ദേഹം പുലർത്തി യതു വ്യക്തിപരമായ ബന്ധമാണ്. അമ്മയുടെ സുഖ ക്കേട്, കുട്ടികളുടെ എണ്ണം, ജോലിയുടെ സ്വഭാവം, വ്യക്തിപരമായ പ്രശ്നങ്ങഠം ഇങ്ങനെ പലതുമാണ് അദ്ദേഹം അവരുമായി സംസാരിച്ചത്. ആദ്യത്തെ പരി ചയംകൊണ്ടുതന്നെ തന്റെ മുമ്പിലിരിക്കുന്ന ആളുടെ വ്യക്തിപരമായ ബലദൗർബല്യങ്ങഠം അദ്ദേഹം അള ന്നിരിക്കും. ദൗർബല്യങ്ങളെ അദ്ദേഹം കഠിനമായി കളി യാക്കും. എന്നാൽ അയാളുടെ കഴിവുകളെ അദ്ദേഹം

ശരിക്കും മനസിലാക്കും. ആ കഴിവുകൾ അനുസരിച്ച് ചുമതലകൾ അയാളെ ഏല്പിക്കുന്നതിന് അദ്ദേഹം ബദ്ധകങ്കണനാകും. അങ്ങനെ ചുമതലകളേല്പിക്കപ്പെട്ടവർ ആത്മീയമായി അദ്ദേഹവുമായി ബന്ധപ്പെട്ടുകഴിഞ്ഞിരിക്കും. അദ്ദേഹത്തിനുവേണ്ടി എന്തു ചെയ്യാനും അവർ മടിക്കുകയില്ല. അദ്ദേഹത്തിന്റെ കണ്ണിൽ തങ്ങൾ താണുപോകരുതെന്ന് അവർക്ക് നിർബന്ധമാണ്. അങ്ങനെയുള്ളവർ പാർട്ടിയുമായി ബന്ധപ്പെട്ടതുകൊണ്ട് അവരുടെ കുടുംബം കഷ്ടപ്പെട്ടുപോകരുതെന്ന് അദ്ദേഹത്തിനു നിർബന്ധമായിരുന്നു. വ്യക്തിപരമായ പ്രശ്നങ്ങളെപ്പററി അദ്ദേഹം സംസാരിക്കുന്നത് ഒരു ഫാഷനുവേണ്ടിയല്ല. തന്നെക്കൊണ്ടാവുന്ന സഹായം, അതു പാർട്ടിമുഖാന്തിരമായാലും ശരി, പുറമേയുള്ളവർ മുഖാന്തിരമായാലും ശരി, എത്തിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. ഇതേ സമീപനത്തിന്റെ വിശാലമായ ഒരു പതിപ്പാണ് പൊതുജീവിതത്തിലും അദ്ദേഹം കൈക്കൊണ്ടത്.

ഉദാഹരണങ്ങളെത്രയെങ്കിലുമുണ്ട്. പെട്ടെന്നു ഓർമ്മയിൽ വരുന്നത് അമരാവതിയിലെ സത്യാഗ്രഹമാണ്. അയ്യപ്പൻ കോവിലിലെ ഒഴിപ്പിക്കലും അതിനു വിധേയരായവരുടെ കഷ്ടപ്പാടുകളും അദ്ദേഹത്തിന്റെ ശ്രദ്ധയിൽപെട്ടതു പത്രങ്ങൾ മുഖേനയാണ്. അവിടെ ഒഴിപ്പിക്കപ്പെട്ടവരുടെ അവകാശങ്ങൾക്കുവേണ്ടി സമരം നടത്തിയിരുന്നതു കമ്മ്യൂണിസ്ററ് വിരുദ്ധ മുന്നണിയായിരുന്നു. അവിടെപ്പോയി സ്ഥിതിഗതികൾ കണ്ടപ്പോൾ പാവങ്ങളുടെ പടത്തലവനായ ആ മനുഷ്യസ്നേഹിക്ക് തിരിച്ചുവരാൻ തോന്നിയില്ല. അദ്ദേഹം ആരോടും പറയാതെയും ആരോടും ചോദിക്കാതെയുമാണ് ആ ഐതിഹാസികമായ നിരാഹാരസമരത്തിലേയ്ക്ക് എടുത്തുചാടിയത്.

അന്നത്തെ ആ എടുത്തുചാട്ടം മററാരേയുംകാൾ കുഴപ്പത്തിലാക്കിയത് കമ്മ്യൂണിസ്ററ് പാർട്ടിനേതൃത്വത്തെത്തന്നെയായിരുന്നു. പാർട്ടിക്ക് തീരെ സ്വാധീനമില്ലാത്ത ഒരു പ്രദേശം. സമരം ചെയ്യുന്നത് വിരുദ്ധമുന്നണി.

പ്രതിഭാഗത്തുള്ളതോ ആ പ്രദേശങ്ങളിൽത്തന്നെ നല്ല സ്വാധീനമുള്ള കോൺഗ്രസ് വിഭാഗത്തിന്റെ നേതാവായ പി. ടി. ചാക്കോ. പട്ടം താണുപിള്ളയായിരുന്നു അന്നു മുഖ്യമന്ത്രി. ബഹുജനസമരത്തിന്റെ ഭാഗമാകാത്ത വ്യക്തിസത്യാഗ്രഹം, പ്രത്യേകിച്ചു നിരാഹാരസമരം പ്രയോജനരഹിതമാണെന്നു പാർട്ടിപൊതുവേ കരുതുന്നു മുണ്ട്. എന്നാൽ സമരമാരംഭിച്ചത് എ. കെ. ജി. യാകു മ്പോൾ ഈ ആലോചനകൾക്കെന്തു പ്രസക്തി? പാർട്ടിക്കു ഇടപെടേണ്ടിവന്നു. അമരാവതി സമരം കേരളത്തിന്റെ മുഴുവൻ സമരമായിമാറി. ഇൻഡ്യയൊട്ടുക്കും അതിന്റെ അലകളുയർന്നു. ക്രമേണ ഇൻഡ്യയുടെ മുഴുവൻ കണ്ണുകളും അമരാവതിയിലേക്കായി. ഗവൺമെന്റിനു അടിയറവു പറയേണ്ടിവന്നു. ശക്തനായ പി ടി. ചാക്കോ മുട്ടുമടക്കി. സമരത്തിന്റെ തുടക്കത്തിൽ തന്റെ പതിവു പരപുച്ഛത്തോടെ "ആരാണീ എ. കെ. ഗോപാലൻ?" എന്നു ചോദിച്ച താണുപിള്ളയ്ക്ക് അദ്ദേഹം ആരാണെന്നു താമസിയാതെ മനസിലായി. പ്രശ്നപരിഹാരത്തിന് ചാക്കോതന്നെ മുൻകൈ എടുത്തു. അങ്ങനെ ജനസേവനത്തിന്റെ അഗ്നിപരീക്ഷയിൽ മററൊരു മഹാവിജയം കൂടി നേടികൊണ്ട് എ. കെ. ജി. പുറത്തിറങ്ങി.

ഭരിക്കുന്നതു ആര് എന്നുനോക്കിയല്ല അദ്ദേഹം സമരം ചെയ്യുന്നത്. ഭരണകൂടം എപ്പോഴും, ആരുടെ കൈകളിലായാലും, ഏറെക്കുറെ യാഥാസ്ഥിതികമായെ പെരുമാറുകയുള്ളു എന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അതിനാൽ കമ്മ്യൂണിസ്ററ് ഗവൺമെൻറിന്റെ കാലത്തും സ്റേററിനെ അദ്ദേഹം വിമർശിച്ചിട്ടുണ്ട്. ബ്യൂറോക്രസിയായിരുന്നു അദ്ദേഹത്തിന്റെ ശത്രു. ബ്യൂറോക്രസിക്കെതിരായ സമരം ജനങ്ങളെ ആവേശം കൊള്ളിക്കുമെന്ന് അദ്ദേഹം അനുഭവത്തിലൂടെ പഠിച്ചിട്ടുണ്ട്. അതിനാൽ സമരം നടത്തുമ്പോഴും പ്രക്ഷോഭം നയിക്കുമ്പോഴും അതാതുസ്ഥലത്തെ ഉദ്യോഗസ്ഥ ദുഷ്പ്രഭുക്കളെ പേരു പറഞ്ഞുകൊണ്ടുതന്നെ അദ്ദേഹം കളിയാക്കിപ്പോന്നു. ഗവൺമെൻറിരിക്കുന്നതു മദ്രാ

സിലോ, തിരുവനന്തപുരത്തോ, ഡൽഹിയിലോ ആകാം. ഗവൺമെൻറിനെപ്പററിയുള്ള വിമർശനം ഉദ്യോഗസ്ഥ ന്മാരെ അത്രയൊന്നും പൊള്ളലേല്പിച്ചു എന്നു വരുന്നതല്ല. എന്നാൽ അവർ ചെയ്ത അനീതികരംക്കും അവരുടെ മർദ്ദനമുറകരംക്കും എതിരെ മുഖംനോക്കി വിമർശിക്കുന്ന നേതാവിനെക്കാണുമ്പോരം ജനങ്ങരം ആവേശം കൊള്ളും. അവരുടെ ആത്മവിശ്വാസം വീണ്ടെടുക്കുവാൻ അതു സഹായിക്കുകയും ചെയ്യും.

എ. കെ. ജി. ഭീകരഭരണങ്ങളുടെ അന്ധകനാണ്. പോലീസുമർദ്ദനം നടക്കുന്നേടത്തു എ. കെ. ജി. എത്തിയാൽ മർദ്ദനംകൊണ്ട് ഭയപ്പെടുന്നവർക്കുപോലും ധൈര്യം താനേകൈവരും. എനിക്ക് പെട്ടെന്നോർമ്മവരുന്നത് ബോംബെയിലെ ഒരു സംഭവമാണ്. ഇൻഡ്യൻ പ്രധാനമന്ത്രിയായിരുന്ന മൊറാർജിദേശായി ആയിരുന്നു അന്നു ബോംബെ മുഖ്യമന്ത്രി. സംയുക്ത മഹാരാഷ്ട്ര സ്റേററിനുവേണ്ടി മറാഠിജനത അന്നു ബോംബെ നഗരവീഥികളിൽ ബാരിക്കേഡുകരം ഉയർത്തി. ഇൻഡ്യ കണ്ട ജനകീയ സമരങ്ങളിൽ ഏററവും ഉജ്ജ്വലമായ ഒരു സമരമായിരുന്നു ബോംബെയിൽ നടന്നത്. മൊറാർജിയുടെ പോലീസു ലാത്തിയും തോക്കുംകൊണ്ടു സമരത്തെ നേരിട്ടു. ഡസൻകണക്കിന് പൗരന്മാർ വെടിവെച്ചു കൊല്ലപ്പെട്ടു. നിശാനിയമം നാടു ഭരിച്ചു. ജനനേതാക്കളൊക്കെ കാരാഗൃഹത്തിലായി. ഭീകരഭരണത്തിൽപ്പെട്ട ജനങ്ങരം നാവനക്കാതെയായി. സംസ്ഥാനം മുഴുവൻ ഭീതി തളംകെട്ടിനിന്നു. ഈ രംഗത്താണ് എ. കെ. ജി. എത്തുന്നത്. അദ്ദേഹം വന്നയുടൻ അന്തരീക്ഷത്തിൽ ചലനമുണ്ടായി. ഗവർണ്ണർക്കു നിവേദനം നൽകി. നരനായാട്ടിനെതിരെ പ്രസ്താവനയുണ്ടായി. ഇൻഡ്യൻ ജനതയുടെ ശ്രദ്ധ അദ്ദേഹം ബോംബെയിലേക്കു തിരിച്ചു. ജനങ്ങരംക്കു ആത്മവിശ്വാസം വീണ്ടുകിട്ടി. ഇങ്ങനെ എത്ര എത്ര സംഭവങ്ങരം.

എ. കെ. ജി. യുടെ വ്യക്തിത്വത്തിൻെറ മറെറാരു പ്രത്യേകത അദ്ദേഹത്തിൻെറ അഭിഗമ്യതയായിരുന്നു.

തന്നെ സമീപിക്കുന്ന ആളുടെ വലുപ്പമോ ചെറുപ്പമോ അദ്ദേഹത്തിനൊരിക്കലും ഒരു പ്രശ്നമായിരുന്നില്ല. ഏതുതിരക്കിനിടയിലും പരിചയക്കാരെക്കാണുവാനും കുശലം പറയുവാനും അദ്ദേഹം സമയം കണ്ടെത്തുമായിരുന്നു. അതിൽ കക്ഷിരാഷ്ട്രീയത്തിന്റെ കറയൊട്ടുമുണ്ടായിരുന്നില്ല. പാർട്ടി രണ്ടായതിനുശേഷവും സി. പി. ഐ-ൽ ഉണ്ടായിരുന്ന തന്റെ പഴയ സഖാക്കളുമായുള്ള വ്യക്തിബന്ധങ്ങളെ അദ്ദേഹം നിലനിറുത്തി. കേരളത്തിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ അണികളധികവും, പാർട്ടി രണ്ടായപ്പോൾ മാർക്സിസ്റ്റ് പാർട്ടിയോടൊപ്പം നിൽക്കാൻ കാരണം എന്തായിരുന്നു എന്ന കാര്യത്തെപ്പററി പല അഭിപ്രായങ്ങളുമുണ്ട്. എന്നാൽ എ. കെ. ജി. എന്ന ഗുരുത്വാകർഷണകേന്ദ്രം മാർക്സിസ്റ്റ് പാർട്ടിയിലായിരുന്നു എന്നതു ഇതിനുള്ള ഒരു പ്രധാനകാരണമായിരുന്നു എന്നു ഞാൻ കരുതുന്നു. സാമ്രാജ്യത്വവിരുദ്ധസമരത്തിലും അദ്ധ്വാനിക്കുന്നവർക്കും ഭാരം ചുമക്കുന്നവർക്കും നല്ലനാളെയുണ്ടാക്കുവാൻ വേണ്ടി നടന്ന സമരങ്ങളിലും അജയ്യനും അക്ഷീണനുമായി പ്രവർത്തിച്ച്, മർദ്ദിതലക്ഷങ്ങളുടെ വിശ്വാസംനേടിയ ആ വീരനേതാവ് മാർക്സിസ്റ്റ് പാർട്ടിയിലാണെന്നു കണ്ടപ്പോൾ അണികളുടെ രാഷ്ട്രീയ ചായ്‌വ് അങ്ങോട്ടായതിൽ അത്ഭുതപ്പെടുവാനില്ല. സി. പി. ഐ-യിൽ അവശേഷിച്ച അദ്ദേഹത്തിന്റെ മുൻസഹപ്രവർത്തകർക്ക് ഇതൊരുകയ്പ് ഗുളികയായിരുന്നു. എ. കെ. ജി-യെ എതിർക്കാതെ മാർകിസ്സ്റ്റ് പാർട്ടിയെ എതിർക്കാനാവുമായിരുന്നില്ല. എ.കെ. ജി-യോടുള്ള ബഹുമാനക്കുറവുകൊണ്ടല്ല, സ്വന്തം രാഷ്ട്രീയാദർശത്തോടുള്ള കൂടുതൽ കൂറുകൊണ്ടാണ് ഈ എതിർപ്പുണ്ടായത്. എന്നിട്ടും എന്നെപ്പോലുള്ള പലർക്കും അദ്ദേഹത്തിന്റെ സ്നേഹബന്ധം നഷ്ടപ്പെട്ടില്ല എന്നതിൽ എത്രമാത്രം അഭിമാനമുണ്ടായിരുന്നുവെന്നോ?

പാർട്ടി രണ്ടായിപ്പിളർന്നതിനെത്തുടർന്ന് ഞാൻ "ദേശാഭിമാനി"യിൽനിന്നും പുറത്താക്കപ്പെട്ട അവസര

ത്തിൽ, അഷ്ടിക്കുമുട്ടിനടന്ന കാലത്ത്, ഒരു ദിവസം അദ്ദേഹം എന്നെകണ്ടു. എൻെറ രാഷ്ട്രീയാഭിപ്രായം മാററുവാൻ തനിക്ക് സാധിക്കുകയില്ലെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു. അതുകൊണ്ട് അദ്ദേഹം അതേപ്പററി ഒന്നും പറഞ്ഞില്ല. പക്ഷെ തൻെറ വ്യക്തിപരമായ പ്രയാസങ്ങൾ അദ്ദേഹത്തിനു മനപ്രയാസമുണ്ടാക്കിയിരുന്നു. അദ്ദേഹം പറഞ്ഞു: "പവന്നു 'ടാസിൽ' ചേരരുതോ?" രാഷ്ട്രീയവിരോധംകൊണ്ടു കണ്ണുകാണാതായിതീർന്നിരുന്ന ഞാൻ ഉടനെമറുപടി പറഞ്ഞു: "എന്നാൽ പിന്നെ കേരളത്തിൽനിന്നു എൻെറ ശല്യമൊഴിഞ്ഞുവല്ലൊ" ഞാനതു പറയാൻ പാടില്ലായിരുന്നു. എ.കെ. ജി-യെ എൻെറ മറുപടി വല്ലാതെ വേദനിപ്പിച്ചുകാണും. ആ വ്യസനം അദ്ദേഹത്തിൻെറ കണ്ണിൽ നിഴലിക്കുകയും ചെയ്തു. രണ്ട് മൂന്ന് വർഷങ്ങൾക്കുശേഷം ഞാൻ "ടാസി"ൽ ചേർന്നപ്പോൾ അദ്ദേഹം മദ്രാസിൽവെച്ചു എന്നെക്കണ്ടു: "എൻെറ ഉപദേശം ഇപ്പോൾ സ്വീകരിച്ചു, അല്ലെ?" എന്നുചോദിക്കുകയും ചെയ്തു.

ഭാഷ എ. കെ. ജി-ക്ക് ഒരുപ്രശ്നമായിരുന്നില്ല. അദ്ദേഹം ഏതുഭാഷയും സംസാരിക്കും. ഇംഗ്ലീഷു സംസാരിക്കുമ്പോൾ ചിലപ്പോൾ ചിലവാക്കുകൾ കിട്ടിയില്ലെന്നുവരും. അപ്പോൾ യാതൊരുസംശയവുമില്ലാതെ മലയാളപദം അദ്ദേഹം കൂട്ടിച്ചേർക്കും. പ്രസിദ്ധമായ ഭരണഘടനാകേസിനെത്തുടർന്ന് മദ്രാസ് ഹൈക്കോടതി എ. കെ. ജി-യെ വിട്ടയച്ചപ്പോൾ മരീനാ കടപ്പുറത്ത് അദ്ദേഹത്തെ അനുമോദിക്കുവാൻ വമ്പിച്ച ഒരു പൊതുയോഗം നടന്നു. എ. കെ. ജി. ഇംഗ്ലീഷിലാണ് സംസാരിച്ചിരുന്നത്. പ്രസംഗത്തിലൊരിടത്ത് സാധനങ്ങളുടെ വിലക്കയററത്തെപ്പററി സംസാരിക്കവെ മുരിങ്ങാക്കോലിനു വിലകയറിയതിനെ പരാമർശിക്കേണ്ടിവന്നു. അദ്ദേഹത്തിനു മുരിങ്ങാക്കോലിന് ഇംഗ്ലീഷിലെന്തു പറയണമെന്ന് അറിഞ്ഞുകൂടായിരുന്നു. എന്നാൽ കേരളത്തിലെന്നപോലെ തമിഴുനാട്ടിലും മുരിങ്ങാക്കോൽ ഇഷ്ടപ്പെട്ടതും പ്രചാരമേറിയതുമായ ഒരുമല്ക്കറി വിഭ

വമാണ്. അതിന്റെ പേരുകൂടിപറയാതിരുന്നാൽ വാദമുഖം വേണ്ട്രത ഏശുകയില്ല. അദ്ദേഹം സംശയമില്ലാതെ പറഞ്ഞു: ''ഈവൻ മുരിങ്ങാക്കോൽ ഹേസ്ബിക്കം കോൺസ്റ്റലി''.

മറ്റൊരു സംഭവവുംകൂടി ഓർമ്മവന്നു. എ.കെ. ജി. സ്വന്തം കേസ് വാദിക്കുന്നതിൽ പലപ്പോഴും നിർബന്ധം പിടിച്ചിരുന്നു. ഇംഗ്ലീഷിലാണ് കേസ് വാദിക്കുക. ഒരിക്കൽ അദ്ദേഹത്തിന്റെ പ്രതിഭാഗം വക്കീൽ ജഡ്ജിയോട് പരാതി പറഞ്ഞു: ''ഈ ഇംഗ്ലീഷ് സഹിക്കാൻ വയ്യ.'' എ. കെ. ജി. ഉടൻ തിരിച്ചടിച്ചു–''ദിസ് ഈസ് നോട്ട് യുവർ പുളിഞ്ചാറു കുടിയൻ ഇംഗ്ലീഷ്.'' കോടതിയും പരിസരവും പ്രഗത്ഭനും ബ്രാഹ്മണനുമായ അഭിഭാഷകന്റെ ചെലവിൽ ഭയങ്കരമായി ചിരിച്ചു എന്നു പറയേണ്ടതില്ലല്ലോ.

എ.കെ.ജി. യുടെ ഭാഷ ജനങ്ങളുടെ ഭാഷയായിരുന്നു. അതുകൊണ്ടു താൻ പറയുന്നതെന്ത് എന്ന് ജനങ്ങളെ മനസിലാക്കിക്കുവാൻ അദ്ദേഹത്തിനു എളുപ്പം കഴിഞ്ഞിരുന്നു. ഓരോ സ്ഥലത്ത് പോകുമ്പോഴും ആ സ്ഥലത്ത് പ്രയോഗിക്കേണ്ട ചില രാഷ്ട്രീയ പദങ്ങൾ അതാതു സ്ഥലത്തുവെച്ച് മുൻകൂട്ടിത്തന്നെ അദ്ദേഹം പഠിക്കും. പ്രസംഗം ഇംഗ്ലീഷിലായാലും ഈ പദങ്ങൾ അദ്ദേഹം ഇടയ്ക്ക് പ്രയോഗിക്കും. പരിഭാഷകൻ പ്രസംഗം തർജ്ജമ ചെയ്യുന്നതിന് മുൻപുതന്നെ കാര്യം മനസിലാക്കിയ ജനങ്ങൾ ചിരിക്കാൻ തുടങ്ങും.

അപകർഷതാബോധം അദ്ദേഹത്തെ ഒരിക്കലും തീണ്ടിയിരുന്നില്ല. ആത്മവിശ്വാസവും പ്രത്യുല്പന്നമതിത്വവും അദ്ദേഹത്തിന് ആവശ്യത്തിലധികം ഉണ്ടാവുകയും ചെയ്തിരുന്നു. ജീവിതത്തിന്റെ ഒരുഘട്ടത്തിലും ഒന്നിനുവേണ്ടിയും അദ്ദേഹം തപ്പിത്തടഞ്ഞിട്ടില്ല. ലോകസഭയിൽ ആദ്യമായി അദ്ദേഹം കയറിച്ചെന്നത് പ്രതിപക്ഷ നേതാവായിട്ടാണ്. മറുപുറത്തിരിക്കുന്നതാകട്ടെ പ്രധാനമന്ത്രി നെഹ്റുവും. കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ പണ്ഡിതോത്തംസങ്ങളും വിദ്യാഭ്യാസ വിചക്ഷണ

ന്മാരും വശ്യവചസുകളും ഇല്ലാഞ്ഞിട്ടല്ല എ.കെ.ജി. യെ നേതാവാക്കിയത്. അന്ന് കമ്മ്യൂണിസ്ററ് പ്രതിപക്ഷത്തിൻെറ ഡെപ്യൂട്ടി നേതാവ് പ്രൊഫ: ഹിരൺ മുഖർജി ആയിരുന്നു എന്ന് ഓർത്താൽ ഇത് വ്യക്തമാവും. നെഹ്റുവിനും ഇത് അറിയാൻ പാടില്ലാത്ത കാര്യമായിരുന്നില്ല. എ. കെ. ജി. വലിയ വലിയ കാര്യങ്ങൾ പറഞ്ഞില്ല. അദ്ദേഹം നാടൻ ശൈലിയിൽ നാടൻ പ്രശ്നങ്ങൾ അവതരിപ്പിച്ചു. അതുകൊണ്ട് അദ്ദേഹത്തിൻെറ അന്തസ് കുറഞ്ഞുപോയില്ല. നെഹ്റു കഴിഞ്ഞാൽ, സഭയിൽ ഏററവുമധികം ആദരിക്കപ്പെട്ട വ്യക്തി എ. കെ. ഗോപാലനായിരുന്നു.



എ. കെ. ജി. യെപ്പററിപറയാൻ തുടങ്ങിയാൽ നമുക്ക് അവസാനിപ്പിക്കാൻ പററുകയില്ല. എത്രയെത്ര കഥകൾ, എത്രയെത്ര ഓർമ്മകൾ, എത്രയെത്ര അനുഭവങ്ങൾ! തല്കാലം നിർത്തട്ടെ. എ. കെ. ജി. യെപ്പോലെ എ.കെ.ജി. യേയുള്ളു. അങ്ങനെയൊരു നേതാവിനെ വീണ്ടും കിട്ടാൻ നമ്മുടെ ജനത ഇനിയും എത്രകാലം കാത്തിരിക്കണം!

എട്ട്

# സി. കേശവൻെറ വിശ്വാസവും അവിശ്വാസവും

സി. കേശവൻ ജന്മശതാബ്ദി ആഘോഷത്തിൻെറ സർക്കാർ ആഭിമുഖ്യത്തിലുള്ള തുടക്കത്തിൽ നടന്ന പൊതു യോഗത്തിൽ താത്പര്യ ജനകമായ ചില പരാമർശങ്ങളുണ്ടായി. സി. കേശവൻ മുഖ്യമന്ത്രിയായിരുന്ന കാലത്ത് ശബരിമല അമ്പലം കത്തിനശിച്ചവിവരം അറിഞ്ഞപ്പോൾ "ഒരു അമ്പലം കത്തിയാൽ അത്രകണ്ട് അന്ധവിശ്വാസം കുറയുമെന്ന്" പ്രസ്താവിച്ചതിനെ പരാമർശിച്ചുകൊണ്ട്; ഇക്കാലത്ത് മുഖ്യമന്ത്രിയെന്നല്ല, ഏതെങ്കിലും രാഷ്ട്രീയനേതാവ് ഇങ്ങനെപറയാൻ ധൈര്യപ്പെടുമോ എന്ന് അന്ന് സ്പീക്കർ ആയിരുന്ന വർക്കല രാധാകൃഷ്ണൻ ചോദിച്ചു. പിന്നീട് പ്രസംഗിച്ച പ്രതിപക്ഷനേതാവ് ശ്രീ. കെ. കരുണാകരൻ അതിനു ഒരു രസികൻ മറുപടി പറഞ്ഞു. ക്രിസ്ത്യാനികളാണ് അമ്പലത്തിനു തീവെച്ചതെന്ന് ഒരു ശ്രുതി അന്നുണ്ടായിരുന്നു. ഹിന്ദുവായ മുഖ്യമന്ത്രി സി. കേശവൻ അമ്പലത്തെക്കുറിച്ചും അമ്പലത്തിനു തീവെച്ചതിനെക്കുറിച്ചും ഇങ്ങനെ ഒരു പ്രസ്താവന ചെയ്താൽ വിശ്വാസികളായ ഹിന്ദുക്കളുടെ രോഷം ക്രിസ്ത്യാനികളിൽ നിന്നും മുഖ്യമന്ത്രിയുടെ നേരെ തിരിയും, സാമുദായിക സംഘർഷം അതുവഴി ഒഴിവാക്കാനും കഴിയും. അതുകൊണ്ടാണ്, തനിക്കു ദുഷ്പേരുണ്ടാക്കുമെന്ന് അറിയാമായിരുന്നിട്ടും സി. കേശവൻ ശബരിമല

തീപിടുത്തത്തെപ്പററി ഇങ്ങനെ ഒരു പ്രസ്താവന ചെയ്തത്.

ഇവിടെ ഇത് എടുത്തുപറയാനുള്ള കാരണം, സി. കേശവൻെറ അതിപ്രസിദ്ധമായ ആ പ്രഖ്യാപനം ഏതെങ്കിലും മതവിഭാഗക്കാരെ പ്രകോപിപ്പിക്കാനോ, പ്രീണിപ്പിക്കാനോ വേണ്ടി ചെയ്തതല്ല എന്ന് വ്യക്തമാക്കാനാണ്. അദ്ദേഹം മുഖ്യമന്ത്രിയായിരുന്നപ്പോഴൊ, അല്ലാത്തപ്പോഴൊ സാധാരണ രാഷ്ട്രീയക്കാരെപോലെ ഉദ്ദേശിക്കാത്തത് പറയുകയോ, പറഞ്ഞത് ഉദ്ദേശിക്കാതിരിക്കുകയോ ചെയ്തിട്ടില്ല. അദ്ദേഹം ചാണക്യസൂത്രം പ്രയോഗിക്കുന്ന രാഷ്ട്രീയക്കാരനായിരുന്നില്ല. തനിക്ക് ശരിയാണെന്നുതോന്നുന്ന കാര്യം മറയില്ലാതെ പറയുകയും അതിൻെറ ഗുണമോ ദോഷമോ പരാതിയില്ലാതെ അനുഭവിക്കുകയും ചെയ്യുന്ന രാഷ്ട്രീയക്കാരനായിരുന്നു. ലളിതവും സരളവും വളച്ചുകെട്ടില്ലാത്തതും ആയ ഭാഷയേ അദ്ദേഹം ഉപയോഗിച്ചിരുന്നുള്ളു. പക്ഷെ അദ്ദേഹത്തിൻെറ ഉദ്ദേശ്യശുദ്ധിയും അർപ്പണബോധവും അറിയുന്നവർക്ക് അതിൽനിന്നും മുതലെടുക്കുവാൻ തോന്നുകയില്ല. പ്രസിദ്ധമായ കോഴഞ്ചേരി പ്രസംഗം അദ്ദേഹംഒഴിച്ചു മറേറതെങ്കിലും ഒരു ഈഴവനേതാവാണ് ചെയ്തതെങ്കിൽ ആ നേതാവിൻെറ പേരിൽ സവർണ സമുദായക്കാർ വർഗ്ഗീയത എന്ന കുററം ചുമത്തുമായിരുന്നു. സി. കേശവൻ ഈ പ്രസംഗത്തിൽ നായരെയും പട്ടരെയും ഒക്കെ ആക്ഷേപിച്ചത് അവരോടെന്തെങ്കിലും വിരോധം ഉണ്ടായതുകൊണ്ടല്ല. പിന്നോക്ക സമുദായക്കാരുംകൂടി അനുഭവിക്കേണ്ട ആനുകൂല്യങ്ങൾ മുൻചൊന്ന രണ്ടു സമുദായക്കാരും മാത്രമായി അനുഭവിക്കുന്നതിലെ അന്യായവും അനീതിയും വ്യക്തമാക്കാനാണെന്ന് എല്ലാവർക്കുമറിയാം. അദ്ദേഹത്തിൻെറ ഉദ്ദേശ്യശുദ്ധി അത്രയും വിപുലമായി അംഗീരിക്കപ്പെട്ടിരുന്നു.

എന്നുവച്ച് സഹോദരൻ അയ്യപ്പനെപോലുള്ള ഒരു യുക്തിവാദിയായിരുന്നു സി. കേശവൻ എന്നു കരു

തരുത്. അത് തെററായിരിക്കും. സഹോദരൻ സ്വന്തമായിതന്നെ ഒരു സാമൂഹ്യപരിഷ്കരണ പ്രസ്ഥാനം വളർത്തി എടുത്ത മഹാപുരുഷനാണ്. അദ്ദേഹം മിശ്രഭോജനം നടത്തിയതും സഹോദരസംഘത്തിനു രൂപം കൊടുത്തതും "ഒരു ജാതി, ഒരു മതം; ഒരു ദൈവം" എന്ന നാരായണഗുരുവിൻെറ മുദ്രാവാക്യം "ജാതിവേണ്ട, മതം വേണ്ട, ദൈവംവേണ്ട മനുഷ്യന്" എന്നാക്കിയതും ഗുരുവിൻെറ സമ്മതം ചോദിച്ചിട്ടല്ല. ഗുരുവിൻെറ അനുഗ്രഹം അദ്ദേഹത്തിനു പിന്നീടാണുകിട്ടിയത്. എന്നാൽ സി. കേശവൻെറ സ്ഥിതി അതായിരുന്നില്ല. ശ്രീനാരായണ പ്രസ്ഥാനത്തിൻെറ സമകാല നേതാക്കൻമാരിൽ കേശവൻ മാതൃകയാക്കിയത് സഹോദരനെ ആയിരുന്നുവെങ്കിലും എല്ലാ കാര്യത്തിലും സഹോദരനോടൊപ്പം നിൽക്കുവാൻ അദ്ദേഹം തയ്യാറായിരുന്നില്ല. അദ്ദേഹത്തിന് കൂടുതൽ അനുകരണീയമായ മാതൃക മയ്യനാട്ടു തന്നെ ഉണ്ടായിരുന്നു. ആ മാതൃക സി. വി. കുഞ്ഞിരാമനായിരുന്നു. സി. വി. യും കേശവനുമായുള്ള ബന്ധം ഏതാണ്ടു ഒരു ഗുരുശിഷ്യ ബന്ധമായിരുന്നു. സി. വി-യുടെ ഇളയ മകൾ വാസന്തിയെ കേശവൻ വിവാഹം ചെയ്തശേഷവും ഈ ബന്ധത്തിൽ വലിയ വ്യത്യാസമൊന്നും ഉണ്ടായില്ല.

സി. കേശവൻതന്നെ പലപ്പോഴും ഈ വസ്തുത ഭംഗ്യന്തരേണ സൂചിപ്പിച്ചിട്ടുണ്ട്. മയ്യനാട്ടെ ഈഴവയുവാക്കൾക്ക് അക്കാലത്ത് ഏററവും ആദരണീയനായ വ്യക്തിയായിരുന്നു സി. വി. അയ്യപ്പനും സി.വി-യും മതത്തെയും ദൈവത്തെയും തള്ളിപറഞ്ഞപ്പോൾ അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും തച്ചുടയ്ക്കുവാൻ അക്കാലത്ത് സാഹസികമായി പ്രവർത്തിച്ച ഈഴവയുവാക്കൾക്കും മതവും ദൈവവുമൊക്കെ വർജ്യവസ്തുക്കളായിതീർന്നു. പക്ഷെ, കേശവൻെറ കാര്യത്തിൽ ഇവിടെയും ഉണ്ട് ഒരു വൈരുദ്ധ്യം. അദ്ദേഹം മതത്തെയോ ഈശ്വരനെയൊപററി കാര്യമായി ചിന്തിക്കുന്നതിനും മുൻപുതന്നെ മതചടങ്ങുകൾക്കെതിരായിരുന്നു. അതേ അവസരത്തിൽ ഈഴവരുടെ ശാസ്താംകോവി

ലിലും മുളയ്ക്കൽകാവിലും, മണ്ണാണികുളത്തും ഒക്കെ നടക്കാറുള്ള ഉത്സവങ്ങളുടെ പ്രധാന നടത്തിപ്പുക്കാരൻകൂടി ആയിരുന്നു. പല ഉത്സവങ്ങളിലും കുതിരകെട്ടിന് നേതൃത്വം കൊടുത്തുകൊണ്ട് നാടൻ സുന്ദരിമാരുടെ കടാക്ഷം കവർന്നെടുത്ത കഥ അക്കാലത്ത് അദ്ദേഹംതന്നെ വിവരിച്ചിട്ടുണ്ട്. സഹോദരൻ അയ്യപ്പൻ ഇത്തരം രസകർമ്മത്തിലൊന്നും ഏർപ്പെടുമെന്ന് ആലോചിക്കാൻകൂടി വയ്യല്ലോ.

കേശവൻ കുട്ടിക്കാലത്ത് മയ്യനാട്ടെ ഭഗവതി ഭക്തന്മാരോടൊപ്പം കൊടുങ്ങല്ലൂരിൽ പോയിട്ടുണ്ട്. വഴിനീളെ മുതിർന്നവർ ചൊല്ലിയ തെറിപ്പാട്ടുകൾ കേട്ട് പഠിച്ചിട്ടുണ്ട്. മുതിർന്ന ഭക്തന്മാർ ചാരയംകുടിച്ച് ബോധമില്ലാതെ പെരുമാറുന്നതും കാവുതീണ്ടുന്നതും കോഴിവെട്ടുനടത്തുന്നതുമൊക്കെ കണ്ട് ഭയപ്പെടുകയും വെറുക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ തെറിപ്പാട്ട് ഭജനഗാനങ്ങളാണെന്നു കരുതി സ്വതസിദ്ധമായ സംഗീതമാധുരിയോടെ, സന്ധ്യാനാമത്തോടൊപ്പം ചൊല്ലി അമ്മച്ചിയുടെ തല്ലു വാങ്ങിയിട്ടും ഉണ്ട്. കൊടുങ്ങല്ലൂർ ഭരണി ഉത്സവത്തിന്റെ ചടങ്ങുകൾ അനാചാരങ്ങളായി അദ്ദേഹത്തിന് പിന്നീട് ബോദ്ധ്യപ്പെട്ടു. അതുകൊണ്ടാണ് സഹോദരൻ അയ്യപ്പന്റെ "ഭരണിക്കുപോകല്ലേ സോദരരെ" എന്ന ഗാനം പിന്നീട് അദ്ദേഹം ഉറക്കെ പാടിയത്.

അനാചാരങ്ങളോടും, അന്ധവിശ്വാസങ്ങളോടും അദ്ദേഹത്തിന്റെ എതിർപ്പ് സഹജമായിരുന്നു എന്ന് വ്യക്തമാക്കുന്ന പല സംഭവങ്ങളും അദ്ദേഹത്തിന്റെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്.

തന്റെ വിവാഹമുഹൂർത്തം താൻതന്നെ തെററിച്ചതിനെപററി അദ്ദേഹം എഴുതുന്നത് നോക്കുക. ''വിവാഹമുഹൂർത്തം പകൽ ഒരു മണിക്കായിരുന്നു. പക്ഷേ രണ്ട് മണിയ്ക്കേ വിവാഹം നടന്നുള്ളൂ. വിശേഷിച്ച് കാര്യമൊന്നുമുണ്ടായിട്ടല്ല. ഞങ്ങൾ വിദ്യാസമ്പന്നരായ യുവാക്കന്മാർ യുക്തിവാദം ഒരു ഫാഷനും അല്ലാതെയും

കൊണ്ടു നടക്കാൻ തുടങ്ങിയ കാലമാണ്. സി. വി. ക്ക് അതിൽ വിപ്രതിപത്തി തീരെ കണ്ടില്ല. ദൈവത്തെയും മതത്തെയും വിധിയെയും മററും അദ്ദേഹത്തെ അനുകരിച്ച് ഞങ്ങളും ചോദ്യം ചെയ്തു തുടങ്ങിയിരുന്നു. ഞങ്ങൾ ചെറുപ്പക്കാരുടെ ഒരു ചെറിയ ഉപജാപത്തിൻെറ ഫലമായിട്ടാണ് മുഹൂർത്തം കൗശലത്തിൽ ഒരു മണിക്കൂർ മാററിക്കൊണ്ടുപോയത്. അതുകൊണ്ട് ഒരു ദോഷവും എൻെറയും വാസന്തിയുടെയും ദാമ്പത്യത്തിനുണ്ടായതായി ഇതേവരെ ഞങ്ങൾക്ക് ബോദ്ധ്യപ്പെട്ടിട്ടില്ല.'' (ജീവിത സമരം രണ്ടാം വാല്യം പേ. 62, 63, 64) ഈ വിവാഹ ചടങ്ങ് പലപുതുമകളും കണ്ട മയ്യനാട്ടുകാർക്ക് പുതിയ പുതുമയ്ക്ക് വകയുണ്ടാക്കി. ഈഴവരുടെ പൗരോഹിത്യം അവരുടെ ഇടയിൽതന്നെയുള്ള 'വാത്തികം' എന്ന വിഭാഗത്തിനുള്ളതാണ്. വിവാഹകർമ്മത്തിലും 'വാത്തികം' തന്നെ വേണം പൗരോഹിത്യം വഹിക്കുവാൻ. എന്നാൽ സി. വി. ആ പാരമ്പര്യം വേണ്ടെന്നുവച്ചു. യാഥാസ്ഥിതികരുടെ എതിർപ്പിനെ അവഗണിച്ചുകൊണ്ടുതന്നെ വധൂവരൻമാർക്ക് വരണമാല്യം എടുത്തുകൊടുക്കുവാൻ അദ്ദേഹം ടി. കെ. മാധവനെയാണ് ക്ഷണിച്ചത്. വിവാഹത്തിന് ക്ഷണിക്കപ്പെട്ട് വന്നവരിൽ നാനാജാതിക്കാരുമുണ്ടായിരുന്നു. മദ്രാസിൽ മന്ത്രിയായിരുന്ന കോഴിപ്പുറത്ത് മാധവമേനോനടക്കം ഒട്ടേറെ നായൻമാരും അക്കൂട്ടത്തിൽപെട്ടിരുന്നു. മയ്യനാട്ടെ യാഥാസ്ഥിതിക നായൻമാരെ അമ്പരപ്പിച്ചുകൊണ്ട് അവരെല്ലാം മററുള്ളവരോടൊപ്പം വിവാഹ സദ്യ ഒരു മിശ്രഭോജനമാക്കിത്തീർത്തു.

വിവാഹത്തിനുമുൻപുതന്നെ സി. കേശവൻ തൻെറ ആന്തരികജീവിതത്തെപ്പററി കുറച്ചൊക്കെ ആലോചിക്കുകയും പഠിക്കുകയും ചെയ്തിരുന്നു എന്നതിന് തെളിവുണ്ട്. ഏതാണ്ട് എട്ടു മാസകാലത്തോളം അദ്ദേഹം പാലക്കാട്ട് ഒരു സ്കൂളിൽ അദ്ധ്യാപകനായിരുന്നു. അവിടെ അദ്ദേഹത്തിൻെറ കൂട്ടുകാരൻ ചാലിശ്ശേരി (ഷോർണ്ണൂരിനടുത്തുള്ള പ്രദേശം) ക്കാരനായ കെ. പി. പോൾ ആയിരുന്നു. സഹാദ്ധ്യാപകനായ ഈ പോളും

സി. കേശവനും തമ്മിൽ ആജീവനാന്ത ബന്ധമാണുണ്ടായിരുന്നത്. കേശവനെ ഉപരിപഠനത്തിന് സഹായിച്ചിരുന്ന ഒരാൾ കൂടിയായിരുന്നു പോൾ. 'സത്യവിശ്വാസി' ആയിരുന്നെങ്കിലും പള്ളിയിൽ പോകാത്ത ക്രിസ്ത്യാനിയായിരുന്നു പോൾ. അദ്ദേഹത്തിന് ബൈബിൾ കാണാപാഠമായിരുന്നു. പോളിന്റെ പരോപകാര–സദാചാരതല്പരതയും സന്മാർഗ്ഗനിഷ്ഠയുമൊക്കെ, അദ്ദേഹത്തിന്റെ ആത്മീയവിശ്വാസത്തിൽ നിന്നുണ്ടായതാണെന്നായിരുന്നു കേശവന്റെ ധാരണ. അങ്ങനെയാണെങ്കിൽ തനിക്കും ഒരു വിശ്വാസി ആയാലെന്ത് എന്ന തോന്നൽ കേശവനുണ്ടായി. ഈ തോന്നലിന്റെ അടിസ്ഥാനത്തിൽ അദ്ദേഹം ബൈബിൾ പലവട്ടം ശ്രദ്ധാപൂർവ്വം വായിച്ചു. യേശുക്രിസ്തുവേ അദ്ദേഹം വളരെ ഇഷ്ടപ്പെട്ടു. എന്നാൽ മനുഷ്യർ പാപിയായി പിറക്കുന്നുവെന്ന സിദ്ധാന്തം അംഗീകരിക്കുവാൻ അദ്ദേഹം തയ്യാറായില്ല. ''മനുഷ്യൻ വിനീതനായി, അടികൊണ്ട നായയെപ്പൊലെ, സംഹാരരുദ്രനും പ്രതികാരേച്ഛുവുമായ ഒരു ദൈവത്തിന്റെ മുൻപിൽ വിറച്ചുകൊണ്ട് നിൽക്കണമെന്ന ആശയം എനിക്ക് അരോചകമായി തോന്നി'' എന്ന് അദ്ദേഹം തുടർന്നു പറയുന്നു. ക്രിസ്തുവിന്റെ കാര്യത്തിൽതന്നെ ''കന്യാമറിയയുടെ പുത്രനായി, തിരുവവതാരം ചെയ്ത ദൈവപുത്രനായി, ഹിന്ദുക്കളുടെ പുരാണപുരുഷനിൽ ഒരുവനെപോലെ ക്രിസ്തുവിനെ മനഃപ്പൂർവ്വം അധഃപതിപ്പിച്ചിരിക്കുന്നതായി എനിക്കുതോന്നി.'' എന്നും അദ്ദേഹം ആക്ഷേപിച്ചു. ക്രിസ്തുവിനെപ്പററി ഏണസ്ററുറിനാൻ എഴുതിയ പുസ്തകമാണ് കേശവന് ഏറെ ഇഷ്ടപ്പെട്ടത്. അതാകട്ടെ ക്രിസ്തുവിനെ മനുഷ്യനായി കാണുന്ന ഒരു ഉത്തമ ഗ്രന്ഥവുമാണ്. ''ക്രിസ്തുമതം പഠിക്കാതെ, ഒരു മതവും പഠിക്കാതെ എന്നിലും ചില നല്ലഗുണങ്ങൾ ഉണ്ടായിട്ടുണ്ടെന്ന ഒരാത്മപരിശോധനയിൽ ഞാൻ കണ്ടു. ആ സ്ഥിതിക്ക് ക്രിസ്തുതന്നെയാണൊ പോളിനെ പരമമായും സദ്വൃത്തനാക്കിയത്

എന്ന ചോദ്യം എന്റെ ഉള്ളിൽ ഉദിച്ചു.'' (ഉദ്ധരണികളെല്ലാം മുൻപറഞ്ഞ പുസ്തകത്തിന്റെ 32,33 പേജുകളിലുള്ളതാണ്.)

മതത്തെയും ദൈവത്തെയുംകുറിച്ചുള്ള കേശവന്റെ അന്വേഷണം ബൈബിൾ പഠനത്തിൽ ഒതുങ്ങുന്നില്ല. അദ്ദേഹം ഹിന്ദുമതഗ്രന്ഥങ്ങൾ, പ്രത്യേകിച്ച് വിവേകാനന്ദന്റെ പ്രസംഗങ്ങളും ഭഗവത്ഗീതയും സൂക്ഷ്മമായി വായിച്ചു പഠിച്ചു. ''മതത്തിന്റെ കൈപ്പിടിയിൽ തൂങ്ങിയിട്ടല്ലാതെ ഒരു നല്ല കാര്യവും ഇൻഡ്യയിൽ പുലരാൻ പോകുന്നില്ല'' എന്ന വിവേകാനന്ദന്റെ പ്രഖ്യാപനം എന്നെ ഇരുത്തി ചിന്തിപ്പിച്ചു എന്ന് സി. കേശവൻ പറയുന്നുണ്ട്. എന്നാൽ ഈ പ്രഖ്യാപനത്തെ ഞാൻ അംഗീകരിച്ചതായോ നിരാകരിച്ചതായോ എവിടെയും പറയുന്നില്ല. ഒരുപക്ഷെ നാരായണഗുരുവിലേക്ക് താൻ ആകർഷിക്കപ്പെട്ടതിന് അദ്ദേഹം ഇതുവഴി ഒരു ഭൂമിക ഒരുക്കുന്നുണ്ടായിരിക്കണം. അതെന്തായാലും സി. കേശവനെ ഏററവുമധികം ആകർഷിച്ച ഭാരതീയൻ വിവേകാനന്ദനാണെന്ന വസ്തുത അവശേഷിക്കുന്നു. വിവേകാനന്ദന്റെ ചൈതന്യത്തിൽ ആകൃഷ്ടരാകാത്ത ആദർശശാലികളായി ഇൻഡ്യൻ യുവാക്കൾക്കിടയിൽ അക്കാലത്ത് ആരെങ്കിലും ഉണ്ടായിരുന്നുവോ? നെഹ്റു തന്റെ ''ഡിസ്കവറി ഒഫ് ഇൻഡ്യയിൽ'' എത്ര പേജുകളാണ് അദ്ദേഹത്തിനുവേണ്ടി നീക്കിവെച്ചത്. നെഹ്റു ഒരിക്കലും ഒരു ദൈവവിശ്വാസി ആയിരുന്നില്ല. മതത്തിന്റെ നേരെയും അദ്ദേഹത്തിന്റെ നിലപാട് നിഷേധാത്മകമായിരുന്നു. ഈ പശ്ചാത്തലത്തിൽ വിവേകാനന്ദന്റെ ഷിക്കാഗോ പ്രസംഗങ്ങൾ വായിച്ച സി. കേശവന് ആ മഹാപുരുഷനോട് തോന്നിയ ആദരവ് അളവററതായിതീർന്നതിൽ അത്ഭുതപ്പെടുവാനെന്തിരിക്കുന്നു: അദ്ദേഹം പറഞ്ഞു: ''ഒരു മോഹന നിദ്രയിൽ നിന്ന് ഇൻഡ്യയെ കുലുക്കി ഉണർത്താൻ ഹിമാലയത്തിന്റെ കൊടുമുടിയിൽനിന്നു മേഘനീർഘോഷം പെയ്യുന്ന അമാനുഷന്റെ വ്യക്തിപ്രഭാവം ഞാൻ അതിൽ കണ്ടു.''

ഭഗവത്ഗീതയും സി. കേശവനെ സ്വാധീനിച്ചിട്ടില്ലെന്നു പറഞ്ഞുകൂടാ. ഗീത പതിനെട്ട് അദ്ധ്യായങ്ങളും അദ്ദേഹം പലവുരു വായിച്ചിട്ടുണ്ട്. അതിലെ ഒട്ടു വളരെ ശ്ലോകങ്ങളും അദ്ദേഹത്തിന് ഹൃദിസ്ഥവുമാണ്. ഗീതയുടെ പ്രഥമാദ്ധ്യായവും ദ്വിതീയാദ്ധ്യായവും ആണ് അദ്ദേഹത്തെ ആകർഷിച്ചത്. പ്രഥമാദ്ധ്യായം അർജ്ജുനവിഷാദയോഗവും ദ്വിതീയാദ്ധ്യായം സാംഖ്യയോഗവുമാണ്. ഗീതയിൽ തനിക്ക് ഏററവും ഇഷ്ടപ്പെട്ടത് ''ക്ഷുദ്രം ഹൃദയദൗർബല്യം ത്യാക്തോത്തിഷ്ഠ പരന്തപ:'' എന്നവസാനിക്കുന്ന ശ്ലോകമാണ് എന്ന് അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. (അധർമ്മം പ്രവർത്തിക്കുന്നത് ആരായാലും അവരെ നേരിടാൻ ഒരു മടിയും വേണ്ട എന്ന സന്ദേശമാണ് ഈ പദ്യത്തിനുള്ളത്) ഭഗവത് ഗീതയിലൂടെ ആവിഷ്കരിക്കപ്പെടുന്ന ദർശനം ഇത് മാത്രമാണെങ്കിൽ അതിനെ സംബന്ധിച്ചിടത്തോളം തർക്കത്തിൻെറ ആവശ്യമില്ല. എന്നാൽ ഗാന്ധിജിയും വിനോബാജിയും തിലകനുമടക്കമുള്ള വ്യാഖ്യാതാക്കം ഗീതയ്ക്ക് നൽകുന്ന വ്യാഖ്യാനം ഈ ശ്ലോകത്തിൽ ഒതുങ്ങിനിൽക്കുന്നില്ല. നിർഭാഗ്യമെന്നുപറയട്ടെ ഇത്രയധികം താത്പര്യം കാണിച്ച് ഗീത പാരായണം ചെയ്ത സി. കേശവൻ ഇതിൽ കൂടുതലായൊന്നും ഗീതയെപ്പററി പറയുന്നില്ല. ഇതിൽ നിന്നും നമുക്ക് എത്തിച്ചേരാവുന്ന നിഗമനം ഒന്നേയുള്ളു. വിവേകാനന്ദനോ, ഗീതയോ മതവിഷയത്തിൽ സി. കേശവനെ സ്വാധീനിച്ചിട്ടുണ്ടെങ്കിൽ, അത് ജീവിതത്തിൻെറ കർമ്മപദ്ധതിക്ക് ഒരു തീർച്ചയും മൂർച്ചയും നല്കുന്ന തരത്തിലാണ്. അല്ലാതെ, മതവിശ്വാസമോ, ദൈവവിശ്വാസമോ ഉറപ്പിക്കുന്ന തരത്തിലല്ല. അങ്ങനെയല്ലെങ്കിൽ അത് ഉറപ്പിച്ച് പറയാനുള്ള തൻേറടവും ധീരതയും കേശവനുണ്ടല്ലോ.

സി. കേശവനും നാരായണഗുരുവുമായുള്ള ബന്ധത്തെപ്പററി പരിശോധിക്കുന്നത് കേശവൻെറ ആദ്ധ്യാത്മിക നിലപാടിൻെറ അകക്കാമ്പ് എന്താണെന്ന് വ്യക്തമാക്കാൻ കൂടുതൽ സഹായിക്കും. തന്നെ ശിവഗിരിയി

ലേക്ക് ആകർഷിച്ചത് ''ഭക്തിയും വിഭക്തിയുമൊന്നുമല്ല,'' എന്ന് തുടക്കത്തിലെ പറഞ്ഞുവച്ചുകൊണ്ടാണ് കേശവൻ നാരായണഗുരുവിനെപ്പററിയുള്ള പരാമർശം തുടങ്ങുന്നതുതന്നെ. സ്വാമിയുടെ അത്ഭുതസിദ്ധികളെപ്പററിയുള്ള കഥകളൊന്നും അദ്ദേഹം വിശ്വസിച്ചിരുന്നില്ല. സൻമാർഗ്ഗനിഷ്ഠയോളം വലിയ അത്ഭുതസിദ്ധിയൊന്നുമില്ലെന്ന ബുദ്ധൻെറ വചനത്തെ അദ്ദേഹം നമ്മെ ഓർമ്മിപ്പിക്കുന്നു. സ്വാമിയുടെ ജീവിതശുദ്ധിയാണ് സി. കേശവനെ പ്രധാനമായും ആകർഷിച്ചത്. തൻെറ വീരാരാധനയ്ക്ക് പാത്രമായ ചരിത്രപുരുഷൻമാരിൽ ശ്രീ ബുദ്ധനൊഴിച്ച് മററാരും ഇത്രയും വിശുദ്ധമായ ഒരു ജീവിതം നയിച്ചിട്ടില്ല എന്ന് കേശവൻ പറയുന്നു. അദ്ദേഹം തുടർന്നെഴുതിയ വാചകങ്ങളും ഇവിടെ ഉദ്ധരിക്കേണ്ടതായിട്ടുണ്ട്.

''പലവിധത്തിലുള്ള അസ്വാതന്ത്ര്യങ്ങൾക്കിടയിൽ കിടന്ന് ഞെരുങ്ങിയ പാവപ്പെട്ട സമുദായങ്ങളെ ഉദ്ധരിക്കാൻ അഹർണിശപ്രയത്നം ചെയ്യുന്ന ഒരു കൃപാലു ഒരു മനുഷ്യസ്നേഹി എന്ന നിലയിലാണ് സ്വാമി ആദ്യം മുതൽക്കേ എന്നെ ആകർഷിച്ചത്. ഈശ്വരത്വമോ, ഈശ്വരാംശ സംഭവത്വമോ ഒന്നുംതന്നെ സ്വാമിയിൽ ആരോപിക്കാൻ ഞാൻ ഒരിക്കലും മുതിർന്നില്ല. വാളെടുക്കാതെയും വെളിച്ചപ്പാട് തുള്ളാതെയും ഒരു വലിയ ധർമ്മസമരം, സ്വാതന്ത്ര്യസമരം നടത്തി വിജയം വരിച്ച ഒരു മഹാനേതാവിനെയാണ് ഞാൻ സ്വാമിയിൽ ദർശിച്ചത്.'' ജീവിക്കുന്ന കാലത്തുതന്നെ ഇത്ര അധികം അനുയായികളെ ലഭിച്ച മററൊരു ലോകഗുരുവുമില്ല. അദ്ദേഹത്തിൻെറ നേരെ ആർക്കും എതിർപ്പുണ്ടായിരുന്നില്ല. ഗാന്ധിജിക്കും ക്രിസ്തുവിനും മുഹമ്മദ്നബിക്കുമൊക്കെ ജീവിക്കുന്ന കാലത്ത് വൻപിച്ച എതിർപ്പിനെ നേരിടേണ്ടിവന്നു എന്ന വസ്തുത കേശവൻ നമ്മെ ഓർമ്മിപ്പിക്കുന്നു. വിഗ്രഹഭഞ്ജകനായ കേശവൻ സ്വാമിയുടെ ക്ഷേത്രപ്രതിഷ്ഠകളെ അനുകൂലിക്കുന്നു. കാരണം അതു ജാതിസമ്പ്രദായത്തിനെതിരായ സമരത്തിൻെറ ഭാഗമായിരു

ന്നു എന്നതുതന്നെ. എന്നാൽ അദ്ദേഹത്തിൻെറ ശിഷ്യപരമ്പരയിൽപ്പെട്ടവർ അദ്ദേഹത്തെ ദേവനോ, ഉപദേവനോ ഒക്കെയായി ആരാധിക്കുന്നതിൽ കേശവനു കടുത്ത പ്രതിഷേധം ഉണ്ട്. സഹോദരൻതന്നെ പറയുന്നതു പോലെ "സ്വാമി തുറന്നവഴികൾ അദ്ദേഹത്തെവച്ചു തന്നെ അടച്ചുകളയാനാണ് അവർ ശ്രമിക്കുന്നത്." (ഇതിലെ ഉദ്ധരണികളെല്ലാം മുൻപറഞ്ഞ ജീവിതസമരത്തിൽ നിന്നുള്ളതാണ്. പേ. 105, 110)

സ്വാമിയുടെ വലിയ ഒരാരാധകനായിട്ടും ഒരു യുക്തിവാദിയുടെ സമീപനമാണ് ഇക്കാര്യത്തിലും സി. കേശവൻ കൈക്കൊണ്ടിട്ടുള്ളതെന്നതിന് ഇതിലേറെ തെളിവ് ആവശ്യമില്ലല്ലോ. സി. കേശവൻെറ യുക്തിവാദം പ്രസംഗിച്ചുനടക്കാൻ മാത്രമുള്ളതായിരുന്നില്ല. അതു സ്വന്തം ജീവിതവീക്ഷണത്തിൻെറ ഭാഗമായിരുന്നു. അതുകൊണ്ടുതന്നെ അതിനു വരട്ടുതത്വവാദത്തിൻെറ ബാധയുണ്ടായിരുന്നില്ല. സി. കേശവനെ സംബന്ധിച്ചിടത്തോളം അതു സ്വന്തം വ്യക്തിത്വത്തിൻെറ ഭാഗമായിരുന്നു. ബുദ്ധനും വിവേകാനന്ദനും നാരായണഗുരുവും അദ്ദേഹത്തിന് ആരാധ്യരായിതീർന്നത് ഭാരതീയപാരമ്പര്യത്തിൻെറ ഏററവും നല്ല വശങ്ങൾ അവരുൾക്കൊള്ളുന്നു എന്നതുകൊണ്ടാണ്. കേരളത്തിലെ യുക്തിവാദ പ്രസ്ഥാനംതന്നെ ആരംഭിക്കുന്നത് നാരായണഗുരുവിൻെറ സാമൂഹിക പരിഷ്കരണ സംരംഭങ്ങളുടെ ഭാഗമായിട്ടാണെന്നോർക്കുമ്പോൾ അതിൽ അത്ഭുതപ്പെടാനൊന്നുമില്ല.

ഒൻപത്

# കെ. ദാമോദരൻെറ സ്മരണയ്ക്ക് മുമ്പാകെ

കെ. ദാമോദരൻ ഓലക്കുടപിടിച്ചും ചർക്കതിരിച്ചും നടന്ന കാലമുണ്ടായിരുന്നു എന്ന് ഓർക്കുമ്പോഠം ചിരി വരുന്നു. ചിരിക്കേണ്ട കാര്യമൊന്നുമില്ല. മുപ്പതുകളിൽ എല്ലാം മറന്ന് ദേശീയസ്വാതന്ത്ര്യസമരത്തിൻെറ മേലരി യിലേയ്ക്ക് ചാടിയ മഹിതമായ ഒരു തലമുറയുടെ ഉത്ത മരായ പ്രതിനിധികളിൽ പലരും അങ്ങനെ പല വേഷ വും കെട്ടിയിട്ടുണ്ട്. 'വേഷം കെട്ടൽ' എന്നുപറയു മ്പോഠം അത് ആളെ ഒന്ന് താഴ്ത്തികെട്ടുന്ന നടപടിയല്ലേ എന്ന് ചിലർ ചോദിച്ചേക്കാം. അല്ല; അവരൊന്നും കപട വേഷധാരികളായിരുന്നില്ല. ആത്മാർത്ഥമായി തങ്ങഠം വിശ്വസിച്ച കാര്യങ്ങഠം അവർ നടപ്പാക്കി എന്നു മാത്രം. ആദ്യകാലത്ത് ഖദറുടുക്കാത്ത കമ്മ്യൂണിസ്ററു കാർ കുറവായിരുന്നു. ദാമോദരൻ ബനാറസ് ഹിന്ദു സർവ്വകലാശാലയുടെ നിർമ്മിതിയായിരുന്നുവെങ്കിൽ എം. എൻ. ഗോവിന്ദൻനായർ വാർദ്ധയുടെ സന്തതിയാ യിരുന്നു. ഗാന്ധിയൻ സ്കൂളിലും അതു കഴിഞ്ഞ് അല്പകാലമെങ്കിലും നെഹ്റു ആരാധനയിലും പെട്ടു പോയിരുന്നവരായിരുന്നു പഴയ കമ്മ്യൂണിസ്ററ് നേതാ ക്കളിലധികവും. ജവഹർലാൽനെഹ്റുവിൻെറ ശതാ ബ്ദി ആഘോഷിച്ചപ്പോഠംപോലും അദ്ദേഹത്തെ കഠി നമായി വിമർശിച്ചുകൊണ്ട് പുസ്തകമെഴുതിയ ഇ. എം. എസ് നമ്പൂതിരിപ്പാട് ജീവിതത്തിൽ ആദ്യമായി

എഴുതിയ പുസ്തകം നെഹ്റുവിനെ സ്തുതിച്ചുകൊണ്ടുള്ള ഒന്നായിരുന്നു എന്നറിയുന്നത് കൗതുകകരമല്ലെ?

കെ. ദാമോദരൻ ആദ്യമായി എഴുതിയ പുസ്തകവും നെഹ്റുവിനെ കുറിച്ചുള്ളതായിരുന്നു. അന്ന് അദ്ദേഹംതന്നെ സെക്രട്ടറിയായിരുന്ന 'കേരള വിദ്യാർത്ഥി സംഘം' പ്രസിദ്ധപ്പെടുത്തിയ നെഹ്റുവിന്റെ ലഘുജീവിത ചരിത്രമായിരുന്നു അത് (1931–ൽ). എന്നാൽ ദാമോദരൻ ആദ്യമായി പരിഭാഷപ്പെടുത്തിയ ലേഖനം മറെറാന്നായിരുന്നു. ഗാന്ധിജിയുടെ "ഏക് ഹിരാസ്ത" ആയിരുന്നു അത്. 'ഒററവഴി' എന്ന പേരിൽ ദാമോദരൻ അത് ലഘുലേഖയാക്കിവിററുനടന്നിരുന്നു. എന്താണ് ഈ 'ഒററവഴിയിൽ' പറഞ്ഞിരുന്നത് എന്നറിയേണ്ടെ? "ചർക്കാ ഹിരാ ഹിരാഗെ ലേംഗെ, സ്വരാജ് ലേംഗെ!" 1931-32 കാലത്ത് സ: ദാമോദരൻ ഈ പുസ്തകവുമായി തന്നെ സന്ദർശിച്ച അവസരം ഓർത്തുകൊണ്ട് സ: കെ. എ. കേരളീയൻ ചോദിച്ചുവത്രെ: "ഈ ഒററവഴിയെ ഉള്ളു സ്വാതന്ത്ര്യം നേടാൻ എന്നു ദാമോദരൻ വിശ്വസിക്കുന്നുണ്ടോ?" ദാമോദരൻ അന്ന് അതിന് നൽകിയ മറുപടി ഇങ്ങനെയായിരുന്നു: "നമുക്ക് മററു എളുപ്പവഴിയുണ്ടെങ്കിൽ ആരായാം." ഈ "ആരായലിൽ" അവർ രണ്ട് പേരും ഏറെക്കാലം കൂട്ടുകാരായിരുന്നു. ദാമോദരൻ, ആലങ്കാരികമായി പി. ആർ. നമ്പ്യാരുടെ ഭാഷയിൽ പറഞ്ഞാൽ 'ഖദർ കൊണ്ട് ഉപ്പുമാവുണ്ടാക്കി കഴിക്കുന്ന' കാലമായിരുന്നു.

ഞാൻ ദാമോദരനെ കാണുന്നതും പരിചയപ്പെടുന്നതും ഞങ്ങൾ സഖാക്കളും സഹപ്രവർത്തകരുമൊക്കെയാവുന്നതും പിന്നേയും ഒരു വ്യാഴവട്ടത്തിലധികം കാലം കഴിഞ്ഞാണ്. കോഴിക്കോട്ട് അന്നുണ്ടായിരുന്ന ഇൻഡ്യൻ കമ്മ്യൂണിസ്ററ് പാർട്ടിയുടെ മലബാർ സംസ്ഥാന കമ്മിററിയുടെ സെക്രട്ടറിയായിരുന്നു സ: ദാമോദരൻ എന്നാണ് എന്റെ ഓർമ്മ. അദ്ദേഹം അക്കാലമാകുമ്പോഴെക്കും കേരളത്തിലെ അറിയപ്പെടുന്ന ബുദ്ധിജീവിയും വാഗ്മിയും ചിന്തകനുമൊക്കെ ആയിത്തീർന്നിരുന്നു.

ദാമോദരൻ കത്തി നിന്ന കാലമാണത്. അതുകൊണ്ടു തന്നെ എനിക്ക് അദ്ദേഹത്തോടുള്ള സ്നേഹാദരങ്ങൾ അതിർ കവിഞ്ഞതായിരുന്നു. സ: ടി.സി. നാരായണൻ നമ്പ്യാരാണ് എന്നെ അദ്ദേഹത്തിന് പരിചയപ്പെടുത്തിയത്. ''എനിക്കറിയാം; ലേഖനങ്ങളൊക്കെ ഞാൻ വായിച്ചിട്ടുണ്ട്. കാണാൻ ആഗ്രഹിച്ചുകൊണ്ടിരിക്കയായിരുന്നു;'' എന്നു പറഞ്ഞു കൊണ്ട് എൻെറ കൈപിടിക്കുകയും ചുമലിൽ കൈ വെച്ച് അരികത്തിരുത്തുകയും ചെയ്തപ്പോൾ എനിക്ക് ഞാനറിയാതെ രണ്ടടി ഉയരം കൂടിയോ എന്ന് ഒരു ശങ്ക. എൻെറ ലേഖനങ്ങൾ ദാമോദരൻ വായിച്ചിരിക്കുന്നു. അദ്ദേഹം എന്നെ കാണാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുകയായിരുന്നു! ആനന്ദലബ്ധിക്കിനിയെന്തുവേണം! അന്നു ഞങ്ങൾ കുറെനേരം സംസാരിച്ചു. ദാമോദരൻ തുടർച്ചയായി സിഗററ് വലിക്കുന്നുണ്ടായിരുന്നു. ഉച്ചതിരിഞ്ഞ് തിരക്ക് അല്പം കുറഞ്ഞപ്പോൾ ഞങ്ങൾ അടുത്തുണ്ടായിരുന്ന ബോംബെഹോട്ടലിൽ പോയി ബിര്യാണി കഴിച്ചു ചായയും കുടിച്ചു. എല്ലാം ദാമോദരൻെറ ചിലവിൽതന്നെ. അദ്ദേഹം പിന്നീട് പതിവുപോലെ കക്ഷം നിറയെ പുസ്തകക്കെട്ടുമായി റിക്ഷയിൽ(മനുഷ്യൻ വലിക്കുന്ന) കയറിപ്പോയി. കോഴിക്കോട്ട് അന്ന് റിക്ഷാവലിക്കാർക്കൊക്കെ അദ്ദേഹത്തെ പ്രിയമായിരുന്നു. കാരണം കൂലിക്കാര്യത്തിൽ പിശകുകയില്ല. എന്തെങ്കിലും കുറച്ച് കൂടുതൽ കൊടുക്കുകയും ചെയ്യും. അന്ന് അദ്ദേഹം ധരിച്ചത് ഖദറായിരുന്നില്ല. ഖദറുടുക്കുന്ന 'ചായയും കാപ്പിയും, കഴിക്കാത്ത' ദാമോദരന് വന്ന മാററത്തെക്കുറിച്ച് വായനക്കാർ ഓർക്കുകയായിരിക്കും. പിന്നീട് ഞാൻ ദാമോദരനെ കാണുന്നത് എറണാകുളത്തുവെച്ചാണ്. അപ്പോൾ അദ്ദേഹം നവയുഗം പത്രാധിപരായിരുന്നു. എ. കെ. തങ്കപ്പനായിരുന്നു സഹായി. ഞാൻ തുടർച്ചയായി നവയുഗത്തിൽ എഴുതാത്തതിൽ പരിഭവം പറഞ്ഞു. കുടുംബകാര്യങ്ങൾ അന്വേഷിച്ചു. അതൊരു ഫാഷനു വേണ്ടിയുള്ള അന്വേഷണമായിരുന്നില്ല. കേരളത്തിലെ ആദ്യകാല കമ്മ്യൂണിസ്ററ്നേതാക്കൾ ഘോഷയാത്രയ്ക്ക് ആളെകൂട്ടു

വാനും പണപ്പിരിവിന് കോട്ടനിശ്ചയിക്കുവാനും മാത്രമായി സഖാക്കളെ കാണുന്നവരായിരുന്നില്ല. അവർ സഖാക്കളെ കാണുന്നത് ബ്രാഞ്ച്യോഗത്തിൽ വെച്ച് മാത്രമായിരിക്കുകയില്ല. അവർ സഖാക്കളെ അവരുടെ വീട്ടിൽവെച്ചുതന്നെകാണും. കുടുംബാംഗങ്ങളുമായി പരിചയപ്പെടുകയും ചെയ്യും. അവിടെ നിന്ന് പററുമെങ്കിൽ ഭക്ഷണം കഴിക്കുന്നു. ഗാർഹിക പ്രശ്നങ്ങളെപ്പററി മുതിർന്നവരുമായി സംസാരിക്കുന്നു. കുട്ടികളെ ഓമനിക്കുന്നു. എനിക്കറിയാവുന്ന പഴയ കമ്മ്യൂണിസ്ററ് നേതാക്കളിൽ മിക്കവരും ഇങ്ങനെയായിരുന്നു എന്നാണെൻെറ അനുഭവം. സി. അച്യുതമേനോൻ തൻെറ പഴയകാല സഖാക്കളെ ഓർക്കുന്നതു നോക്കു. അങ്ങനെ പഴയ സഖാക്കളെ അവരുടെ എല്ലാ പുരാവൃത്തങ്ങളും അറിഞ്ഞുകൊണ്ട് അനുസ്മരിക്കാൻ കഴിയുന്ന എത്ര നേതാക്കന്മാരുണ്ട് ഇന്ന് ? ഒരു കാലത്ത് സ: കേരളീയന് വടക്കെ മലബാറിലെ മിക്കവാറും എല്ലാ കർഷക ക്കാരണവന്മാരേയും പേരെടുത്തുവിളിച്ച് കുശലം ചോദിക്കാൻ കഴിഞ്ഞിരുന്നു. ടി. സി. നാരായണൻനമ്പ്യാർ, പി. ആർ. നമ്പ്യാർ, എം. എൻ. ഗോവിന്ദൻനായർ, എൻ. ഇ. ബാലറാം എന്നിവരും ഇക്കാര്യത്തിൽ ഒട്ടും പിറകിലല്ല. അവരെ കവച്ചുവെക്കുന്ന തരത്തിലായിരുന്നു എ. കെ. ജിയുടെ പെരുമാററം. എന്തിന് അത്രയൊക്കെ പോകുന്നു. ഏതാണ്ട് ഇരുപതുകൊല്ലത്തെ ഇടവേളയ്ക്ക് ശേഷം ഞാൻ ഇ. എം. എസിനെ അദ്ദേഹത്തിൻെറ വസതിയിൽ ചെന്നു കണ്ടപ്പോരം അദ്ദേഹം എൻെറ ഭാര്യയേയും അവരുടെ സഹോദരന്മാരേയും കുറിച്ച് ഓരോ ആളുടേയും പേരെടുത്ത് ചോദിക്കുകയുണ്ടായി. “ഞാൻ അവസാനമായി കണ്ടപ്പോരം നിങ്ങരംക്ക് മൂന്ന് കുട്ടികളായിരുന്നു; ഇപ്പോരം എണ്ണം കൂടിയോ?” എന്നുവരെ അദ്ദേഹം ചോദിച്ചപ്പോരം ഞാൻ അമ്പരന്നുപോയി. രാജ്യം മുഴുവൻ ചുററി സഞ്ചരിച്ച് ഒരു വലിയ പാർട്ടിയുടെ മുഴുവൻ കാര്യങ്ങളും നോക്കുന്ന ഈ വലിയ മനുഷ്യൻ എൻെറ വ്യക്തിപരവും കുടുംബപരവുമായ കാര്യങ്ങരം ഇത്രത്തോളം ഓർക്കുന്നുവല്ലൊ എന്നായി

രുന്നു എന്റെ അമ്പരപ്പ്! പാർട്ടി വലുതാവുകയും കാഡറുകളെക്കാളധികം വോട്ട് പ്രധാനമാവുകയും ചെയ്തപ്പോൾ വ്യക്തിബന്ധങ്ങൾക്കും കുടുംബബന്ധങ്ങൾക്കും പാർട്ടിനേതാക്കന്മാരുടെ ഇടയിൽ അത്രതന്നെ പ്രാധാന്യമില്ലാതായി. ഏതായാലും സ: ദാമോദരനുമായുള്ള എന്റെ ബന്ധം അവസാനംവരേയും ഔപചാരികമായിരുന്നില്ല. ഞങ്ങൾ തമ്മിൽ മാത്രമല്ല ഞങ്ങളുടെ കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധവും അത്തരത്തിലായിരുന്നു. ഇന്നും അത് അങ്ങനെതന്നെ.

കമ്മ്യൂണിസ്ററുകാരനെന്ന് പറയുമ്പോൾ അന്ന് പലർക്കും ഉണ്ടായിരുന്ന ധാരണ ''മാതൃഭൂമി''യിലെ ഗഫൂറിന്റെ വരയിൽക്കാണുന്ന സി. ഐ. ടി. യുക്കാരനായ ചുമട്ടുതൊഴിലാളിയുടെ ചിത്രംപോലെയായിരുന്നു. (തലേക്കെട്ടും, കൊമ്പൻമീശയും, കുത്തിക്കെട്ടും, ക്രൂരഭാവവും — ആകപ്പാടെ ആൾ ഒരു ഭയങ്കരനാണെന്ന് തോന്നിപ്പിക്കുന്ന മട്ട്). 1948–52 കാലത്തെ കമ്മ്യൂണിസ്ററ് അക്രമങ്ങളെ സംബന്ധിച്ച് 'മാതൃഭൂമി'യിൽത്തന്നെ വന്ന അതിശയോക്തിപരമായ റിപ്പോർട്ടുകൾ ആ ധാരണ ഉറപ്പാക്കുകയും ചെയ്തു. സംഘടിതരായ കർഷകതൊഴിലാളി വിഭാഗങ്ങളുടെ ഐതിഹാസികങ്ങളായ, സന്ധിയില്ലാത്ത സമരങ്ങൾ നയിക്കുമ്പോൾ കമ്മ്യൂണിസ്ററ് നേതാക്കൾക്ക് നിശ്ചയദാർഢ്യത്തോടെ പെരുമാറേണ്ടിവന്നിട്ടുണ്ട് എന്നത് ശരിയാണ്. കുടുംബങ്ങളും, വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളും നോക്കാതെ പാർട്ടിയുടെ പരിപാടി നടപ്പാക്കുന്ന തലമുറകളുടെ പാരമ്പര്യത്തിനും അതിൽ പങ്കുണ്ട്. ഇക്കാര്യത്തിൽ ഒരു അയവും വരുത്താത്ത ആളായിരുന്നു അന്ന് ദാമോദരനും.

പക്ഷെ മനുഷ്യസഹജമായ 'ദൗർബല്യങ്ങൾ' പലതും അദ്ദേഹത്തിനുണ്ടായിരുന്നു; ഒരുപക്ഷെ മററുപല കമ്മ്യൂണിസ്ററുകാരേയുംകാൾ കൂടുതൽ അദ്ദേഹം കുടുംബസ്നേഹിയായിരുന്നു. അദ്ദേഹത്തിന് ഏററവും ഇഷ്ടപ്പെട്ട കാര്യം കുടുംബാംഗങ്ങളുടെ കൂടെ ഇരുന്ന് അവരോടൊപ്പം വെടിപറഞ്ഞ് ചിരിച്ചുകളിച്ച്

കഴിഞ്ഞുകൂടുകയായിരുന്നു. പത്മവും അനുജത്തി കമലവും (സി. ജനാർദ്ദനൻെറ സഹധർമ്മിണി) കുട്ടികളും ഒക്കെ കൂടിയിരിക്കുന്ന സദസിൽ ദാമോദരനെ കാണേണ്ടതാണ്. ഈ മനുഷ്യനാണോ തിരുവനന്തപുരം റെയിൽവെ സ്റേറഷൻ മൈതാനത്തിൽ സർ സി.പി. യുടെ ഭരണത്തെ കിടുകിടെ വിറപ്പിക്കുന്ന പ്രസംഗം ചെയ്ത്, തിരുവിതാംകൂർകാർക്കിടയിൽ 'മലബാർദാമോദരൻ' എന്ന് പ്രസിദ്ധനായത് എന്ന് നാം സംശയിച്ചു പോകും. മൂത്തമകനായ മോഹനൻ അച്ഛനെ വിമർശിക്കുന്നതു കണ്ടാൽ പുറമെ നിന്നുവന്ന ഏതോ ഒരു ബുദ്ധി ജീവി തനിക്കൊരു ബന്ധവുമില്ലാത്ത ഒരന്യനെ വിമർശിക്കുകയാണെന്ന് തോന്നും. പത്മവും കമലവും 'ദാമോദരേട്ട'നെ കളിയാക്കുന്നതുകണ്ടാൽ അവർ കേവലം സുഹൃത്തുക്കഠം മാത്രമാണെന്ന് തോന്നും. ദാമോദരൻ മററു കമ്മ്യൂണിസ്ററുകാർ ചെയ്യാത്ത പലതും പറയുകയും ചെയ്യുകയും ചെയ്യും. കുടുംബത്തിൽ കൂടുതൽ കുട്ടികഠം വേണമെന്ന അഭിപ്രായമാണ് അദ്ദേഹത്തിന്. ശശി ജനിച്ചപ്പോഠം ''എന്താണ് ദാമോദരാ, നിർത്താൻ ഭാവമില്ലേ'' എന്ന ചോദ്യത്തിന് ''പത്മം സമ്മതിക്കുമെങ്കിൽ എനിക്ക് ഇനിയും അഞ്ചാറ് കുട്ടികഠം കൂടി വേണം'' എന്നായിരുന്നു മറുപടി. അതിന് അദ്ദേഹത്തിന് ഒരു ന്യായവും ഉണ്ടായിരുന്നു. ''ദൈവം തരുന്നതല്ലെ; രണ്ട് കൈയ്യും നീട്ടി വാങ്ങുകതന്നെ'' കേരളത്തിലെഎണ്ണംപറഞ്ഞ മാർക്സിസ്ററ് ആചാര്യൻ ഇങ്ങനെയുള്ള കൊച്ചുവർത്തമാനങ്ങഠം ഗൗരവം നടിച്ച് പറയുമ്പോഠം നമ്മഠം ചിരിക്കുകയല്ലാതെ എന്തുചെയ്യും !

അദ്ദേഹത്തിൻെറ കുടുംബജീവിതം വളരെ ധന്യമായിരുന്നു; പലപ്പോഴും ഇല്ലായ്മയുടെ വല്ലായ്മ സഹിക്കേണ്ടി വന്നിട്ടുണ്ടെങ്കിലും പരസ്പര സ്നേഹത്തിൻെറ ശക്തമായ ചരടുകൊണ്ട് ബന്ധിക്കപ്പെട്ട ഒരു കുടുംബമായിരുന്നു അത്. തിരുവനന്തപുരത്തായിരിക്കുമ്പോഠം ഞങ്ങഠം അടുത്ത കുടുംബസുഹൃത്തുക്കളായിരുന്നു. അദ്ദേഹം ഡൽഹിയിൽ എം. പി. യായിരുന്ന

സമയത്തും ഞാൻ ആ കുടുംബത്തെ പോയിക്കണ്ടിരുന്നു. ദാമോദരൻ ഒരു തല്ലിപ്പൊളികാറു വാങ്ങിയ സമയമായിരുന്നു അത്. ഡൽഹിയിലെ തിരക്കുപിടിച്ചറോഡിലൂടെ ഡ്രൈവിങ്ങ് ശരിക്കറിയാത്ത ദാമോദരൻ അത് ഓടിക്കാൻ ധൈര്യപ്പെട്ടത് താൻ ഒരു എം. പി. യാണെന്ന ബലത്തിൽ മാത്രമാണെന്ന് കാർ നന്നായോടിക്കാനറിയുന്ന മോഹനൻ പറയുമായിരുന്നു. സൗകര്യം കിട്ടുമ്പോഴൊക്കെ സിനിമ കാണണമെന്നത് ദാമോദരൻെറ മററൊരു ദൗർബല്യമായിരുന്നു. തിരുവനന്തപുരത്ത് ആയിരുന്ന കാലത്ത് പുതുതായി വന്ന ഒരൊററ സിനിമയും അദ്ദേഹം ഒരു വിധം നിവൃത്തിയുണ്ടെങ്കിൽ സകുടുംബംതന്നെ കാണാതിരിക്കയില്ല.

ദാമോദരനെ ഞാൻ എപ്പോഴും ഓർക്കുന്നത് അദ്ദേഹത്തിൻെറ പുഞ്ചിരി ചേർന്ന മുഖത്തോടെയാണ്. 'ചേർന്ന' എന്ന പ്രയോഗം കരുതിക്കൂട്ടി നടത്തിയതാണ്. ചുണ്ട് അല്പമൊന്ന് കോട്ടി പല്ലുപുറത്തു കാണിക്കാത്ത മന്ദസ്മിതമാണത്. അതിൻെറ പ്രകാശം കാണുക കണ്ണുകളിലാണ്. എന്നാൽ മുഖമാകെ അതു പടർന്നിരിക്കും. ഇങ്ങനെ ചിരിക്കാൻ കഴിയുന്ന മററൊരാളേയും ഞാൻ കണ്ടിട്ടില്ല. അദ്ദേഹം പൊട്ടിച്ചിരിക്കുന്നതിനേക്കാരം എനിക്കിഷ്ടം അദ്ദേഹത്തിൻെറ ഈ പുഞ്ചിരിയാണ്. പരസ്പരം കണ്ടാൽ എന്തെങ്കിലും ഒരു നേരമ്പോക്ക് പറയാതെ സുഹൃത്തുക്കളെ വിടാത്ത ഈ മനുഷ്യനെ വളരെ വിഷാദഭാവത്തിൽ കണ്ട ഒരു അവസരത്തെപ്പററി എങ്ങനെ പറയാതിരിക്കും!

ഇന്ത്യൻ കമ്മ്യൂണിസ്ററ് പാർട്ടിയുടെ സംസ്ഥാന സമ്മേളനം കോട്ടയത്തു നടക്കുകയായിരുന്നു. വേദിയിലിരുന്ന കമ്മ്യൂണിസ്ററ് നേതാക്കളിൽ ദാമോദരനില്ല. എല്ലാകാലത്തും പാർട്ടിയുടെ സംസ്ഥാന നേതൃത്വനിരയിൽത്തന്നെ കാണാമായിരുന്ന ദാമോദരനെ ഇത്തവണ അദ്ധ്യക്ഷ വേദിയിലെന്നല്ല സദസിൻെറ മുൻനിരയിൽപ്പോലും കാണാൻ കഴിയാതെ പോയതിൻെറ കാരണം ഞങ്ങൾക്കെല്ലാം അറിയാമായിരുന്നു. അക്കാ

ലത്ത് ഒരു കമ്മ്യൂണിസ്ററുകാരൻ സ്വപ്നേപി ചെയ്യാത്ത ഒരു 'പാതക'മാണ് അദ്ദേഹം ചെയ്തത്; അക്കാലത്ത് കമ്മ്യൂണിസ്ററുകാർ മററെന്തു തെററു ചെയ്താലും പൊറുക്കും. പക്ഷെ സോവിയററു യൂണിയനേയും അവിടത്തെ പാർട്ടി നേതൃത്വത്തേയും തള്ളിപ്പറയുക! അത് ഞങ്ങൾക്ക് സഹിക്കാൻ പററുമോ? യൂഗോസ്ലാവ്യയുടെ കാര്യത്തിൽ, ഹങ്കറിയുടെ കാര്യത്തിൽ ഒക്കെ സി.പി.എസ്.യു കൈക്കൊണ്ട നിലപാട് തെററാണെന്നും ഇൻഡ്യൻ കമ്മ്യൂണിസ്ററുപാർട്ടി അതിനെ സ്വാഗതം ചെയ്തത് മറെറാരു വലിയ തെററാണെന്നും അദ്ദേഹം പറഞ്ഞു. അത് രഹസ്യമായി പാർട്ടിക്കുള്ളിൽ പറയുക മാത്രമല്ല ഏതാണ്ട് പരസ്യമായി ത്തന്നെ പറഞ്ഞു. പറഞ്ഞതൊന്നും മാററിപ്പറയാൻ അദ്ദേഹം തയ്യാറായില്ല. പാർട്ടിക്കുള്ളിൽ ജനാധിപത്യമില്ലെന്നും മേലെനിന്ന് കീഴോട്ടേക്ക് ഉത്തരവുകൾ അയക്കുകയാണെന്നും അദ്ദേഹം ആക്ഷേപിച്ചു. പാർട്ടി നയപരിപാടികൾ അണികളുടെ ഇടയിൽ വേണ്ടതുപോലെ ചർച്ച ചെയ്യപ്പെടുന്നില്ല. സോവിയററ് യൂണിയൻെറ നിലപാട് പാർട്ടി നേതൃത്വം പിൻതാങ്ങുന്നതുപോലെ പാർട്ടി നേതൃത്വത്തിൻെറ നിലപാട് തെററും ശരിയും നോക്കാതെ അണികളും പിന്താങ്ങുന്നു. ഭിന്നാഭിപ്രായക്കാർക്ക് പാർട്ടിക്കുള്ളിൽ സ്ഥാനമില്ല. ദാമോദരൻ പാർട്ടി നേതൃത്വത്തിൽ നിന്ന് പുറത്തായി. അദ്ദേഹം സംസ്ഥാന സമ്മേളനത്തിൽ തെരഞ്ഞെടുക്കപ്പെട്ട ഒരു ഡലിഗേററ്പോലും ആയിരുന്നില്ല എന്നാണ് ഓർമ്മ. സമ്മേളനം ആരംഭിച്ചതിൻെറ രണ്ടാം ദിവസമോ മറേറാ ഡലിഗേററുകളിൽ പലരും പിന്നോട്ട് തിരിഞ്ഞു നോക്കുന്നതു കണ്ടപ്പോൾ ഞാനും തിരിഞ്ഞു നോക്കി. സമ്മേളനം നടക്കുകയായിരുന്ന മാമൻമാപ്പിള ഹാളിൽ ഡലിഗേററുകളിൽ നിന്ന് കുറച്ചകലെയായി ദാമോദരൻ ഇരിക്കുന്നു! ഇടവേളയിൽ ഞാൻ അദ്ദേഹത്തെ പോയി കണ്ടു. വിഷാദമൂകനായി പതിവു പുഞ്ചിരിയില്ലാതെ അദ്ദേഹം കൈതന്നു, ''എന്താ ദാമോദരൻ ഇങ്ങനെ?

നിങ്ങൾ ഇരിക്കേണ്ടിടത്തല്ലല്ലൊ ഇരിക്കുന്നത്?'' എന്നു ചോദിച്ചപ്പോൾ ''ഞാൻ ഇപ്പോൾ പാർട്ടിയിൽ ആരു മല്ല; തൃശൂർ ഡി. സി. യുടെ കരുണകൊണ്ട് പാർട്ടി മെമ്പർഷിപ്പിൽ നിന്ന് പുറത്തായിട്ടില്ല'' എന്ന മറു പടിയാണ് അദ്ദേഹം നൽകിയത്.

സമ്മേളനത്തിന്റെ അവസാനത്തിൽ സംസ്ഥാന കൗൺസിലിലേയ്ക്ക് തെരഞ്ഞെടുപ്പ് നടന്നപ്പോൾ ദാമോ ദരൻ പട്ടികയിലില്ല. ''ദാമോദരനെ സംസ്ഥാന കൗൺ സിലിലേയ്ക്ക് എടുക്കേണ്ടതല്ലെ?'' പ്രതിനിധികളിൽ പലരും താഴ്ന്നസ്വരത്തിൽ പറയുന്നുണ്ടായിരുന്നു. എന്നാൽ നേതൃത്വത്തിന്റെ തീരുമാനത്തെ ചോദ്യം ചെയ്യാ നുള്ള തന്റേടം എനിക്കടക്കം ആർക്കും ഉണ്ടായില്ല. അതൊക്കെ അങ്ങനെയാണ് നടക്കേണ്ടത് എന്ന ധാരണ യായിരുന്നു എല്ലാവർക്കും. പാനൽ സമ്പ്രദായവും ജില്ലാ പ്രാതിനിധ്യവും കൂടിചേർന്ന ഒരു തെരഞ്ഞെടുപ്പ് സമ്പ്രദായമാണല്ലൊ പാർട്ടിക്കുണ്ടായിരുന്നത്. അതിൽ നേതൃത്വത്തിന് അനഭിമതനായ ഒരാൾക്ക് കയറിപ്പററു വാൻ കഴിയുകയില്ല; അയാൾ എത്ര പ്രബലനായാലും. എന്നാൽ അന്ന് സംസ്ഥാനകൗൺസിലിലേയ്ക്ക് തെര ഞ്ഞെടുക്കപ്പെട്ട കണ്ണൂരിൽനിന്നുള്ള ഒരു സഖാവ് (പി. വി. കുഞ്ഞിരാമനായിരുന്നു എന്നാണെന്റെ ഓർമ്മ) ''ഞാൻ എന്റെ സ്ഥാനം രാജിവെച്ച്, തൽസ്ഥാന ത്തേയ്ക്ക് സ: കെ. ദാമോദരനെ നിർദ്ദേശിക്കുന്നു.'' എന്നുപറഞ്ഞു. ''നിങ്ങൾക്ക് രാജി വെയ്ക്കാം. പക്ഷെ പകരം ആളെ നിശ്ചയിക്കേണ്ടത് ഈ സമ്മേളനമാണ്; അതിനാൽ നിങ്ങളുടെ നിർദ്ദേശം സ്വീകരിക്കാൻ നിർവ്വാഹമില്ല!'' നേതൃനിരയുടെ വക്താവ് എന്ന നിലയിൽ എസ്. കുമാരനാണ് ഇതു പറഞ്ഞ തെന്ന് ഓർക്കുന്നു. പക്ഷെ ദാമോദരനെകൂടി അതിൽ പിന്നീട് ഉൾപ്പെടുത്തുകയുണ്ടായി.

അവസാനകാലത്ത് കെ. ദാമോദരനെ കാണുന്നത് ഡൽഹിയിൽ പി. സി. ജോഷിയോടൊപ്പം ഇൻഡ്യയിലെ പാർട്ടിയുടെ ചരിത്രത്തെപ്പററിയും മററും ഗവേഷണം

ചെയ്യുന്നതായിട്ടാണ്. അവർ രണ്ട് പേരും "ഒരേ തൂവൽപ്പക്ഷികൾ" തന്നെ. കമ്മ്യൂണിസത്തിന്ന് മാനവികഭാവം ഇത്രയും നൽകിയ ബുദ്ധിജീവികളായ രണ്ട് നേതാക്കന്മാരെ ഇൻഡ്യയിൽ വേറെ കാണാനില്ല. നാരായണഗുരു പറഞ്ഞതുപോലെ "മനുഷ്യാണാം മനുഷ്യത്വം" എല്ലാതത്ത്വസംഹിതകൾക്കും മുകളിലാണെന്ന് പാർട്ടിക്കുള്ളിലും പുറത്തും സ്വന്തം പെരുമാററത്തിൽകൂടി കാണിച്ചവരാണവർ. 1948-ൽ രണദിവെ നിർദ്ദേശിച്ച വഴിയിലൂടെ പോകാതിരിക്കുകയും 1970 കളിൽ കെ. ദാമോദരൻ നിർദ്ദേശിച്ച വഴിയിലൂടെ പോവുകയും ചെയ്തിരുന്നു കമ്മ്യൂണിസ്ററ് പാർട്ടിയെങ്കിൽ ദേശീയമായും സാർവ്വദേശീയമായും ഇപ്പോൾ അതിന്റെ സ്ഥാനം എത്ര ഉയർന്നതായിരിക്കുമെന്നാലോചിക്കുന്നത് ഒരു സാഭിലാഷചിന്ത എന്നതിലുപരി ഒന്നുമില്ല. കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിന് ഇൻഡ്യയിൽ എത്രയോ ബസുകൾ "മിസ്" ആയിരിക്കുന്നു. അക്കൂട്ടത്തിൽ ഇതും എന്നുകരുതിയാൽ മതി.

എന്നാൽ സഖാവ് കെ. ദാമോദരൻ, ഇന്ന് ഞങ്ങൾ അങ്ങയെ ഓർക്കുന്നു! അങ്ങയുടെ നിലപാട് എത്രമാത്രം ശരിയായിരുന്നുവെന്നും ഞങ്ങളുടെ നിലപാട് എത്രമാത്രം തെററായിരുന്നുവെന്നും ഞങ്ങൾ മനസിലാക്കുന്നു. പശ്ചാത്താപം പ്രായശ്ചിത്തമാണെങ്കിൽ ഞങ്ങൾ എൺപതുകളുടെ തുടക്കം മുതൽക്കേ പ്രായശ്ചിത്തം ചെയ്തുകൊണ്ടിരിക്കുന്നു. ഞങ്ങൾ സ്വയം വിമർശനം ധാരാളം നടത്തിയിട്ടുണ്ട്. ഇനിയും നടത്തിക്കൊണ്ടിരിക്കും. ഞങ്ങൾ തെററ് തിരുത്തുമ്പോഴേക്ക് കാലം വൈകിയെന്നിരിക്കും. ഇടതുപക്ഷത്തിന്റെ മഹാനായ നേതാവ് ഇ. എം. എസ് തന്നെ എത്ര കുററസമ്മതങ്ങൾ അടുത്തകാലം നടത്തി. എന്നിട്ടും രണ്ടു പാർട്ടികളും നിന്നേടത്തുതന്നെ നില്ക്കുന്നതു തെററായി അങ്ങുകരുതാതിരിക്കുക. അങ്ങ് കാലം തെററിയാണ് ജനിച്ചത്. കുറെക്കൂടി വൈകി ജനിക്കേണ്ടതായിരുന്നു. കാലം തെററി ജനിച്ചതിന് അങ്ങ് ഉത്തരവാദിയല്ല. എങ്കിലും ഞങ്ങൾ ആഗ്രഹിക്കുന്നു, സഖാവേ, അങ്ങ് എപ്പോഴും ഞങ്ങളുടെ കൂടെയുണ്ടാവണമെന്ന്. ആ പുഞ്ചിരി പ്രകാശിക്കുന്ന മുഖത്തോടുകൂടിത്തന്നെ!

പത്ത്

# പത്രപ്രവർത്തകനായ എൻ. വി. കൃഷ്ണവാരിയർ

എൻ. വി. കൃഷ്ണവാരിയരുടെ പത്രപ്രവർത്തനത്തെപ്പററിപറയുമ്പോൾ ആത്മകഥാപരമായ ഒരു അനുസ്മരണം ആരംഭത്തിൽ തന്നെ അനിവാര്യമായിരിക്കുന്നു. കൃഷ്ണവാരിയർ മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ അധിപനായിരുന്ന കാലത്ത് മാതൃഭൂമി ആപ്പീസ് സ്ഥിതിചെയ്തിരുന്ന റോബിൻസൺഡിൽ രണ്ടോ, മൂന്നോ കെട്ടിടങ്ങൾക്കിപ്പുറമുണ്ടായിരുന്ന 'പൗരശക്തി' പത്രത്തിൽ ഞാൻ ഒരു സബ് എഡിററായിരുന്നു. ഏതാണ്ട് അതേകാലത്തുതന്നെ ആദ്യം കോഴിക്കോട്ട്, താലൂക്ക് അടിസ്ഥാനത്തിലും പിന്നീട് അഖിലമലബാർ അടിസ്ഥാനത്തിലും പ്രവർത്തിച്ചിരുന്ന കേന്ദ്രകലാസമിതിയുടെ പൊതുകാര്യദർശി കൃഷ്ണവാരിയരും സംഘടനാകാര്യദർശി ഞാനും ആയിരുന്നു. ഞങ്ങൾ തമ്മിൽ മുമ്പേ പരിചയക്കാരായിരുന്നുവെങ്കിലും അടുത്ത് പരിചയിച്ചത് ഇക്കാലത്തായിരുന്നു. ഒരു ജ്യേഷ്ഠാനുജ ബന്ധം എന്നു അതിനെ വിളിക്കാവുന്നതാണ്. പക്ഷെ എന്റെ അനുഭവം വെച്ചുപറഞ്ഞാൽ അതു ഗുരുശിഷ്യ ബന്ധം കൂടിയായിരുന്നു.

പത്രപ്രവർത്തകനായ കൃഷ്ണവാരിയർ പല രൂപത്തിലും പല ഭാവത്തിലും എന്റെ ജീവിതത്തിൽ കടന്നു വന്നിട്ടുണ്ട്. പക്ഷെ ആദ്യം വന്നത് ഹിംസാലുവായ പത്രാധിപരായിട്ടാണ്. ആയിടയ്ക്ക് എന്റെ വിവാഹം നടന്ന

പ്പോൾ മധുവിധുവിന്റെ ലഹരിയിൽ ഞാൻ ഒരു കവിത എഴുതി. കവിത മുമ്പ് എഴുതിയിട്ടുണ്ടെങ്കിലും പ്രസിദ്ധീകരിച്ചവ ചുരുക്കമാണ്. എന്നാൽ ഈ കവിത വളരെ നന്നായിട്ടുണ്ടെന്ന് എനിക്ക് തോന്നുകയാലാണ് ഞാൻ അത് മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ പത്രാധിപരെന്ന നിയിൽ കൃഷ്ണവാരിയർക്ക് കൊടുത്തയച്ചത്. കവിതയിലെ വരികൾ എനിക്കിപ്പോഴും ഓർമ്മയുണ്ട്. അതിൽ നവവധുവിന്റെ പേരുപോലും ഞാൻ വളരെ ഭംഗിയായി ചേർത്തുവെച്ചിരുന്നു. ഏതാണ്ട് രണ്ട് മണിക്കൂർ കഴിഞ്ഞപ്പോൾ ഒരു കുറിപ്പോടുകൂടി വാരിയർ അത് തിരിച്ചുകൊടുത്തയച്ചു. ''കവിത നന്നായിട്ടുണ്ട്, വിശേഷിച്ചും അതിലെ ആശയസന്നിവേശം. രണ്ടുപേരും ഒരുമിച്ചിരുന്നു വായിച്ചുസുഖിക്കുക; വാരികയിൽ പ്രസിദ്ധപ്പെടുത്തേണ്ടതില്ലെന്നാണ് തോന്നിയത്'' ഈ വിപരീതവിധിക്കു കാരണമെന്താണെന്ന് ഞാൻ കൃഷ്ണവാരിയരോട് നേരിട്ട് ചോദിച്ചു. അദ്ദേഹം പറഞ്ഞു ''പവനൻ കവിത എഴുതേണ്ട''. ഞാൻ കിവ ആവുകയില്ലെന്ന് എനിക്ക് മുമ്പേ അറിയാമായിരുന്നു. കൃഷ്ണവാരിയർ പറഞ്ഞത് അതിനുള്ള സ്ഥിരീകരണമാകയാൽ ഞാൻ അതിനെപ്പററി കൂടുതൽ അന്വേഷിക്കാൻ പോയില്ല.

പത്രപ്രവർത്തനവുമായി ബന്ധപ്പെട്ട എന്റെ ജീവിതത്തിൽ കൃഷ്ണവാരിയർ ഗുരുസ്ഥാനം വഹിച്ചത് എങ്ങനെ എന്ന് കൂടി പറഞ്ഞ് ഈ ആത്മകഥാംശം അവസാനിപ്പിക്കാം. വാരിയർ മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ പത്രാധിപരായിരുന്ന കാലത്ത് കേരളത്തിലെ വിവിധ വിഭാഗത്തിൽപെടുന്ന ജനങ്ങൾ എങ്ങനെ ജീവിക്കുന്നു എന്നതിനെപ്പററി സൂക്ഷ്മാന്വേഷണം നടത്തി റിപ്പോർട്ട് തയ്യാറാക്കിയാൽ കൊള്ളാമെന്ന ഒരു നിർദ്ദേശം അദ്ദേഹം ഉന്നയിച്ചു. അതുപക്ഷേ, വിരസമായ സ്ഥിതിവിവരകണക്കുകളാകരുതെന്നും, കുടുംബകഥകൾപോലെ ഇരിക്കേണമെന്നുകൂടി അദ്ദേഹം നിർദ്ദേശിച്ചു. സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽപോയി ഓരോ തൊഴിലിലും ഏർപ്പെട്ടവരിൽനിന്ന് പ്രാതിനിധ്യസ്വഭാവമുള്ളവരെ തെരഞ്ഞെടുത്ത് അവരോടൊപ്പം ജോലിസ്ഥലത്തും

അവരുടെ വീടുകളിൽതന്നെയും താമസിച്ചുകൊണ്ട് ജീവിതഗാന്ധിയായ കഥകൾ രചിക്കുകയായിരുന്നു ആവശ്യം. ഈ അടിസ്ഥാനത്തിൽ ഞാൻ ആദ്യം എഴുതിയ 'കഥ'യുടെ രചനയിലും സമീപനത്തിലും അദ്ദേഹം എന്നോടൊപ്പമിരുന്ന് ചർച്ചചെയ്ത് വ്യത്യാസങ്ങൾ വരുത്തി. പിന്നീട് ഞാൻ എഴുതിയതിലൊന്നും വ്യത്യാസം വരുത്തേണ്ടിവന്നില്ല. വളരെ സാഹസികവും അനുഭവസമ്പത്തുണ്ടാക്കിയതുമായ ഒരു ശ്രമമായിരുന്നു അത്. ആഴ്ചപ്പതിപ്പിന്റെ വായനക്കാരിൽനിന്ന് അതിനുകിട്ടിയ സ്വീകരണം അത്ഭുതകരമായിരുന്നു. പന്ത്രണ്ടു ലക്കങ്ങളിൽ അത് തുടർച്ചയായി കൊടുത്തുകൊണ്ടിരുന്നു. പിന്നീട് ''കേരളം എങ്ങിനെ ജീവിക്കുന്നു'' എന്ന പേരിൽ അതു പുസ്തകമായി പുറത്തുവന്നപ്പോൾ ഇ. എം. എസ് എഴുതിയ അവതാരികയിൽ വിശ്വപ്രസിദ്ധ ഗ്രന്ഥകാരന്മാരായ ജോൺ ഗുണ്ഡർ, എഡ്ഗാർസ്നോ തുടങ്ങിയവരുടെ ശ്രമങ്ങളോടാണ് അതിനെ താരതമ്യപ്പെടുത്തിയത്. മലയാള പത്രപ്രവർത്തന സമ്പ്രദായത്തിൽ കടന്നു കൂടിയ മനംമടുപ്പിക്കുന്ന ഐകസ്വര്യത്തിന് മാററം വരുത്തിയ ഒരു ശ്രമമായിരുന്നു അത്. ഞാൻ അതിന് ഒരു ഉപകരണമായി എന്നേയുള്ളു. കൃഷ്ണവാരിയരായിരുന്നു ഈ ശ്രമത്തിന്റെ ഉപജ്ഞാതാവും ഒരു അതിരുവരെ നിർവ്വാഹകനും.

''സോവിയററ് നാട്ടിൽ കുരുഷ്ചേവിനുശേഷം'' എന്ന എന്റെ പുസ്തകത്തിന്റെ പിന്നിലും പ്രേരകശക്തിയായി പ്രവർത്തിച്ചത് കൃഷ്ണവാരിയരായിരുന്നു. മാതൃഭൂമിയിൽ പരമ്പരയായി പ്രസിദ്ധപ്പെടുത്തിയതിനുശേഷമാണ് അത് പുസ്തകമാക്കിയത്. ഒരു സാധാരണ യാത്രാവിവരണഗ്രന്ഥത്തിൽനിന്നും വളരെ വ്യത്യസ്തമായ ഒരു പുസ്തകമാണിത്. അതിന്റേയും സംവിധാനം നിർവ്വഹിച്ചതും മാതൃക കാട്ടിത്തന്നതും കൃഷ്ണവാരിയർതന്നെ. പിന്നീട് എനിക്ക് സോവിയററ് ലാൻറ് നെഹറുഅവാർഡ് നേടിത്തന്ന ഒരു കൃതിയാണിത് എന്നുകൂടി പറഞ്ഞുകൊള്ളട്ടെ.

കൃഷ്ണവാരിയർ പിന്നീടും പല ഘട്ടങ്ങളിലെ എന്നിലെ പത്രപ്രവർത്തകനു വളരുവാൻ അവസരമുണ്ടാക്കിയിട്ടുണ്ട്. ആദ്യത്തെ തവണ 'കുങ്കുമ'ത്തിന്റെ എഡിററായിരുന്ന കാലത്ത് 'പവനന്റെ പംക്തി' എന്ന പേരിൽ ഇടവിട്ട് ആഴ്ചകളിൽ കുറിപ്പ് എഴുതാനാവശ്യപ്പെട്ടു. ഒരു കൊല്ലക്കാലത്തിലധികം ഞാൻ ആ പംക്തി നടത്തി എന്നാണോർമ്മ. പിന്നീട്, അടിയന്തിരാവസ്ഥക്കാലത്ത്, സഞ്ജയ്ഗാന്ധിയെ ശക്തമായി വിമർശിക്കുന്ന ചില പരാമർശങ്ങൾ അതിലുണ്ടായതിനെത്തുടർന്ന് ആ പംക്തി എനിക്ക് നിർത്തേണ്ടതായി വന്നു. നിർത്താനുള്ള പ്രേരണ കൃഷ്ണവാരിയർ നേരിട്ടുനൽകിയതല്ല. സ്ഥിതിഗതി മനസിലാക്കി ഞാൻ സ്വയം നിർത്തിയതാണ്. ഏററവും ഒടുവിൽ അദ്ദേഹം മാതൃഭൂമിയുടെ ചീഫ് എഡിററർ ആയി ചാർജ്ജെടുത്തപ്പോഴും ഇതേപോലെതന്നെ എന്നെ 'സഹായിക്കുകയുണ്ടായി,' എഡിറേറാറിയൽ പേജിൽതന്നെ ആഴ്ചതോറും ദൂരദർശൻ പരിപാടിയെ അവലോകനം ചെയ്യുന്ന ഒരു പംക്തി ആരംഭിക്കുവാൻ അദ്ദേഹം എന്നോട് ആവശ്യപ്പെട്ടു. പ്രത്യേകിച്ച് ജോലിയൊന്നുമില്ലാത്ത ഒരു അവസരമായിരുന്നതുകൊണ്ട് ഞാൻ ഉടൻതന്നെ അത് ആരംഭിക്കുകയും ചെയ്തു. അതും പിന്നീട് നിർത്തേണ്ടിവന്നത് കൃഷ്ണവാരിയർ ആവശ്യപ്പെട്ടിട്ടല്ല. ധാരാളം വായനക്കാരുണ്ടായിരുന്ന ആ പംക്തി തുടരുന്ന കാര്യത്തിൽ അദ്ദേഹത്തിനും താല്പര്യമുണ്ടായിരുന്നു എന്നു കൂടി എനിക്കറിയാം. മാതൃഭൂമിയിൽതന്നെ ഉള്ളവായ ഒരു പ്രത്യേക സാഹചര്യത്തിൽ അത് നിർത്തുകയാണുണ്ടായത്.

*

ഇത്രയും ഞാൻ ഇവിടെ സംക്ഷിപ്തമായി പറഞ്ഞുവെക്കാൻ കാരണം ഇത് ആത്മകഥാംശമായതുകൊണ്ടു മാത്രമല്ല; പത്രപ്രവർത്തകനായ കൃഷ്ണവാരിയർ ഈ രംഗത്ത് മററുള്ളവരെ പ്രോത്സാഹിപ്പിക്കുന്നതിന്റെ ഒരു മാതൃക എടുത്തുകാട്ടുവാൻ കൂടിയാണ്.

കവിതാരചനയിൽമാത്രമല്ല, പത്രപ്രവർത്തനത്തിലും അദ്ദേഹം സാമ്പ്രദായികതയുടെ ശത്രുവായിരുന്നു. ഒരു തരത്തിൽ പറഞ്ഞാൽ അദ്ദേഹത്തിൻെറ കവിതാരചനാസമ്പ്രദായത്തിൻെറ വ്യാപനമായിരുന്നു പത്രപ്രവർത്തനം. ഈ വ്യാപനം വാരികകളിൽനിന്ന് സമ്മർദ്ദജടിലവും സ്ഥലകാല നിർബന്ധിതവും സ്ഥാപനവൽകൃതവും ആയ ദിനപത്രത്തിലേയ്ക്ക് കടന്നപ്പോഠം അതിൻെറ മുനയൊടിയുകയും അത് അലങ്കോലപ്പെടുകയും ചെയ്തു. അവസാനകാലത്ത് മാതൃഭൂമിയിൽ ദിനപത്രത്തിൻെറകൂടെ ചീഫ് എഡിററായി ചാർജ്ജ് എടുത്ത കൃഷ്ണവാരിയർക്ക് ഒരു പംക്തി എഴുത്തുകാരനിൽ കവിഞ്ഞ പ്രാധാന്യം ഉണ്ടായിരുന്നുവെങ്കിൽ അത് പത്രത്തിൻെറ മേലധികാരികളുമായി യഥേഷ്ടം സംസാരിക്കാമെന്നതായിരുന്നു. കൃഷ്ണവാര്യരുടെ പേര് അവർ പ്രയോജനപ്പെടുത്തി എന്നേ അതിന് അർത്ഥമുള്ളു. മാനേജിംഗ് എഡിററും എഡിറേറാറിയൽ ഡയറക്ടറും വേറെയായിരുന്നുവല്ലോ. ഈ സാഹചര്യത്തിൽ ചീഫ് എഡിററർക്ക് എഴുന്നള്ളിപ്പിനുള്ള തിടമ്പായി നില്ക്കാനെ സാദ്ധ്യമാകു. മാതൃഭൂമിയിൽ തൻെറ അവസാനകാലത്ത് കൃഷ്ണവാരിയർക്കുള്ള സ്ഥാനവും അതുതന്നെയായിരുന്നുവെന്ന് അദ്ദേഹത്തിൻെറ ചില കത്തുകഠം സൂചിപ്പിക്കുന്നു. അതിൻെറ സുഖവും സംഘർഷവും അദ്ദേഹം അനുഭവിക്കുകയും ചെയ്തു.

ഒടുക്കത്തിൽനിന്ന് തുടങ്ങേണ്ടിവന്നതിൽ ഞാൻ ഖേദിക്കുന്നു. പക്ഷെ തുടക്കവും ഒടുക്കവും തമ്മിലുള്ള അന്തരം മനസിലാക്കുവാൻ അത് സഹായിക്കും. കൃഷ്ണവാരിയർ പത്രപ്രവർത്തനം തുടങ്ങുന്നത് 1942 ആഗസ്ററ് 9ന് അരംഭിച്ച ക്വിററ്ഇൻഡ്യാ സമരവുമായി ബന്ധപ്പെട്ടുകൊണ്ടാണ്. ''ഇൻഡ്യയുടെ വിമോചനത്തിനുവേണ്ടിയുള്ള അവസാന സമരമാണ് ഇതെന്നും ഇതിൽ പങ്കെടുക്കാത്തപക്ഷം എൻെറ ജീവിതം നിഷ്ഫലമായിപ്പോകുമെന്നുമുള്ള ബോധം എനിക്കുമുണ്ടായി. ഉറങ്ങുന്ന ഒരു ഗ്രാമം മാത്രമായിരുന്ന കാലടിയിലെ ജോലി (ശ്രീരാമകൃഷ്ണമിഷൻ ഹൈസ്കൂഠം ഹെഡ്മാസ്ററർ

സ്ഥാനം) രാജിവെച്ച് ഞാൻ സമരാഗ്നിആളിക്കത്തിയിരുന്ന തൃശൂരിലേയ്ക്ക് പോയി'' എന്നാണ് ഇതിനെപ്പററി കൃഷ്ണവാരിയർ പറയുന്നത്. തൃശൂരിൽ അന്നു പ്രവർത്തിച്ചിരുന്ന സോഷ്യലിസ്ററ് ഗ്രൂപ്പിന്റെ നിർദ്ദേശാനുസരണം ''സ്വതന്ത്രഭാരതം'' എന്ന ഒരു വാരിക അച്ചടിച്ചു പ്രസിദ്ധപ്പെടുത്താനുള്ള ചുമതല കൃഷ്ണവാരിയർ ഏററു. ബോംബെയിൽനിന്നുവന്ന വി. എ. കേശവൻനായർക്കായിരുന്നു ഇതിന്റെ മുഖ്യ ചുമതല. (കേശവൻനായർ ആദ്യം ബോംബെയിലും പിന്നീട് മദ്രാസിലും മാതൃഭൂമിയുടെ ലേഖകനായിരുന്നു,) നിയമവിരുദ്ധമായി, ഒളിവിൽ താമസിച്ചുവേണമായിരുന്നു, ഈ പത്രത്തിന്റെ പ്രസിദ്ധീകരണം നടത്തുവാൻ. ഈ ആവശ്യത്തിലേയ്ക്ക് കമ്പോസിങ്ങ് ജോലി പഠിക്കുവാൻ എറണാകുളത്തെ സനാതന ധർമ്മം പ്രസിൽ ഏതാനും ദിവസം അപ്രൻറീസായും ചേർന്നിരുന്നു. ''സ്വതന്ത്രഭാരത'' ത്തിന്റെ അച്ചടിക്കും പ്രസിദ്ധീകരണത്തിനും വിതരണത്തിനും കൃഷ്ണവാരിയർ സഹിച്ച കഷ്ടപ്പാടും ഏർപ്പെട്ട സാഹസങ്ങളും കുറച്ചൊന്നുമല്ല. ഇതിന്റെ വിശദവിവരങ്ങൾ ''മനനങ്ങൾ നിഗമനങ്ങൾ'' എന്ന ലേഖനസമാഹാരത്തിൽപെടുത്തിയ ''ഇരിട്ടികാട്ടിൽ ഒരു രാത്രി'' എന്ന സ്മരണക്കുറിപ്പുകളിൽ അദ്ദേഹം ഉൾക്കൊള്ളിച്ചിട്ടുണ്ട്. ആദ്യം തലശേരിയിലും തുടർന്ന് പട്ടാമ്പിയിലും താമസിച്ചാണ് സ്വതന്ത്രഭാരതത്തിന്റെ പണിനടത്തിയത്. ഇരിട്ടിയിലെ കാട്ടിൽനിന്ന് പട്ടാമ്പിയിലെ സങ്കേതത്തിലേയ്ക്ക് താമസം മാററുന്നതിനുമുമ്പ് ഒരു രാത്രിയിൽ ഒററയ്ക്ക് കാട്ടിലെ നായാട്ടിന് ഉപയോഗിക്കുന്ന ഒരു ഇരുനിലവീട്ടിൽ താമസിച്ചപ്പോൾ അദ്ദേഹത്തിനുണ്ടായ ഭയവും ഉൽക്കണ്ഠയും എത്രമാത്രമായിരുന്നു എന്ന് ഊഹിക്കാവുന്നതേയുള്ളു. സ്മരണക്കുറുപ്പിൽ അദ്ദേഹം ഒരിടത്ത് ഇങ്ങനെ പറയുന്നു: ''ആലോചനകളിൽ നിന്ന് രക്ഷപ്പെടാനായി ഞാൻ മുമ്പ് ഉരുവിട്ടുപഠിച്ചിരുന്ന പാണിനിയുടെ അഷ്ടാദ്ധ്യായി സൂത്രപാഠം എന്ന സംസ്കൃത വ്യാകരണത്തിന്റെ ആധാര ഗ്രന്ഥം അല്പം ഉറക്കെ ആദ്യം

മുതൽ ചൊല്ലാൻതുടങ്ങി, ആ വീട്ടിൻെറ മൂലയോടുകാം കിടയിൽ കുടിപാർത്തിരുന്ന എലികാം അതിനു മുമ്പും പിമ്പും അത്തരം ചില ശബ്ദങ്ങാം കേട്ടിരിക്ക യില്ല.''

''സ്വതന്ത്രഭാരതം'' കൃഷ്ണവാരിയരുടെ ആവേശ വും ആഗ്രഹവുമായിരുന്നു. അത്തരം ആനുകാലികങ്ങാം അധികകാലം ജീവിക്കുകയില്ലെന്ന് എല്ലാവർക്കും അറി യാമല്ലൊ. അതൊരു ''അണ്ടർ ഗ്രൗണ്ട്'' പത്രം കൂടി ആയിരുന്നു എന്ന് ആലോചിക്കുമ്പോാം അതിൻെറ ഹ്രസ്വായുസിനെപ്പററി അത്ഭുതപ്പെടുവാനൊന്നുമില്ല. ''അത് കൈവശം വെച്ചു എന്ന കുററത്തിന് അഞ്ചു വർഷം നീണ്ട ജയിൽശിക്ഷവരെ കിട്ടിയവരുണ്ട്'' എന്ന് വാരിയർതന്നെ പറയുന്നു. സോഷ്യലിസ്ററ് ഗ്രൂപ്പിൻെറ അക്കാലത്തെ വിപ്ലവ പ്രവർത്തനങ്ങളെ ഏകീകരിക്കു കയും ജനങ്ങളുടെ സമരവീര്യം ഉത്തേജിപ്പിക്കുകയും ചെയ്യുന്നതിനായി രൂപംകൊണ്ട ആ പത്രം കല്ലച്ചിലും അല്ലാതെയും ഏതാനും ശതം കോപ്പി വീതമെ അച്ചടിച്ചി രുന്നുള്ളു. എത്രകാലം അത് നിലനിന്നു എന്ന് ഈ ലേഖകനറിഞ്ഞുകൂടാ. ഏതാനും മാസങ്ങാം എന്ന് ഊഹി ക്കുന്നത് തെററാവില്ല.

കൃഷ്ണവാരിയർ വീണ്ടും പത്രപ്രവർത്തനത്തി ലേർപ്പെടുന്നത് വളരെ കഴിഞ്ഞാണ്. അദ്ദേഹം കോഴി ക്കോട് സെൻററ് ജോസഫ്സ് ഹൈസ്ക്കൂളിലും കൊട കര നാഷണൽ ഹൈസ്ക്കൂളിലും അദ്ധ്യാപകനായി. മദ്രാസ് ക്രിസ്ത്യൻ കോളേജിൽ ട്യൂട്ടറായി, കൊച്ചി സർ ക്കാർ പാഠപുസ്തക നിർമ്മാണകമ്മിററിയുടെ സെക്രട്ടറി യായി, തൃശൂർ കേരളവർമ്മ കോളേജിൽ ലക്ചററായി, അവിടെ നിന്നാണ് മാതൃഭൂമി വാരികയുടെ പത്രാധിപരാ യിവരുന്നത്. ഞാൻ ഈ ലേഖനം തയ്യാറാക്കുന്നത് അധി കവും വ്യക്തിപരമായ അറിവിൻെറ അടിസ്ഥാനത്തി ലാണ്. അന്നത്തെ മാതൃഭൂമി മഹാരഥന്മാരുടെ തറവാ ടാണ്. കെ. പി. കേശവമേനോൻ എന്ന കുലപതി മാതൃ ഭൂമിയിലേയ്ക്ക് വീണ്ടും കയറിവന്നത് അല്പം വൈകി

യാണ്. വൈകിയാണെങ്കിലും വന്നപാടെ അദ്ദേഹം മാതൃഭൂമിയുടെ ചീഫ് എഡിററായി. പാരമ്പര്യംകൊണ്ടും കഴിവുകൊണ്ടും പ്രശസ്തനായ വി. എം. നായരായിരുന്നു മാനേജിംഗ് എഡിററർ. സി. എച്ച്. കുഞ്ഞപ്പ, ടി. പി. സി. കിടാവ്, മാധവനാർ മുതൽപേരുള്ള പത്രാധിപസമിതി, കുട്ടികൃഷ്ണമാരാരുടെ നേതൃത്വത്തിലുള്ള പ്രൂഫ് വായന, കൃഷ്ണൻനായരുടെ നേതൃത്വത്തിലുള്ള മാനേജ്മെൻറ് വിഭാഗം. സ്വാതന്ത്ര്യസമരത്തിൻെറ അഗ്നിജ്വാലയിൽനിന്ന് ആവേശംപൂണ്ട ഒരു തലമുറയിൽപെടുന്നവരായിരുന്നു അവരെല്ലാം. പിന്നീട് എം. ടി. വാസുദേവൻനായരും, എം. വി. ദേവനും ആഴ്ചപ്പതിപ്പിൻെറ സ്ററാഫിലേയ്ക്ക് വരുന്നു; രവിവർമ്മ 'യുഗപ്രഭാതി' ലേയ്ക്കും. യുഗപ്രഭാത് കൃഷ്ണവാരിയർ തന്നെ മാതൃഭൂമിക്കും ഇൻഡ്യാ രാജ്യത്തിനുമായി നൽകിയ പുതിയ സമ്മാനമായിരുന്നു. കൃഷ്ണവാരിയർ മാതൃഭൂമിയിൽ ചേരുമ്പോഠം അറിയപ്പെടുന്ന കവിയും പണ്ഡിതനുമായിരുന്നു. എന്നാൽ പത്രപ്രവർത്തനരംഗത്ത് അദ്ദേഹത്തിന് കൈമുതലായുണ്ടായിരുന്നത് 'സ്വതന്ത്രഭാരതം' നടത്തിയ സാഹസികതയുടെ അനുഭവം മാത്രമായിരുന്നു. ചാർജ്ജെടുത്ത് ഏതാനും ആഴ്ചകഠംക്കകംതന്നെ വാരികയുടെ കെട്ടുംമട്ടും മാററുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. ഹിന്ദിയിലും തമിഴിലും ഇംഗ്ലീഷിലുമുള്ള പ്രചാരംകൂടിയ വാരികകഠം അദ്ദേഹം സസൂക്ഷ്മം ശ്രദ്ധിച്ചു. ആധുനിക പ്രസാധനകലയുടെ സാദ്ധ്യതകളെ പരമാവധി ഉപയോഗിക്കാൻ അദ്ദേഹം നിശ്ചയിച്ചു. കേരളത്തിനകത്തും പുറത്തുമുള്ള പ്രമുഖരും അല്ലാത്തവരുമായ എഴുത്തുകാരുമായി നിത്യസമ്പർക്കത്തിലേർപ്പെട്ടു. മാതൃഭൂമിയുടെ ഗോഡൗണിൻെറ ഭാഗമായ ഇരുമുറി വസതിയിലായിരുന്നു അദ്ദേഹത്തിൻെറ കുടുംബസമേതമായ താമസം. അതിരാവിലെ എഴുന്നേററ് പഠനത്തിലും മനനത്തിലും കഴിയുന്ന കൃഷ്ണവാരിയർക്ക് സന്ദർശകരുടെ ബാഹുല്യം ഒരിക്കലും ഒരു പ്രശ്നമായിരുന്നില്ല. സന്ദർശകരുടെ വലുപ്പച്ചെറുപ്പമൊന്നും അദ്ദേഹം നോക്കിയില്ല. എല്ലാവരോടും സമനി

ലയിൽ പെരുമാറുവാനും അവരിൽ ഒളിഞ്ഞിരുന്ന കഴിവുകരം കണ്ടെത്താനും അദ്ദേഹം ശ്രമിച്ചു. രാവിലെ പത്തിനൊന്ന് മണിയോടെ ഉച്ചഭക്ഷണം കഴിച്ച് അദ്ദേഹം ആഫീസിലേയ്ക്കുപോകും. യാത്ര സൈക്കിളിലാണ്. ആ വേഷം ശ്രദ്ധയാകർഷിക്കുന്നതാണ്. ഖദർ ഷർട്ടും മുണ്ടും തന്നെയാണ് ധരിക്കുക. പക്ഷെ വെയിൽകൊള്ളാതിരിക്കാൻ തലയിൽ ഒരു ചട്ടിതൊപ്പികൂടിവെച്ചിരിക്കും. ആഫീസിലെത്തിയാലും സന്ദർശകർക്ക് കുറവുണ്ടാവില്ല. അധികവും യശഃ പ്രാർത്ഥികളായിരിക്കും. സംസാരിക്കുന്നതിനിടയിലും മാററർനോക്കും. ഒരേ അവസരത്തിൽ രണ്ട് ജോലിചെയ്യുക ആർക്കും സുകരമല്ല. പക്ഷേ കൃഷ്ണവാരിയർക്ക് അതു സാധിക്കും. അദ്ദേഹം മാററർ വായിക്കുന്നതും തിരുത്തലുകരം വരുത്തുന്നതും ഏതു പത്രാധിപർക്കും അസൂയതോന്നിക്കുംവിധമാണ്. വേഗതയും സൂക്ഷ്മതയും ഒരുപോലെ പാലിക്കുന്നു.

കൃഷ്ണവാരിയർ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ മുമ്പൊരിക്കലും കാണാത്തമാററങ്ങളാണ് വരുത്തിയത്. അദ്ദേഹം അതിൽ ഏർപ്പെടുത്തിയ പുതിയ ഫീച്ചറുകരം പിന്നീട് മലയാള വാരികകരംക്ക് മുഴുവൻ മാതൃകയായി. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ കൃഷ്ണവാരിയരുടെ കാലത്ത് ഒരു കവിത പ്രസിദ്ധപ്പെടുത്തി കിട്ടുന്ന ആരം അംഗീകരിക്കപ്പെട്ട കവിയായിത്തീരുന്നു. നോവലുകരം, കഥകരം, ലേഖനങ്ങരം തുടങ്ങിയവയുടെ സ്ഥിതിയും ഇതുതന്നെ. കേരളത്തിലെ പ്രഗത്ഭരായ കവികളിലധികംപേരും മാതൃഭൂമി ആഴ്ചപ്പതിപ്പിലൂടെ കൃഷ്ണവാരിയരുടെ തലോടൽ അനുഭവിച്ചവരാണ്, ആ തലോടലിൻെറ സുഖം അവർ കൃതജ്ഞതാഭരിതരായി സ്മരിച്ചിട്ടുമുണ്ട്. നോവലിസ്ററുകളുടേയും കഥാകൃത്തുക്കളുടേയും ലേഖകന്മാരുടേയും സ്ഥിതിയും വിഭിന്നമല്ല. കൃഷ്ണവാരിയർ മാതൃഭൂമി ആഴ്ചപ്പതിപ്പിൻെറ പത്രാധിപരായിരുന്നകാലം മലയാളസാഹിത്യത്തിൻെറ നവോത്ഥാനകാലമായിരുന്നു എന്ന് പറയുന്നതിൽ തെററില്ല. വാരികയ്ക്കുപുറത്ത് പൊതുവേദി

യിൽ, പ്രത്യേകിച്ച് സാംസ്കാരികരംഗത്ത് അദ്ദേഹം ചെയ്ത സേവനങ്ങൾകൂടി കണക്കിലെടുത്തുകൊണ്ടാണ് ഇങ്ങനെ പറയുന്നത്.

പിന്നീടദ്ദേഹം ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഡയറക്ടറായി കുറച്ചുകാലം പ്രവർത്തിക്കുകയുണ്ടായല്ലോ. അത് ഒരുതരത്തിൽ പത്രപ്രവർത്തനത്തിന്റെ തുടർച്ചയായിരുന്നു. മലയാളഭാഷയുടെ പുതിയ ജാതകമാണ് അദ്ദേഹം അവിടെ കുറിച്ചതെന്ന് കാലം കുറെ വൈകിയാലും അംഗീകരിക്കുകതന്നെവേണ്ടിവരും. അവിടേയും അദ്ദേഹം 'വിജ്ഞാനകൈരളി'യുടെ സ്ഥാപക പത്രാധിപർ എന്ന നിലയിൽ ചെയ്ത സേവനവും നിസാരമായിരുന്നില്ല.

കൃഷ്ണവാരിയരെ വീണ്ടും പത്രപ്രവർത്തനരംഗത്തുകാണുന്നത് കുങ്കുമം പത്രാധിപരായിട്ടാണ്. കുങ്കുമം നിശ്ചയമായും മാതൃഭൂമിയുടെ നിലവാരമുള്ള വാരികയല്ല. പക്ഷെ പുതിയ എഴുത്തുകാരെ പ്രോത്സാഹിപ്പിക്കുന്നതിലും പഴയ എഴുത്തുകാർക്ക് കൂടുതൽ പ്രകാശം നൽകുന്നതിലും കുങ്കുമത്തിലും വാരിയർ ശ്രമിക്കുകയുണ്ടായി. എന്നാൽ കുങ്കുമത്തിന്റെ കുങ്കുമക്കുറിയായി നിന്നത് കൃഷ്ണവാരിയർ ആ വാരികയിലെഴുതുന്ന മുഖലേഖനമായിരുന്നു. കൃഷ്ണസ്വാമി റെഡ്യാരുടെ മധുരോദാരമായ പെരുമാററം കൃഷ്ണവാരിയർക്ക് അക്കാലത്തും അതിനുശേഷവും വെയിലേറെയുള്ള വെളിമ്പറമ്പിലെ തണൽവൃക്ഷംപോലെ ആശ്വാസം നൽകുന്ന ഒന്നായിരുന്നു. പക്ഷേ, കോഴിക്കോടും മാതൃഭൂമിയും ഒരുക്കിവെച്ചിരുന്ന വിശാലമായ കർമ്മക്ഷേത്രം പല കാരണങ്ങളാലും തിരുവനന്തപുരത്തും കൊല്ലത്തും അദ്ദേഹത്തിനു ലഭ്യമായിരുന്നില്ല.

മാതൃഭൂമിയിലേയ്ക്കുള്ള അദ്ദേഹത്തിന്റെ രണ്ടാമത്തെ പ്രവേശം അത്ര സുഖകരമായിരുന്നില്ല എന്ന് നമുക്കൊക്കെഅറിയാം. പത്രത്തിന്റെ ചീഫ് എഡിററർ വാരികയുടെകൂടി ചീഫ് എഡിററർ ആണെന്ന അവകാശവാദത്തെതുടർന്നുണ്ടായ അനിഷ്ടസംഭവങ്ങളുടെ തുടർച്ചയാ

യിട്ടാണ് അദ്ദേഹത്തിന് വാരികയുടെ എഡിററർ സ്ഥാ നത്തുനിന്ന് പെട്ടന്നുതന്നെ പിരിയേണ്ടിവന്നത്. പൂജ്യരെ പൂജിക്കാനറിയാവുന്ന കൃഷ്ണസ്വാമിറെഡ്യാർ അദ്ദേഹ ത്തിന് പൂർണ്ണമായ സന്മനസോടെ വീണ്ടും ആതിഥ്യമ രുളി. കുങ്കുമത്തിൽ രണ്ടാമതും വന്ന കൃഷ്ണവാരിയർ അതിൻെറ ദൈനംദിന പ്രവർത്തനങ്ങളിൽ അധികമൊന്നും ഇടപെട്ടിരുന്നില്ല. ആദ്യകാലത്ത് അദ്ദേഹം 'കുമാരി' യിൽ കുറേശ്രദ്ധപതിപ്പിച്ചിരുന്നു. പക്ഷെ, അതും പിന്നീട് ലേഖന സഹായത്തിലൊതുങ്ങിനിന്നു.

കൃഷ്ണവാരിയരുടെ മാതൃഭൂമിയിലേയ്ക്കുള്ള മൂന്നാ മത്തെ പ്രവേശത്തെപ്പററി ഞാൻ ഈ പ്രബന്ധത്തിൻെറ തുടക്കത്തിൽ തന്നെ പരാമർശിച്ചിട്ടുണ്ട്. മാതൃഭൂമിയു ടെ ചീഫ് എഡിററർ സ്ഥാനം അദ്ദേഹം സ്വീകരിച്ചത് മധുരമായ ഒരു പ്രതികാരം എന്ന നിലയിലായിരുന്നു. പക്ഷെ അതു വേണ്ടിയിരുന്നില്ല എന്ന് പിന്നീട് അദ്ദേ ഹത്തിനു തോന്നിയിട്ടില്ലേ? സ്വകാര്യ സംഭാഷണങ്ങളേയും വ്യക്തിപരമായ കത്തിടപാടുകളേയും അടിസ്ഥാനമാ ക്കിക്കൊണ്ട് ഞാൻ ഇങ്ങനെ ഒരു സൂചന നൽകുന്ന തിനോട് യോജിക്കുന്നവർ വേറെയുമുണ്ടാകുമെന്ന് എനിക്ക് ഉറപ്പുണ്ട്: ഏതായാലും അവസാനകാലത്ത് അദ്ദേഹം തീരെ സന്തുഷ്ടനായിരുന്നില്ല എന്നു ഉറ പ്പിച്ചുപറയേണ്ടിയിരിക്കുന്നു. മാതൃഭൂമി, ടൈംസ് ഓഫ് ഇൻഡ്യാക്കാർ ഏറെറടുക്കുന്നതിനെതിരെ, ഇപ്പൊ ഴത്തെ മാനേജ്മെൻറിനെതിരെ, ഇപ്പോഴത്തെ മാനേജ് മെൻറിൻെറ വക്താക്കളെന്ന നിലയിൽ കൃഷ്ണവാരി യരും അന്നു പത്രാധിപരായിരുന്ന മാധവൻകുട്ടിയും വ ലിയ പ്രചരണം നടത്തിയത് വായനക്കാർ ഓർക്കുന്നുണ്ടാ വുമല്ലോ. മാർവാടികൾ മാതൃഭൂമിയുടെ പാരമ്പര്യമുള്ള ഒരു മലയാളപത്രം ഏറെറടുക്കുന്നതിലുള്ള ധാർമ്മിക രോഷത്തിൻെറപേരിൽ മലയാളികളെ വികാരം കൊള്ളി ക്കുകയായിരുന്നു ഇതിൻെറ ലക്ഷ്യം. പക്ഷെ മാതൃഭൂമി യുടെ മാനേജ്മെൻറും ടൈംസ് ഓഫ് ഇൻഡ്യയുടെ മാനേജ്മെൻറും തമ്മിൽ വർഗ്ഗസ്വഭാവത്തിലെന്താണ്

വ്യത്യാസം എന്ന് അന്നുതന്നെ ഞാൻ കൃഷ്ണവാരിയരോടും മാധവൻകുട്ടിയോടും ചോദിച്ചിരുന്നു. ഇപ്പോഴത്തെ മാനേജ്മെൻറ് നമുക്ക് ചിരകാലപരിചയമുള്ള സുഹൃത്തുക്കളാണെന്നും ടൈംസ് ഓഫ് ഇൻഡ്യയുടെ മാനേജ്മെൻറിനെ അങ്ങനെ വിശേഷിപ്പിച്ചുകൂട എന്നൊരു വ്യത്യാസമുണ്ടെന്ന് ഞാൻ മറക്കുന്നില്ല.

കൃഷ്ണവാരിയർ മാതൃഭൂമി ആഴ്ചപ്പതിപ്പിൻെറ പാത്രാധിപരായിരുന്ന ആദ്യകാലത്ത് ഇടക്ക് ഒരു കവിതയോ ലേഖനമോ എഴുതിയിരുന്നുവെങ്കിലും നിരന്തരമായ ലേഖനവൃത്തിയിൽ ഏർപ്പെട്ടിരുന്നില്ല. പക്ഷെ കുങ്കുമം പ്രസിദ്ധീകരണങ്ങളുടെ ചീഫ് എഡിററായി ചേർന്നശേഷം, ചുരുങ്ങിയ ഒരു ഇടക്കാലത്ത് മധുരയിലായിരുന്ന അവസരം ഒഴിച്ചുനിർത്തിയാൽ തുടർച്ചയായി എഴുതിക്കൊണ്ടിരുന്നു. ചുരുങ്ങിയത് രണ്ട് ലേഖനങ്ങളെങ്കിലും എഴുതാത്ത ആഴ്ച ഉണ്ടായിരുന്നില്ല. ഈ ലേഖനങ്ങളുടെ വ്യാപ്തിയും പ്രകാശവും മലയാളഭാഷയെ അറിവിൻെറ പുതിയ ചക്രവാളങ്ങളിലേയ്ക്ക് വലിച്ചുകൊണ്ടുപോകുന്നു. ലോകകാര്യങ്ങളും അനുസ്മരണങ്ങളും സാഹിത്യവിമർശങ്ങളുമൊക്കെ ഇതിലുണ്ട്. എന്നാൽ മററു ലേഖകന്മാർക്ക് എത്തിച്ചേരാൻ കഴിയാത്ത സീമകളിലേയ്ക്ക്, `പ്രത്യേകിച്ച് ശാസ്ത്രത്തിൻേറയും സംസ്കാരത്തിൻേറയും ചരിത്രത്തിൻേറയുമൊക്കെ അത്യാധുനിക വികാസത്തിൻെറ മേഖലകളിലേയ്ക്ക് അദ്ദേഹം തൻെറ മനീഷിയെ വ്യാപിപ്പിക്കുന്നത് അല്പജ്ഞന്മാർക്കുമാത്രമല്ല, വിജ്ഞന്മാർക്കും എത്രമാത്രം ഉപകാരപ്രദമാക്കുന്നു എന്ന് പറഞ്ഞറിയിക്കുക പ്രയാസം. അദ്ദേഹത്തിൻെറ മഷിയുണങ്ങാത്ത പൊൻപേന സ്പർശിക്കാത്ത ഒരു വിഷയവുമില്ലെന്ന് ഇവയിലൂടെ കണ്ണോടിക്കുന്ന ആർക്കും ഒററനോട്ടത്തിൽതന്നെ മനസിലാകും. കുങ്കുമം, കുമാരി, കലാലയം, കേരളശബ്ദം (പിന്നീട്) മാതൃഭൂമി വാരാന്ത്യപ്പതിപ്പ് എന്നിവയിൽ എഴുതിയ ഈ ലേഖനങ്ങൾ 'വെല്ലുവിളികൾ പ്രതി

കരണങ്ങൾ', 'പ്രശ്നങ്ങൾ പഠനങ്ങൾ', 'സമസ്യകൾ സമാധാനങ്ങൾ', 'അന്വേഷണങ്ങൾ കണ്ടെത്തലുകൾ', 'മനനങ്ങൾ നിഗമനങ്ങൾ', 'വിചിന്തനങ്ങൾ വിശദീകരണങ്ങൾ', 'വീക്ഷണങ്ങൾ വിമർശനങ്ങൾ', 'ഓളങ്ങൾ ആഴങ്ങൾ' എന്നീ പേരുകളിൽ സമാഹരിച്ചുകിട്ടിയത് മലയാളത്തിന്റെ മഹാഭാഗ്യമാണ്.

പതിനൊന്ന്

# അച്യുതമേനോൻെറ വൈശിഷ്ട്യം

പൊതുജീവിതത്തിൽ പൊതുവേയും രാഷ്ട്രീയരംഗത്ത് പ്രത്യേകിച്ചും അപൂർവ്വമായിമാത്രം കാണുന്ന ഒരു പ്രകാശ ഗോപുരമായിരുന്നു സി. അച്യുതമേനോൻ. ജീവിതത്തിൻെറ വിശാലമായ രഥ്യയിൽ ദിങ്ഭ്രമം വരുന്നവർക്ക് ദിശാനിർണ്ണയം നടത്തുവാനും വഴികാണാതുഴലുന്നവർക്ക് വഴികാട്ടാനും സഹായിക്കുന്ന, ഒരിക്കലും പൊലിയാത്ത ആയിരം തിരികൊളുത്തിയ ഒരു ജീവിതമായിരുന്നു അദ്ദേഹത്തിൻേറത്. അദ്ദേഹം ഒരു പാർട്ടിയുടേയോ പ്രസ്ഥാനത്തിൻേറയോ നേതാവുമാത്രമായിരുന്നില്ല: കേരളത്തിൻെറ വിശിഷ്ടപുത്രനായിരുന്നു: ഒരു ജനതയ്ക്ക് വല്ലപ്പോഴുംമാത്രം ലഭിക്കുന്ന ഒരു മാതൃകാപുരുഷനായിരുന്നു. നമ്മുടെ പൊതുജീവിതത്തിൽ ഉൽകൃഷ്ടവും ഉജ്ജ്വലവുമായ എല്ലാററിൻേറയും പ്രതീകമായിരുന്നു; നമ്മുടെ സാംസ്ക്കാരിക–സാമൂഹികരംഗങ്ങളിൽ അന്ധകാരത്തിൻെറ ശക്തികാംക്കെതിരെ നിരന്തരം പൊരുതുന്നവരുടെ നായകനായിരുന്നു. വിശ്വാസംകൊണ്ടല്ലെങ്കിലും ജീവിതചര്യകൊണ്ട് അദ്ദേഹം ഒരു ഗാന്ധിയനായിരുന്നു. അതുകൊണ്ടുതന്നെ അഭിപ്രായവ്യത്യാസമുള്ളവർക്കും അദ്ദേഹം ആദരണീയനായിത്തീർന്നു. അധികാരത്തിൻെറ അത്യുന്നതങ്ങളിലിരിക്കുമ്പോാംപോലും അഴിമതിയുടെയോ ആരോപണങ്ങളുടെയോ കറപുരളാത്ത യശോധാവള്യം അദ്ദേഹത്തിനുണ്ടായത് അതുകൊണ്ടാണ്.

അദ്ദേഹം ഒരു നിഷ്കാമകർമി അല്ലെങ്കിലും സ്വാർത്ഥമോഹിയായിരുന്നില്ല. ജീവിതത്തിൽ താൻ നിശ്ചയിച്ചതും ആ നിശ്ചയത്തിന്റെ അടിസ്ഥാനത്തിൽ ഏറ്റെടുത്തതുമായ ദൗത്യം നിർവ്വഹിക്കുന്നതിന്റെ ഭാഗമായിട്ടാണ് എല്ലാകർമ്മങ്ങളും ചെയ്തത്. സംഭവബഹുലവും ബഹുമുഖവും പ്രവർത്തന നിരതവുമായ ആ ജീവിതത്തിൽനിന്ന് അദ്ദേഹം സ്വന്തമായി നേടിയത് കൃതകൃത്യതയിൽനിന്നുണ്ടാകുന്ന ചാരിതാർത്ഥ്യം മാത്രമാണ്. ദേശവ്യാപകമായി ലഭിച്ച കീർത്തി അതിന്റെ ഉപോല്പന്നമായിരുന്നു. അദ്ദേഹത്തിനു ലഭിക്കാതിരുന്നതും അദ്ദേഹം നേടാൻ ശ്രമിക്കാതിരുന്നതും സമ്പത്തായിരുന്നു.

അടുത്തകാലത്ത് അദ്ദേഹം തന്റെ കൗമാരസ്വപ്നങ്ങളെപ്പററി എഴുതിയ ഒരു കുറിപ്പിൽ ബാല്യത്തിലെ തന്റെ വലിയൊരാഗ്രഹം പഠിച്ചുപാസായി വലിയൊരുദ്യോഗം സമ്പാദിച്ച് ധാരാളം ശമ്പളം വാങ്ങുകയും അങ്ങനെ വാങ്ങിയ ശമ്പളത്തുകമുഴുവൻ അമ്മയ്ക്കുകൊടുക്കുകയുമായിരുന്നു എന്ന് കുറിച്ചിട്ടുണ്ട്. കുടുംബത്തിന്റെ നിർധനതകൊണ്ട് ഏറെ പ്രയാസങ്ങൾ അനുഭവിച്ചിരുന്ന സ്വമാതാവിനെ ആശ്വസിപ്പിക്കുന്നതിനുള്ള ഒരു ഉപാധി എന്ന നിലയിലാണ് അദ്ദേഹം അന്ന് പണത്തെ കണ്ടത്. പക്ഷെ, അദ്ദേഹത്തിന് ആ ആഗ്രഹം നിറവേററാൻ ആയില്ല. തന്റെ മകൻ പരീക്ഷകളുടെ പരമ്പരകളിൽ പ്രശസ്ത വിജയങ്ങൾ നിരന്തരം നേടിക്കൊണ്ടിരിക്കുന്നതുകാണാൻ ആ അമ്മ ജീവിച്ചിരുന്നില്ല. അദ്ദേഹം ഉദ്യോഗസ്ഥനായതുമില്ല. ആയിത്തീർന്നത് രാഷ്ട്രീയപ്രവർത്തകനും ഗ്രന്ഥകാരനുമായാണ്. രണ്ടുനിലയിലും അദ്ദേഹം പ്രശസ്തനും സമ്മാന്യനും ആയെങ്കിലും ആദായനികുതികൊടുക്കാൻ തക്കവണ്ണം വരുമാനം രണ്ടിൽനിന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. ആർഭാടം അദ്ദേഹത്തിന് അഹിതമായിരുന്നു. എല്ലാ രംഗങ്ങളിലും ലാളിത്യമായിരുന്നു അദ്ദേഹത്തിന്റെ മുഖമുദ്ര.

അധികാരസ്ഥാനങ്ങളിലിരിക്കുമ്പോൾ അദ്ദേഹം പരിശുദ്ധനായിരുന്നത് അദ്ദേഹത്തിൻെറ നിർമ്മമത്വം കൊണ്ടാണെന്ന് എനിക്കും പലപ്പോഴും തോന്നിയിട്ടുണ്ട്. ജനനന്മയ്ക്കുവേണ്ടി തന്നെ ഏല്പിച്ച ചുമതലകൾ നിർവ്വഹിക്കുവാനല്ലാതെ സ്വന്തമായ എന്തെങ്കിലും നേടിയെടുക്കാനുള്ള ഒന്നായി അധികാരസ്ഥാനത്തെ അദ്ദേഹം കണ്ടിട്ടേ ഇല്ല. അതുകൊണ്ടാണ് മുഖ്യമന്ത്രിയായിരുന്നകാലത്ത് ജനപ്രിയം ഒട്ടും നേടാനിടയില്ലാത്തതും ചില വിഭാഗങ്ങളുടെ അപ്രിയം ധാരാളമായി നേടിയതുമായ ഒട്ടേറെ നടപടികൾ കൈക്കൊണ്ടിട്ടും പേരിനോ പ്രശസ്തിക്കോ യാതൊരു പരുക്കുംപററാതെ ഒരു ജേതാവായിക്കൊണ്ടുതന്നെ അധികാരം വിട്ടൊഴിയാൻ അദ്ദേഹത്തിനുകഴിഞ്ഞത്. സ്വന്തം പാർട്ടിക്കാരുടെ കാര്യത്തിലായാൽപ്പോലും വഴിവിട്ട് എന്തെങ്കിലും ചെയ്യാൻ ഒരിക്കലും അദ്ദേഹം ഒരുങ്ങിയില്ല. തത്വദീക്ഷയായിരുന്നു എല്ലാ കാലത്തും അദ്ദേഹത്തെ സംരംക്ഷിച്ച ഏററവും കനത്ത പോർചട്ട. അച്യുതമേനോൻെറ അനിതരസാധാരണമായ വ്യക്തിത്വം ഒന്നു മാത്രമാണ് രാഷ്ട്രീയമായ അസ്ഥിരത മാറാരോഗമായിത്തീർന്ന കേരളത്തിൽ ഭരണത്തിലിരുന്ന കക്ഷികൾതന്നെ സൃഷ്ടിച്ച ഭരണപരമായ പ്രതിസന്ധിയെ തരണംചെയ്യുവാനും ഏഴുകൊല്ലക്കാലം സംസ്ഥാനത്ത് ഭരണസ്ഥിരതയുണ്ടാക്കുവാനും കാരണമായത്.

1969 അവസാനത്തിലെ ഉല്കണ്ഠനിറഞ്ഞ ആ നാളുകൾ അവിസ്മരണീയങ്ങളാണ്. എം.എൻ. ഗോവിന്ദൻ നായരേയും ടി.വി. തോമസിനേയുംപോലുള്ള മഹാരഥന്മാർ സമീപകാലംവരെയും സ്വന്തം സഖാക്കളായിരുന്നവരിൽനിന്നുയർന്ന അടിസ്ഥാനരഹിതങ്ങളായ ആരോപണങ്ങളുടെ പുകമറയിൽപ്പെട്ട് നിയമപരമായ കാരണങ്ങളാൽ ഭരണനേതൃത്വം ഏറെറടുക്കാൻ അശക്യരായിത്തീർന്ന ഒരവസരമായിരുന്നു അത്. ആരുഭരിച്ചാലും ഭരണം അല്പായുസായിരിക്കുമെന്ന് മുമ്പേനിശ്ചയിക്കപ്പെട്ട ഒരു ഗവൺമെൻറ് രൂപീകരിക്കാൻ സമരപാ

രമ്പര്യവും സാഹസികതയും കൈമുതലായുള്ള എൻ. ശ്രീകണ്ഠൻനായരെപ്പോലുള്ളവർപോലും വിമനസ്കരായിരുന്നു. അനിശ്ചിതത്വത്തിൻെറയും ആകാംക്ഷയുടെയും അലംഭാവത്തിൻെറയും അലകാം മാറിമാറി വീശുന്ന ഈ അന്തരീക്ഷത്തിലാണ് തൻെറ പാർട്ടിയുടെ അടിയന്തിരസന്ദേശപ്രകാരം അന്ന് രാജ്യസഭാമെമ്പറായിരുന്ന സി. അച്യുതമേനോൻ തിരുവനന്തപുരത്തെത്തുന്നത്. തന്നെ എന്തിനാണ് വിളിച്ചതെന്ന് ഡൽഹിയിൽ നിന്ന് പുറപ്പെടുമ്പോഴും അദ്ദേഹത്തിനറിഞ്ഞുകൂടായിരുന്നു. മുറിക്കയ്യൻ ഷർട്ടും പതിവ് വെള്ളമുണ്ടും അതിനെക്കാം വെണ്മനിറഞ്ഞ ചിരിയുമായി, ഒരു ദിവസത്തെ മാററത്തിനെടുത്ത വസ്ത്രങ്ങാം നിറച്ച ഒരു ചെറിയ ബാഗും കയ്യിൽതൂക്കിക്കൊണ്ട്, തിരുവനന്തപുരം വിമാനത്താവളത്തിൽ വന്നിറങ്ങിയ അച്യുതമേനോനെ ഞാനിന്നും ഓർക്കുന്നു. വെള്ളമുണ്ട് പതിവുള്ളതാണെങ്കിലും ചിരി പതിവുള്ളതായിരുന്നില്ല. (ഗൗരവപ്രകൃതിയായ അച്യുതമേനോൻ ചിരിക്കുന്ന സന്ദർഭങ്ങാം കുറവായിരുന്നു. അദ്ദേഹത്തിൻെറ മുൻശുണ്ഠിയാകട്ടെ വളരെ പ്രസിദ്ധവും; പിന്നീടുള്ള കാലത്ത് അവസാനം പറഞ്ഞത് കുറവും ആദ്യം പറഞ്ഞത് കൂടുതലുമായി) അത് നോക്കിക്കൊണ്ടുനിന്ന കെ. ബാലകൃഷ്ണൻ(കൗമുദി) അന്നുപറഞ്ഞത് ഞാനോർക്കുന്നു; "ഇങ്ങനെ ഒന്നു ചിരിച്ചുകൊണ്ടുനിന്നാൽമതി, ബാക്കികാര്യങ്ങാം ഞങ്ങാം നോക്കിക്കൊള്ളാം" അതുകേട്ടപ്പോാം ആ ചിരിയ്ക്ക് മാററു കൂടി. ചിരിക്ക് മാത്രമല്ല മാററുകൂടിയത്; ആ മനുഷ്യനും മാററുകൂടി.

രാഷ്ട്രീയത്തിലെ എല്ലാ അടവുകളും തന്ത്രങ്ങളും പയററിത്തെളിഞ്ഞ ജനപ്രിയമേറെ ആർജിച്ച അതിപ്രശസ്തരായ നേതാക്കന്മാരായിരുന്നു മറുഭാഗത്ത്. ആാംക്കരുത്തേറെയുള്ള പാർട്ടിയായിരുന്നു അവരുടേത്. മുറിവേററ പുലിയെപ്പോലെയാണ് അവർ അടരാടിയത്. എ. കെ. ജി-യും ഇ. എം. എസും രംഗത്തുണ്ടായിരുന്നു. സത്യപ്രതിജ്ഞചെയ്ത പുതിയ മന്ത്രിമാർക്ക് ശരിയായ

മാർഗത്തിലൂടെ പുറത്തുകടക്കാൻ കഴിയാത്ത സാഹചര്യമാണ് അവരുണ്ടാക്കിയത്. ആഴ്ചകൾക്കകം ഈ മന്ത്രിസഭയുടെ ആയുസ് അവസാനിപ്പിക്കും എന്ന് പരസ്യമായിതന്നെ പ്രഖ്യാപിച്ചുകൊണ്ടാണ് അവർ സമരം നടത്തിയത്. പ്രഖ്യാപനം ശരിയാകാനാണ് വഴി എന്ന് അന്നത്തെ സാഹചര്യത്തിൽ രാഷ്ട്രീയനിരീക്ഷകർക്ക് തോന്നുകയും ചെയ്തിരുന്നു. പക്ഷേ സംഭവിച്ചത് മറിച്ചാണ്. ആഴ്ചകളും മാസങ്ങളും കഴിഞ്ഞു. പുതിയ മുഖ്യമന്ത്രി രാജ്യസഭാമെമ്പർസ്ഥാനം രാജിവെച്ചു കൊട്ടാരക്കരയിൽ ഉപതെരഞ്ഞെടുപ്പിന് സ്ഥാനാർത്ഥിയായിനിന്ന് അഭൂതപൂർവ്വമായ ഭൂരിപക്ഷത്തോടെ നിയമനിർമാണസഭയിലേയ്ക്ക് തെരഞ്ഞെടുക്കപ്പെട്ടു. വിശ്വാസവോട്ട് അവതരിപ്പിച്ച് വിജയിച്ച ശേഷം അതിന്റെ ബലത്തിന്മേൽ നിയമസഭ പിരിച്ചുവിട്ടു. തെരഞ്ഞെടുപ്പുനടത്താൻ ഗവർണറോട് ആവശ്യപ്പെട്ടു. തുടർന്ന് നടന്ന തെരഞ്ഞെടുപ്പിൽ താൻ നയിച്ച മുന്നണി വമ്പിച്ച ഭൂരിപക്ഷം നേടിക്കൊണ്ട് ഭരണം തുടർന്നു. ഒരു കൂട്ടുകക്ഷി ഗവൺമെൻറിന് നേതൃത്വം കൊടുക്കേണ്ടത് എങ്ങനെ എന്ന് സ്വന്തം പ്രവർത്തനത്തിൽകൂടി അദ്ദേഹം കാണിച്ചുകൊടുത്തു. ഒരു ചീത്തപ്പേരും വരുത്താതെ കാലാവധി മുഴുവൻ ഭരിച്ച് അദ്ദേഹം തന്നെ തുടരണം എന്ന് ഭൂരിപക്ഷം ജനങ്ങളും ആഗ്രഹിച്ചിരിക്കവെതന്നെ അന്തസോടും അഭിമാനത്തോടുംകൂടി അധികാരം വിട്ടൊഴിയുകയും ചെയ്തു. കേരളം ഭരിച്ച മുഖ്യമന്ത്രിമാരിൽ സൽഭരണത്തിന് മാതൃക സൃഷ്ടിച്ചത് അച്യുതമേനോനാണെന്നകാര്യം ഇന്നൊരു തർക്കവിഷയമല്ല. ഈ സംസ്ഥാനത്ത് ഏററവുമധികം കാലം (1969 മുതൽ 1977 വരെ) മുഖ്യമന്ത്രിയായിരുന്നതും അദ്ദേഹംതന്നെ.

അദ്ദേഹത്തിന്റെ ഭരണ നൈപുണിയെ എത്രതന്നെ പ്രശംസിച്ചാലും അധികമാകുന്നില്ല. ഭാവനാശാലിയായ ഭരണാധികാരിയായിരുന്നു അച്യുതമേനോൻ എന്ന് പറയുന്നത് ഒരു ന്യൂനോക്തിമാത്രമാണ്. കേരളത്തിലെ

ആദ്യത്തെ കമ്മ്യൂണിസ്റ്റ് ഗവൺമെൻറിൻെറകാലത്ത് അന്ന് റവന്യൂമന്ത്രിയായിരുന്ന കെ.ആർ. ഗൗരിയുടെ നേതൃത്വത്തിൽ അവതരിപ്പിച്ചു പാസാക്കിയ കാർഷികബന്ധനിയമം പ്രായോഗികമായ ഭേദഗതികളോടെ, കർഷക ലക്ഷങ്ങൾക്ക് ഉപകാരപ്രദമായ രൂപത്തിൽ നടപ്പിലാക്കിയത് അച്യുതമേനോനായിരുന്നു. കമ്യൂണിസ്റ്റേതര കക്ഷികൾക്ക് ഭൂരിപക്ഷമുള്ള ഒരു നിയമസഭയിൽ അവയുടെ പിന്തുണയോടെയാണ് അച്യുതമേനോൻ ഈ ഭേദഗതികൾ പാസാക്കിയെടുത്തതും നടപ്പിലാക്കിയതുമെന്ന വസ്തുത അദ്ദേഹത്തിൻെറ തൊപ്പിയിൽ നിറപ്പകിട്ടുള്ള ഒരു തൂവൽ ചാർത്തുന്നു. പക്ഷെ, തൂവലുകൾ വേറെയും കിടക്കുന്നു. കേരളത്തിൻെറ സാമ്പത്തികപ്രശ്നങ്ങൾ പഠിച്ച് പരിഹാരനിർദ്ദേശങ്ങൾ ഉന്നയിക്കുവാൻ കെ. എൻ. രാജിൻെറ നേതൃത്വത്തിൽ അദ്ദേഹം സ്ഥാപിച്ച സെൻറർ ഫോർ ഡവലപ്പ്മെൻറ് സ്റ്റഡീസ്, കുറഞ്ഞ ചെലവിൽ കെട്ടിടങ്ങളുണ്ടാക്കാൻ ലാറിബേക്കറിന് അദ്ദേഹം നൽകിയ പ്രോത്സാഹനം, അതിൻെറ തുടർച്ച എന്നോണം സ്ഥാപിക്കപ്പെട്ട കോസ്റ്റ് ഫെഡ്, കേരളത്തിൻെറ ഭൂഗർഭവിഭവശേഷിയെക്കുറിച്ച് അന്വേഷണംനടത്തി റിപ്പോർട്ടുകൾ നൽകാൻ അദ്ദേഹം സ്ഥാപിച്ച സെൻറർ ഫോർ എർത്ത് സയൻസ് സ്റ്റഡീസ് (സെസ്), കേരളത്തിലെ ജലവിഭവശേഷിയെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് നൽകാൻ അദ്ദേഹം സ്ഥാപിച്ച സെൻറർ ഫോർ വാട്ടർ റിസോഴ്സസ് ഡവലപ്പ്മെൻറ് ആൻറ് മാനേജ്മെൻറ്, കേരളത്തിലെ വനവിഭവ പഠനങ്ങൾക്കുവേണ്ടി അദ്ദേഹം സ്ഥാപിച്ച പീച്ചിയിലെ ഫോറസ്റ്റ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് എന്നിങ്ങനെ എത്ര എത്ര സ്ഥാപനങ്ങളാണ് അദ്ദേഹത്തിൻെറ ദീർഘദൃഷ്ടിക്കും ഭാവനാസമ്പന്നതയ്ക്കും തെളിവായിട്ടുള്ളത്! ഇൻഡ്യയിലെ മററ് കാർഷികസർവ്വകലാശാലകളോട് കിടപിടിക്കുന്നതും ചിലകാര്യങ്ങളിൽ അവയെക്കാൾ മെച്ചപ്പെട്ട സേവനം നടത്തുന്നതുമായ കേരള കാർഷിക സർവ്വകലാശാലയും ഇൻഡ്യയിലെ എന്നല്ല, ലോകത്തിലെതന്നെ്വിദഗ്ദ്ധസേവനം നടത്തുന്ന മെഡിക്കൽ സ്ഥാപനങ്ങളുടെ മുൻനിരയിലെത്തിയ

ശ്രീ ചിത്രാമെഡിക്കൽ സെൻററും അച്യുതമേനോൻതന്നെ മുൻകൈയെടുത്ത് സ്ഥാപിച്ച സംരംഭങ്ങളാണ്.

ഒരെഴുത്തുകാരനെന്ന നിലയിൽ അദ്ദേഹം കൈവെയ്ക്കാത്ത വിഷയങ്ങൾ കുറവാണ്. പഴയ മുക്തകങ്ങൾ മുതൽ ആധുനികമായ കവിതകൾവരെ, പുരാണങ്ങൾ മുതൽ സമകാലിക നോവലുകൾവരെ അദ്ദേഹം രുചിച്ചുനോക്കിയ സാഹിത്യസൃഷ്ടികൾ ഏറെയാണ്. കൂടിയാട്ടം മുതൽ കൈകൊട്ടിക്കളിവരെ. അദ്ദേഹത്തിന് താല്പര്യമില്ലാത്ത കലാരൂപങ്ങളും ഇല്ല. ഹൃദ്രോഗത്തിന് ചികിത്സ നടന്നുകൊണ്ടിരിക്കവെതന്നെ നളചരിതം കഥകളി കാണുവാൻ ഉറക്കമൊഴിച്ച മറെറാരു മുഖ്യമന്ത്രിയെ കേൾക്കാൻ ഇടയുണ്ടെന്നും തോന്നുന്നില്ല. രാഷ്ട്രീയക്കാരുടെ ഇടയിലിരിക്കുന്നതിനെക്കാളേറെ അച്യുതമേനോൻ കൂടുതൽ പൊരുത്തപ്പെട്ടതും ചേർന്നിരിക്കാൻ ആഗ്രഹിച്ചതും ബുദ്ധിജീവികളുടേയും കലാകാരന്മാരുടേയും സാഹിത്യകാരന്മാരുടേയും ഇടയിലാണ്. അവരാകട്ടെ മററാരെയുംകാൾ അദ്ദേഹത്തെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തു. കേരളത്തിലെ സാഹിത്യകാരന്മാരും കലാകാരന്മാരും ഇത്രമാത്രം കൃതജ്ഞതയോടെയും കടപ്പാടോടെയും ഓർക്കുന്ന മറെറാരു രാഷ്ട്രീയ നേതാവുമില്ല. അദ്ദേഹം സാഹിത്യകാരന്മാരുടെ ഇടയിലെ രാഷ്ട്രീയക്കാരനും രാഷ്ട്രീയക്കാരുടെ ഇടയിലെ സാഹിത്യകാരനും ആയിരുന്നു. ഏതു സദസിലായാലും തൻെറ അഭിപ്രായങ്ങൾ തുറന്നുപറയുവാൻ അദ്ദേഹത്തിന് മടിയുണ്ടായിരുന്നില്ല. അതേ അവസരത്തിൽ മാന്യതയുടേയും സത്യസന്ധതയുടേയും അതിരുകൾ അദ്ദേഹം ഒരിക്കലും ലംഘിച്ചതുമില്ല. അദ്ദേഹത്തിൻെറ ഭരണകാലത്താണ് കേരളത്തിലെ അക്കാദമികൾക്കും മററ് സാംസ്കാരിക സ്ഥാപനങ്ങൾക്കും ശാസ്ത്രസ്ഥാപനങ്ങൾക്കും ഒരു നവജീവനുണ്ടായത്. സാഹിത്യകാരന്മാരേയും കലാകാരന്മാരേയും കക്ഷിബന്ധം നോക്കാതെ ആദരിക്കാൻ അദ്ദേഹത്തിനറിയാമായിരുന്നു. ശാസ്ത്ര– സാങ്കേതിക

വിദഗ്ദ്ധന്മാരെ തേടിപ്പിടിക്കുവാനും അവരുടെ സേവനം കേരളത്തിന് ലഭ്യമാക്കുവാനും അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. സ്വല്പം അഭിമാനത്തോടുകൂടിത്തന്നെ പറയട്ടെ, മദ്രാസിൽ മററൊരു ജോലിയിലിരിക്കുകയായിരുന്ന ഈ ലേഖകനെ വിളിച്ചുവരുത്തി കേരള സാഹിത്യ അക്കാദമിയുടെ ചുമതല ഏല്പിച്ചതും അദ്ദേഹം തന്നെയായിരുന്നു.

അച്യുതമേനോൻ യഥാർത്ഥത്തിൽ ഒരു കർമ്മയോഗിയായിരുന്നു. മുഖ്യമന്ത്രി സ്ഥാനത്തുനിന്ന് ഒഴിഞ്ഞ് തൃശൂരിലെത്തിയതിൻെറ അടുത്തദിവസംതന്നെ ഏഴു കൊല്ലം മുഖ്യമന്ത്രിയായിരുന്ന ആ മനുഷ്യൻ മുണ്ടും കുത്തിക്കെട്ടി ഒരു സാധാരണ മനുഷ്യനെപ്പോലെ റോഡിലൂടെ നടക്കുന്നത് കണ്ടപ്പോഠം ആളുകഠം അമ്പരന്നു. ഇന്നലെ തങ്ങഠം രാജകീയമായ സ്വീകരണം നൽകി ഒന്നാംനമ്പർ സ്ററേററ് കാറിൽ സ്വന്തം വസതിയിലേയ്ക്കാനയിച്ച ആ മനുഷ്യൻ ഇന്ന് കാറില്ലാതെ, അകമ്പടിക്കാരില്ലാതെ, ഭാവഭേദം ഒന്നുമില്ലാതെ നഗരത്തിലെ മറേറതൊരു പൗരനേയുംപോലെ നടക്കുന്നു. അതൊരു അപൂർവ്വമായ കാഴ്ചയായിരുന്നു. അങ്ങനെ ഒരവസ്ഥ അധികാരത്തിൻെറ ഭാഗമായി ആർഭാടംകണ്ടുപരിചയിച്ച ഒരു നാട്ടിൽ അസാധാരണമായിരുന്നതുകൊണ്ടാണ് അമ്പരപ്പ്. പക്ഷേ, തങ്ങളുടെ അച്യുതമേനോൻ വ്യത്യസ്തനാണല്ലോ എന്നോർത്തപ്പോഠം അമ്പരപ്പില്ലാതായി. ആ നടത്തം പരിചിതമായി. തേക്കിൻകാട് മൈതാനത്തിൽ മററുള്ളവർ നടത്തുന്ന പൊതുയോഗങ്ങളിൽ തറയിൽ മുണ്ടിട്ടിരുന്ന് പ്രസംഗം കേഠക്കുന്ന അച്യുതമേനോൻ തൃശൂരിൽ ഒരു അപൂർവ്വ ദൃശ്യമല്ലാതായി. മഴക്കാലത്ത് ചിലപ്പോഠം കുടയെടുക്കാതെ നടക്കാൻവന്ന അച്യുതമേനോൻ മഴനനയാൻ ഇടയുണ്ടെന്നുകാണുമ്പോഠം അദ്ദേഹം ആവശ്യപ്പെടാതെതന്നെ വീട്ടിൽ കൊണ്ടുചെന്നാക്കി യാത്രക്കൂലി വാങ്ങാൻ നിൽക്കാതെ തിരിച്ചുപോകുന്ന ടാക്സിക്കാരും ഓട്ടോക്കാരും തൃശൂരിൽ ഉണ്ടായിരുന്നു. ചില സന്ദർഭങ്ങളിൽ ഇങ്ങനെ ചെയ്യുന്നത് നഗരത്തിലെ ഏതെങ്കിലും സാധാരണ സ്കൂട്ടർ യാത്രക്കാരനായിരിക്കും. സ്കൂട്ടറിൻെറ പി

ന്നിൽ അച്യുതമേനോനെ ഇരുത്തിക്കൊണ്ടു പോയതിനെപ്പററി ചില സുഹൃത്തുക്കൾ അഭിമാനപൂർവ്വം സംസാരിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. നഗരത്തിലെ നാടകകലാസദസുകളിലും സാഹിത്യസദസുകളിലും മററും അദ്ദേഹം ഒരു സ്ഥിരം സദസ്യനായിരുന്നു. സ്വന്തമായ വാഹനമില്ലാത്ത, ഏറെക്കാലമായി ഹൃദ്രോഗിയായ ഈ മനുഷ്യൻ തന്റെ അസൗകര്യം ഭാരവാഹികളുടെയോ സുഹൃത്തുക്കളുടെയോ ശ്രദ്ധയിൽപെട്ടില്ലെങ്കിൽ വിവരം അവരെ അറിയിക്കാതെ ഏറെ വൈകിയ രാത്രികളിൽ ഒററയ്ക്ക് നടന്നുപോയി ഓട്ടോറിക്ഷാ പിടിച്ച് യാത്രചെയ്യാറുമുണ്ട്. ഈ വലിയ മനുഷ്യന്റെ ഈ സർവ്വസാധാരണത്വം അദ്ദേഹത്തെ തൃശൂർ പൗരാവലിയുടെ ഏററവും പ്രിയങ്കരനായ നേതാവാക്കി.

സി. അച്യുതമേനോൻ തന്റെ ജീവിതകാലമധികവും കേരളത്തിൽതന്നെയാണ് കഴിച്ചുകൂട്ടിയത്. ആദ്യത്തെ ഇ.എം.എസ്. മന്ത്രിസഭയിലെ ധനകാര്യമന്ത്രി എന്ന നിലയിലും ഇൻഡ്യൻ കമ്മ്യൂണിസ്ററ് പാർട്ടിയുടെ ദേശീയ നിർവാഹക സമിതി അംഗമെന്നനിലയിലും കുറച്ചു കാലം രാജ്യസഭാംഗമെന്നനിലയിലും പിന്നീട് കേരള മുഖ്യമന്ത്രി എന്ന നിലയിലും അദ്ദേഹത്തിന് ഡൽഹിയിൽ താമസിക്കുകയോ ഡൽഹി സന്ദർശിക്കുകയോ ചെയ്യേണ്ടിവന്നിട്ടുണ്ട്. ആ അവസരങ്ങളിലും അല്ലാതെയും കേന്ദ്രഗവൺമെൻറിലും മററു സംസ്ഥാനങ്ങളിലും ഉള്ളവർ അദ്ദേഹത്തോടുകാണിച്ച പരിഗണനയും സ്നേഹാദരങ്ങളും ശ്രദ്ധേയമായിരുന്നു. കേരളത്തിൽനിന്നുള്ള നേതാക്കന്മാരിൽ വളരെ ചുരുക്കം പേർക്കേ ഇത്രയും അംഗീകരണം കേന്ദ്രത്തിൽനിന്ന് ലഭിച്ചിരുന്നുള്ളു. ജവഹർലാൽനെഹ്റുവുമായും ഇന്ദിരാഗാന്ധിയുമായും അദ്ദേഹം ഇടപെട്ടിട്ടുണ്ട്. രണ്ടു പേർക്കും അദ്ദേഹത്തോട് പരിഗണനയുണ്ടായിരുന്നു. പ്രത്യേകിച്ച് ഇന്ദിരാഗാന്ധിക്ക്. ശ്രീമതി ഗാന്ധികക്ഷിബന്ധങ്ങൾക്ക് ഉപരി കേരളത്തിൽ ഏററവും വിശ്വാസ്യനായി കരുതിയത് സി. അച്യുതമേനോനെയായിരുന്നു എന്ന് എനിക്ക് പറയാൻ കഴിയും. അദ്ദേഹത്തിന്റെ

അഭിപ്രായങ്ങൾക്ക് ശ്രീമതി ഗാന്ധി വളരെ വിലകല്പിക്കുകയും ചെയ്തിരുന്നു.

അച്യുതമേനോൻ താൻ മുഖ്യമന്ത്രിയായിരുന്നകാലത്തെ സ്മരണകൾ ഒരിക്കലും എഴുതിയിരുന്നില്ല. അടിയന്തിരാവസ്ഥ അടക്കം നിർണ്ണായകമായ പല സംഭവവികാസങ്ങൾക്കും സാക്ഷ്യംവഹിച്ച അക്കാലത്ത് ഒരു കൂട്ടുമന്ത്രിസഭയുടെ തലവനായി പ്രവർത്തിച്ച, കോൺഗ്രസിതര പാർട്ടിയിൽപ്പെടുന്ന ഒരാളുടെ സ്മരണകൾക്ക് വളരെയേറെ രാഷ്ട്രീയ പ്രാധാന്യമുണ്ട്. ഇൻഡ്യയിലെ പ്രസിദ്ധങ്ങളായ ചില പ്രകാശനാലയങ്ങളും പ്രധാനപ്പെട്ട ചില ആനുകാലികങ്ങളും വൻതുകകൾ പ്രതിഫലമായി വാഗ്ദാനം ചെയ്തുകൊണ്ട് അതിനുവേണ്ടി അച്യുതമേനോനെ സമീപിച്ചിരുന്നു. പക്ഷേ, അദ്ദേഹം ആ ഓഫറുകൾ സ്വീകരിച്ചില്ല.

അച്യുതമേനോൻ ഒരിക്കലും ഉത്സവമൂർത്തിയെപ്പോലെ തെരുവുതോറും സിന്ദാബാദ് വിളിച്ച് എഴുന്നള്ളിക്കപ്പെട്ട ഒരു നേതാവായിരുന്നില്ല. എന്നാൽ, ജനലക്ഷങ്ങളുമായുള്ള അദ്ദേഹത്തിന്റെ ബന്ധം ഗാഢവും ആഴത്തിലുള്ളതുമായിരുന്നു. അദ്ദേഹം ആദ്യമായി നിയമസഭയിലേയ്ക്ക് തൃശൂരിൽനിന്ന് തിരഞ്ഞെടുക്കപ്പെട്ടത് ഒളിവിൽ കഴിയുമ്പോൾ ആയിരുന്നു. അന്ന് അദ്ദേഹത്തെപ്പറ്റി തൃശൂരിലെ സമരവീര്യമുള്ള പാവപ്പെട്ട ജനങ്ങൾ പാടിയ ഈരടികൾ ഓർക്കുന്ന പഴയ ആളുകൾ ഇപ്പോഴും ഉണ്ടാകും:

"കുടിലുകളിൽ കൂരകളിൽ
കണ്മണിപോൽ സൂക്ഷിച്ച
ജനമുന്നണി നേതാവാണച്യുതമേനോൻ"

എന്നുപാടിക്കൊണ്ടാണവർ അദ്ദേഹത്തെ ജയിപ്പിച്ചത്. അദ്ദേഹം പിന്നെയും ഒന്നിലധികം തവണ ഒളിവിൽ പോയിട്ടുണ്ട്. അപ്പോഴൊക്കെ തൃശൂരിലെ കൂരകളിലും കുടിലുകളിലും വീടുകളിലും അദ്ദേഹം സുരക്ഷിതനായിരുന്നു.

അച്യുതമേനോൻ കേരളത്തിന്റെ വിശിഷ്ടപുത്രനാണെന്നു ഞാൻ തുടക്കത്തിലെ പറഞ്ഞു. എന്നാൽ തൃശൂർക്കാർക്ക് അദ്ദേഹവും അദ്ദേഹത്തിന് തൃശൂരും സ്വന്തമാണ്. അച്യുതമേനോൻ കമ്മ്യൂണിസ്ററുകാരനാണെന്ന് തൃശൂർക്കാർക്ക് അറിയാം. പക്ഷേ, ഒരു പാർട്ടിക്കാരനായിമാത്രം ഈ നഗരത്തിലാരും അദ്ദേഹത്തെ കാണുന്നില്ല. കടുത്ത കമ്മ്യൂണിസ്ററ് വിരോധികരം പോലും അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ആഗ്രഹിക്കുന്നു. എല്ലാ സാംസ്കാരിക സംഭവങ്ങരംക്കും അവർ അദ്ദേഹത്തെ പ്രധാന കാർമ്മികനാക്കുന്നു. നഗരത്തിന്റെ ജനാവശ്യത്തിനുവേണ്ടിയുള്ള സമരത്തിനും അവർ അദ്ദേഹത്തെ മുൻനിർത്തുന്നു. നഗരത്തിലെ റോഡും മൈതാനവും മരവും സുരക്ഷിതങ്ങളായി കാണുവാൻ അദ്ദേഹം ഏതവസരത്തിലും തൂലികയേന്തുന്നു. തൃശൂർ പഴമ അച്യുതമേനോനെപ്പോലെ അറിയാവുന്ന മററൊരാരം ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ബാല്യസ്മരണകരം എഴുപതുകൊല്ലം മുമ്പുള്ള തൃശൂർ ജീവിതത്തെ രസകരമായി പുനരാവിഷ്ക്കരിക്കുന്ന ഒരു ഗ്രന്ഥമാണ്. (അതിനു കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിക്കുകയുണ്ടായി). അദ്ദേഹത്തിന്റെ അനുസ്മരണകളും പത്രലേഖനങ്ങളും പലപ്പോഴും തൃശൂരിനെ ചുററിപ്പററിയുള്ളതാണ്. 1987 വരെയും അദ്ദേഹം പൂരവും പുലിക്കളിയും ഓണക്കാഴ്ചകളും കാണാൻ പോകുമായിരുന്നു. 1988 മദ്ധ്യത്തിൽ ഹൃദ്രോഗബാധ കാരണം ആശുപത്രിയിലാവുകയും പുറത്തിറങ്ങിയുള്ള നടത്തം ഡോക്ടർമാർ നിരോധിക്കുകയും ചെയ്തതിനുശേഷമാണ് അദ്ദേഹം ഈ പതിവുവേണ്ടെന്നു വച്ചത്.

1961 മുതൽക്കേ അദ്ദേഹം ഹൃദ്രോഗിയായിരുന്നു. '61–ലാണ് അദ്ദേഹത്തിന് ആദ്യത്തെ ഹൃദയാഘാതമുണ്ടായത്. അന്നുമുതലക്കേ മരണവുമായി അദ്ദേഹം ഒളിച്ചുകളി നടത്തുകയായിരുന്നു. എന്നാൽ ഏതവസരത്തിലും അനിവാര്യമായതിന് അദ്ദേഹം സന്നദ്ധനാ

യിരുന്നു. പിന്നീട് പലതവണ അദ്ദേഹത്തിന് ആശുപത്രിയിൽ കിടക്കേണ്ടിവരികയും തുടർച്ചയായി മരുന്നും പഥ്യവുമായി ജീവിക്കേണ്ടിവരികയും ചെയ്തിട്ടുണ്ട്. ജീവിതത്തിൻെറനേരെ എന്നിട്ടും പ്രസാദാത്മകമായിരുന്നു അദ്ദേഹത്തിൻെറ സമീപനം. അങ്ങോ ഇങ്ങോ എന്നു നിശ്ചയമില്ലാതെ ഇൻറൻസീവ് കെയർ യൂണിററിൽ കിടക്കുമ്പോഴും പുറംലോകവാർത്തകളറിയുവാനും താനുമായി ബന്ധപ്പെട്ട സംഘടനകളുടെയും പ്രസ്ഥാനങ്ങളുടെയും പ്രശ്നങ്ങളന്വേഷിക്കാനും അദ്ദേഹം ശ്രമിക്കുകയുണ്ടായി. സ്വതവേ ഗൗരവപ്രകൃതക്കാരനായ അദ്ദേഹം അവസാനമവസാനമായപ്പോൾ സന്ദർശകരെ കൂടുതൽ കൂടുതൽ കാണുവാനും അവരുമായി വെടിവട്ടത്തോളം എത്തുന്ന സംഭാഷണങ്ങൾ നടത്താനും മുതിർന്നു.

കത്തുകൾക്കുമറുപടി എഴുതുന്ന കാര്യത്തിൽ അച്യുതമേനോൻ മുമ്പേ നിർബന്ധബുദ്ധിക്കാരനായിരുന്നു. മുഖ്യമന്ത്രിയായിരുന്നപ്പോഴും കത്തുകൾ സ്വന്തം കൈപ്പടയിൽ ഇൻലാൻറ് കവറിലോ, പോസ്ററ്കാർഡിലോ അദ്ദേഹം മറുപടി അയക്കുമായിരുന്നു. അവസാനകാലത്ത് കത്തുകൾക്ക് മറുപടി എന്ന നിലയിൽ അപ്പപ്പോൾ തോന്നുന്ന ചില കാര്യങ്ങളും അദ്ദേഹം എഴുതിയിരുന്നു. സംഭാഷണങ്ങളുടെ തുടർച്ചപോലെയാണ് അവ എഴുതപ്പെട്ടത്. ചില പ്രശ്നങ്ങളുടെ നേരെയുള്ള പുനരവലോകനത്തിൻെറ സ്വഭാവം അവയിൽ നിഴലിച്ചിരുന്നു. ഇക്കൂട്ടത്തിൽ തൻെറ ഒരു പഴയ സഹപ്രവർത്തകനയച്ച ചില കത്തുകൾ അദ്ദേഹം പുസ്തകമായി അച്ചടിച്ചുപ്രസിദ്ധപ്പെടുത്തിയതായിക്കണ്ടു. പ്രസിദ്ധപ്പെടുത്താൻ പാകത്തിലെഴുതിയവയായിരുന്നില്ല അവയെന്ന് ഒററനോട്ടത്തിൽതന്നെ മനസിലാകും. പക്ഷെ, അദ്ദേഹം മരിച്ച ഉടൻതന്നെ അതൊരുമുതലെടുപ്പാക്കി ആ സുഹൃത്ത് മാററിയത് അനൗചിത്യമായി എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. അച്യുതമേനോനുമായി അടുത്ത് ഇടപഴകാൻ അവസരം കിട്ടിയവർക്ക്

അദ്ദേഹത്തിന്റെ അവസാനകാലചിന്തകളും പൂർവ്വകാലപ്രവർത്തനവും തമ്മിൽ കാര്യമായ പൊരുത്തക്കേടൊന്നും തോന്നിയിരുന്നില്ല. രാഷ്ട്രീയനേതാവും ഭരണാധികാരിയുമായ അച്യുതമേനോൻ ചെയ്ത അതുല്യമായ രാജ്യസേവനത്തെ അതിന്റെ ശരിയായ പശ്ചാത്തലത്തിൽ കാണാതിരിക്കുകയും അദ്ദേഹം അവസാനമെഴുതിയ ചില കത്തുകളുടെ അടിസ്ഥാനത്തിൽമാത്രം അദ്ദേഹത്തെകാണുകയുംചെയ്യുന്നത് ആ മഹാപുരുഷന്റെ സ്മരണയോടുകാട്ടുന്ന കൃതഘ്നതയായിത്തീരും.

അച്യുതമേനോനെപ്പററി പറയുമ്പോാ അദ്ദേഹത്തിന്റെ സഹധർമ്മിണി അമ്മിണിഅമ്മയെ കാണാതിരിക്കുന്നതും ശരിയാവുകയില്ല. അവർ രാഷ്ട്രീയരംഗത്തു മുഖംകാണിക്കുന്ന പതിവില്ലെങ്കിലും അച്യുതമേനോന്റെ ഒരു ശക്തികേന്ദ്രവും പ്രേരണയുമായിരുന്നു. ദശവർഷങ്ങളായി അദ്ദേഹത്തെ നിഴൽപോലെ അനുഗമിച്ച അമ്മിണിഅമ്മ അദ്ദേഹത്തിന്റെ ഏകാന്തദീപ്തമായ സ്വകാര്യജീവിതത്തിൽ ഒരു രക്ഷാകവചമായി പ്രവർത്തിച്ചു. അച്യുതമേനോൻ മരിച്ചു എന്നുപറയുന്നതിനേക്കാാ എനിക്കിഷ്ടം അദ്ദേഹം ജീവിക്കുന്നു എന്നുപറയാനാണ്. കാരണം ഇനി വരുന്ന കാലത്തും അദ്ദേഹം കേരളത്തിന്റെ സാമൂഹിക ജീവിതത്തെയും കേരളീയരുടെ ചിന്തയേയും സജീവമായി സ്വാധീനിക്കുന്ന ഒരു ശക്തിയായിത്തുടരുകതന്നെ ചെയ്യും.

പന്ത്രണ്ട്

# എ. ടി. കോവൂർ ഒരോർമ്മക്കുറിപ്പ്

പ്രൊഫ: അബ്രഹാം ടി. കോവൂർ അന്തരിച്ചത് 1978 സെപ്തംബർ 18 നാണ്. വർഷങ്ങൾ കഴിഞ്ഞിട്ടും അദ്ദേഹത്തെ സ്നേഹപൂർവ്വം ഓർക്കുന്നവരും അദ്ദേഹത്തിൻെറ സേവനങ്ങളെ പ്രകീർത്തിക്കുന്നവരുമായ അനേകായിരങ്ങൾ ഇൻഡ്യയ്ക്ക് അകത്തും പുറത്തും ഉണ്ടെന്നത് പ്രധാനപ്പെട്ട ഒരു കാര്യമാണല്ലോ. കേരളത്തിൽ ജനിച്ച് ശ്രീലങ്കയിൽ വസിച്ച് വലുതായ പ്രൊഫ: കോവൂർ വിചാരംകൊണ്ടും വിശ്വാസംകൊണ്ടും പ്രവർത്തനംകൊണ്ടും ഒരു വിശ്വപൗരനാണ്. അദ്ദേഹത്തിൻെറ യശോധാവല്യം രാഷ്ട്രാന്തരങ്ങളിൽ പരന്നു കിടക്കുന്നു.

1978–ൽ അദ്ദേഹം മരിക്കുന്നതിന് ഏതാനും മാസങ്ങൾക്കു മുൻപ് തിരുവല്ലയിലെ തൻെറ തറവാട്ട് വസതി സന്ദർശിക്കുകയുണ്ടായി. തദവസരത്തിൽ അവിടെയുള്ള പഴയ രേഖകൾ അദ്ദേഹം പരിശോധിച്ചിരുന്നു. തൻെറ പിതാവായ ഐപ്പ് തോമ്മാകത്തനാരുടെ ഏതാനും പഴയ ഡയറികൾ അദ്ദേഹം ആ പരിശോധനയിൽ കണ്ടെത്തി. നൂററിരുപതു കൊല്ലത്തോളം പഴക്കമുള്ള ഈ ഡയറികൾ അക്കാലത്തെ കേരളീയ ജീവിതത്തെക്കുറിച്ച് പ്രത്യേകിച്ച് മാർത്തോമ സമുദായക്കാരായ ക്രൈസ്തവരുടെ ജീവിതത്തെക്കുറിച്ച്, ധാരാളം വിവരങ്ങൾ നൽകുന്നു. മാർത്തോമ്മാക്കാരുടെ ഇടയിൽ ഐപ്പ് തോമ്മാകത്തനാർ നടത്തിയ പരിഷ്കരണശ്രമങ്ങളെക്കുറിച്ചുള്ള വിവരങ്ങളും അവ നൽകുന്നു. കോട്ടയത്തുചേർന്ന ഒരു പൊതുചടങ്ങിൽ വെച്ച് അദ്ദേഹത്തിൽനിന്ന് ഈ ഡയറികൾ ഞാൻ കേരള

സാഹിത്യ അക്കാദമി സെക്രട്ടറി എന്ന നിലയിൽ സ്വീകരിക്കുകയുണ്ടായി. അക്കാദമിയുടെ അപൂർവ്വഗ്രന്ഥശേഖരങ്ങളിൽ അതുംകൂടി ഉൾപ്പെടുന്നു.

പ്രൊഫ: കോവൂർ അന്നുചെയ്ത പ്രസംഗത്തിൽ കേരളത്തെക്കുറിച്ചും മലയാളഭാഷയെക്കുറിച്ചും അഭിമാനപൂർവ്വം സ്മരിക്കുകയുണ്ടായി. ജീവിതത്തിൻെറ വലിയൊരു ഭാഗം മറെറാരു രാജ്യത്തിൽ കഴിച്ചുകൂട്ടിയ കോവൂരിന് ആകസ്മികമായി തനിക്ക് ലഭിച്ച പൈതൃകത്തിൻെറ നല്ല വശങ്ങളെക്കുറിച്ച് പലതും പറയാനുണ്ടായിരുന്നു. പിന്നീട് എഴുതിയ സ്മരണക്കുറിപ്പിൽ അദ്ദേഹം ഇതേക്കുറിച്ച് ഇങ്ങനെ പ്രസ്താവിച്ചു.

അവയിൽ (ഡയറികളിൽ) ചില പുസ്തകങ്ങളുടെ പേജുകൾ വായിക്കുമ്പോൾ മലബാർ മാർത്തോമ്മാ സിറിയൻ സഭയുടെ ആദ്യത്തെ വികാരി ജനറലായിരുന്ന വെരി റവറൻറ് കോവൂർ ഐപ്പ് തോമ്മാകത്തനാരെപ്പോലെ ബുദ്ധിജീവിയായിരുന്ന ഒരാളുടെ മകനായി ജനിച്ചതിൽ ഞാൻ അഭിമാനംകൊണ്ടു. എന്നിട്ടും എൻെറ ബാല്യത്തിലേയ്ക്ക് തിരിഞ്ഞുനോക്കുമ്പോൾ സോർബോൺ (Sorbonne) സർവ്വകലാശാലയിലെ പ്രൊഫസറായ എൻെറ മകൻ ആരീസ്കോവൂറിൻെറ നേരെ എനിക്ക് അസൂയ തോന്നുന്നു. എനിക്കനുഭവപ്പെട്ടതുപോലെ മാതാപിതാക്കളുടെ മതപരമായ വിലക്കുകൾ ഒന്നുമില്ലാതെ വളരുവാൻ യുക്തിവാദികളായ മാതാപിതാക്കൾക്ക് ജനിച്ചതുകൊണ്ട് അവനുകഴിഞ്ഞു. കോവൂരിൻെറ ജീവിതവീക്ഷണം വെളിപ്പെടുത്തുന്ന ഒരു പ്രസ്താവനയാണിത്. എന്നാൽ ജനനത്തിൻെറ കാര്യത്തിൽ തനിക്കൊ തൻെറ മകനൊ മററാർക്കെങ്കിലുമോ, യാതൊരു സ്വാതന്ത്ര്യവുമില്ലെന്ന വസ്തുത അദ്ദേഹം അടുത്ത ഖണ്ഡികയിൽ വെളിപ്പെടുത്തുന്നത് നോക്കുക:

'മറെറല്ലാവരെയുംപോലെ ഞാനും എൻെറ മാതാപിതാക്കളുടെ ശാരീരിക പ്രവർത്തന ഫലമായി ഒരു നൈമിഷിക പ്രക്രിയയുടെ യാദൃച്ഛികമായ ഉല്പന്നം

മാത്രമാണ്. അതിൽ തെരഞ്ഞെടുപ്പിൻേറയോ, നിയന്ത്രണത്തിൻേറയോ സ്വാതന്ത്ര്യം എനിക്കില്ല. എൻെറ മാതാപിതാക്കന്മാരെ മാത്രമല്ല എൻെറ മാതൃഭാഷ, സമുദായം, മതം, ജന്മസ്ഥലം, ജനനസമയം എന്നിവ ഒന്നും തന്നെ തിരഞ്ഞെടുക്കുവാൻ എനിക്ക് കഴിവില്ല. പ്രപഞ്ചത്തിൽ മററെല്ലാംപോലെ ഞാൻ ഒരു പ്രാപഞ്ചിക ആകസ്മികതയുടെ ഉൽപന്നമാണ്.''

സംഗതി നമുക്കൊക്കെ അറിയുന്നതാണെങ്കിലും പ്രൊഫ: കോവൂർ അങ്ങനെ പറയുമ്പോൾ അതിനൊരു ക്ളിനിക്കൽ സ്ഫുടതയുടെ പ്രകാശം ലഭിക്കുന്നു. കോവൂരിൻെറ പ്രസംഗങ്ങളുടേയും പ്രസ്താവനകളുടേയും എഴുത്തിൻേറയും പ്രത്യേകതയാണിത്. കോവൂർ ഒരേ അവസരത്തിൽ ശാസ്ത്രജ്ഞനും യുക്തിവാദിയുമാണ്. ശാസ്ത്രരംഗത്തുമാത്രം ശാസ്ത്രജ്ഞരാവുകയും ജീവിതത്തിൻെറ മററു മേഖലകളിലെല്ലാം അശാസ്ത്രീയവും അതുകൊണ്ടുതന്നെ യുക്തിരഹിതവുമായ അഭിപ്രായങ്ങൾവെച്ചുപുലർത്തുകയും ചെയ്യുന്ന ശാസ്ത്രജ്ഞന്മാർ നമ്മുടെ നാട്ടിൽ ധാരാളമുള്ളതുകൊണ്ടാണ് ഇത് എടുത്തുപറയുന്നത്.

എ. ടി. കോവൂർ എന്ന പേരിൽ പിന്നീട് അറിയപ്പെട്ട എബ്രഹാംതോമസ് കോവൂർ 1898 ഏപ്രിൽ 10ന് തിരുവല്ലായിലുള്ള കോവൂർ കുടുംബത്തിൽ ജനിച്ചു. അദ്ദേഹത്തിൻെറ പിതാവ് മാർത്തോമാസുറിയാനി സഭാസ്ഥാപകരിൽ ഒരാളായ ഐപ്പ് തോമ്മാകത്തനാരാണെന്ന് നേരത്തേ സൂചിപ്പിച്ചുവല്ലോ. എ. ടി. കോവൂരിൻെറ സഹോദരനായ ഡോ: ബഹാനൻകോവൂർ ഐക്യരാഷ്ട്രസഭയിൽ വിദ്യാഭ്യാസ വിഭാഗത്തിൻെറ ഡയറക്ടർ ആയിരുന്നു. സ്ക്കൂൾ വിദ്യാഭ്യാസം നാട്ടിൽതന്നെ നടത്തിയശഷം കൽക്കത്തയിലെ ബംഗബാസികോളേജിൽ നിന്ന് ബിരുദമെടുത്തു(1925). ഇതിനുമുൻപ് 1924-ൽ അദ്ദേഹത്തിൻെറ വിവാഹംനടന്നിരുന്നു. കുഞ്ഞമ്മ എന്നു വിളിക്കുന്ന അക്കമ്മയായിരുന്നു വധു. വിവാഹത്തിന് മുൻപുതന്നെ താനൊരുയുക്തിവാദിയാണെന്നും

അതനുസരിച്ചുള്ള തൻെറ ജീവിതത്തിൽ പങ്കാളിയാകാൻ കഴിയുമോ എന്നും കോവൂർ കുഞ്ഞമ്മയോട് ചോദിച്ചിരുന്നു. സ്ത്രീധനം വാങ്ങാതെയും ആഭരണങ്ങളുടെ കനം നോക്കാതെയും എത്തിച്ചേർന്ന വരൻെറ ചോദ്യംകേട്ടപ്പോൾ താൻ അമ്പരന്നതായും പിന്നീട് അനുകൂലമായ മറുപടി പറഞ്ഞതായും ശ്രീമതി കുഞ്ഞമ്മ അനുസ്മരിച്ചിട്ടുണ്ട്.

ബിരുദം നേടിയശേഷം കോവൂർ കോഴഞ്ചേരി ഹൈസ്ക്കൂളിൽ അദ്ധ്യാപകനായിചേർന്നു. പിന്നീട് സി.എം. എസ്. കോളേജിൽ സസ്യശാസ്ത്രവിഭാഗത്തിൽ ലക്ചററായി സസ്യശാസ്ത്രത്തിൽ നിരന്തരം ഗവേഷണം നടത്തിക്കൊണ്ടിരുന്ന കോവൂരിൻെറ കഴിവ് സന്ദർഭവശാൽ കണ്ടെത്തിയ റവ: സി. ററി. കാഷ് താൻ പ്രിൻസിപ്പാളായിട്ടുള്ള ജാഫ്നകോളേജിൽ സസ്യശാസ്ത്ര വിഭാഗത്തിൻെറ പ്രൊഫസറായി ചാർജെടുക്കുവാൻ കോവൂരിനെ ക്ഷണിച്ചു. അതോടെ താമസം ശ്രീലങ്കയിൽതന്നെയായി. 1943-ൽ റിച്ച്മണ്ടിലെ ഗാംകോളേജിലേയ്ക്ക് മാറിയ പ്രൊഫസർ കോവൂർ അവിടെ നാലുകൊല്ലം സേവനമനുഷ്ഠിച്ചിട്ടുണ്ട്. പിന്നീട് അദ്ദേഹം മൗണ്ട് ലവീനായിലെ സെൻറ് തോമസ് കോളേജിൽ പ്രൊഫസറായിരുന്നിട്ടുണ്ട്. 1959-ൽ സർവ്വീസിൽ നിന്നു റിട്ടയർ ചെയ്ത കോവൂർ ശ്രീലങ്കാ പൗരത്വംസ്വീകരിച്ചു, അവിടെത്തന്നെ താമസമാക്കി. അദ്ദേഹത്തിൻെറ മകൻ ഏറീസ് കോവൂർ ഒരു ഫ്രഞ്ച് വനിതയെ വിവാഹം ചെയ്ത് ഫ്രാൻസിൽതന്നെ തമാസമാക്കിയിരിക്കയാണ്. പ്രൊഫ: കോവൂരിനെ യുക്തിവാദി പ്രവർത്തനരംഗത്ത് കാര്യമായി സഹായിച്ചുപോന്ന കുഞ്ഞമ്മകോവൂർ 1974-ൽ അന്തരിച്ചു. ശ്രീമതി കോവൂരും പ്രൊഫ: കോവൂരും മുൻകൂട്ടി തയ്യാറാക്കി രജിസ്ട്രർ ചെയ്ത കരാറനുസരിച്ച് അവരുടെ മൃതദേഹം കൊളമ്പോയിലെ മെഡിക്കൽ കോളേജിന് സംഭാവന ചെയ്യപ്പെട്ടു. കോവൂരിൻെറ രണ്ടുകണ്ണുകളും മുൻകൂട്ടി നിശ്ചയിച്ചതനുസരിച്ച് മദ്രാസിലെ ഒരു ആശുപത്രിക്കാണ് ലഭിച്ചത്. ഭാരതത്തിലും കേരളത്തിലും അറിയപ്പെടുന്ന യുക്തി

വാദി ആചാര്യന്മാരിൽ പലതുകൊണ്ടും വ്യത്യസ്തനാണ് കോവൂർ. ഭാരതീയ ദർശനങ്ങളുടെ നിരീശ്വരവാദപരമോ, സന്ദേഹവാദപരമോ ആയ ആശയങ്ങളെ യുക്തിവാദി പ്രചരണത്തിന് അദ്ദേഹം ആശ്രയിച്ചിരുന്നില്ല. തമിഴ് നാട്ടിൽ ഇ. വി. ആറും കേരളത്തിൽ സഹോദരൻ അയ്യപ്പനും ചെയ്തതുപോലെ നാടിനെ ആകെ ഇളക്കിമറിച്ച സാമൂഹിക പരിഷ്കരണ പ്രസ്ഥാനമുണ്ടാക്കാനും അദ്ദേഹം മുതിർന്നിട്ടില്ല. തൻെറ സമകാലികരായ വി. ടി. ഭട്ടതിരിപ്പാടോ, കുററിപ്പുഴയോ പോയവഴിക്കും ആയിരുന്നില്ല എ. ടി. കോവൂരിൻെറ പോക്ക്. അദ്ദേഹത്തെ കേരളത്തിൽ ആരോടെങ്കിലും താരതമ്യപ്പെടുത്താമെങ്കിൽ അത് എം.സി. ജോസഫിനോടാണ്. പക്ഷേ എം.സി. 'ജൻറിൽമാൻ നാഷണലിസ്ററ്' എന്ന വിശേഷണത്തോടെയാണ് പരക്കെ അറിയപ്പെട്ടത്. എന്നാൽ എ. ടി. കോവൂരിൻെറ മട്ടിലുള്ള വെല്ലുവിളികളും 'ദൈവപുരുഷന്മാർ' എന്നു വിശേഷിപ്പിക്കുന്നവരുടെ നേരെയുള്ള ആശയപരമായ കടന്നാക്രമണങ്ങളും എം. സിക്ക് അപരിചിതമായിരുന്നു. നിരീശ്വരയുക്തിവാദത്തിൻെറ പ്രചാരകൻ എന്ന നിലയിൽ എ. ടി. കോവൂരിനോളം വ്യാപ്തിയും പ്രാപ്തിയും മററാർക്കുമുണ്ടായിട്ടില്ല. ഇതിനുള്ള കാരണം പലതാണ്.

ഒന്നാമത് ദിവ്യാത്ഭുത വാർത്തകളെയും അതിനുകാരണക്കാരായ ദൈവപുരുഷന്മാരെയും സംബന്ധിച്ച് ലഭ്യമായ രേഖകളൊക്കെ സമ്പാദിച്ച് സൂക്ഷിക്കുന്ന സമ്പ്രദായം അദ്ദേഹത്തിനുണ്ടായിരുന്നു. രണ്ടാമത് ഓരോ ദൈവപുരുഷനേയും നേരിട്ട് വെല്ലുവിളിക്കുകയും അതിനു പരസ്യം നൽകുകയുംചെയ്യാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. മൂന്നാമത് അദ്ദേഹം വാതുവെച്ച ഒരു ലക്ഷം സിലോൺ ഉറുപ്പികയുടെ വെല്ലുവിളിക്ക് അഖിലേന്ത്യാ അടിസ്ഥാനത്തിൽതന്നെ നല്ല പ്രചാരണം ലഭിച്ചു! നാലാമത് ഹിപ്നോതെറാപ്പിയിലൂടെ പലരുടേയും മനോരോഗം അദ്ദേഹത്തിനു മാററാൻ കഴിഞ്ഞു (ഇതിൻെറയൊക്കെ കേസ് ഡയറി

അദ്ദേഹം സൂക്ഷിച്ചിരുന്നു). അതിലൊരു സംഭവത്തെ ആസ്പദമാക്കിയാണ് എം. ഒ. ജോസഫ് തന്റെ പ്രസിദ്ധമായ 'പുനർജന്മം' എന്ന ചലച്ചിത്രം നിർമ്മിച്ചത്. അഞ്ചാമത് അന്ധവിശ്വാസങ്ങൾ ദൂരീകരിക്കാൻ അദ്ദേഹം നടത്തിയ ദിവ്യാത്ഭുത അനാവരണ പരിപാടികളും അതുമായി ബന്ധപ്പെട്ടുനിർവ്വഹിച്ച അഖിലേന്ത്യായാത്രകളും ജനസാമാന്യത്തെ മറ്റെന്തിനേക്കാളും ഉൽബുദ്ധരാക്കി. അവസാനമായി അദ്ദേഹത്തിന്റെ ലേഖനങ്ങളും പ്രസംഗങ്ങളും ഒരു പുതിയതരം യുക്തിവാദി സാഹിത്യത്തിന് ജന്മംനൽകി. എ. ടി. കോവൂരിന്റെ പുസ്തകങ്ങൾ (ഇംഗ്ലീഷിലും മലയാളത്തിലും) മംഗലാം കുന്നത്തെ ഉറിയപ്പംപോലെ വിററഴിഞ്ഞിരുന്നു എന്നും പരക്കെ അറിവുള്ളകാര്യമാണ്. അദ്ദേഹത്തിന്റെ തെരഞ്ഞെടുത്ത പ്രബന്ധങ്ങളുടെ ബൃഹത്തായ സമാഹാരം മാത്രം 50,000 ത്തിലേറെ കോപ്പികൾ വിററഴിഞ്ഞിട്ടുണ്ടാകും.

എ.ടി കോവൂർ ഒരു വ്യക്തി എന്ന നിലയിൽ ആരേയും ഹഠാദ് ആകർഷിക്കുമായിരുന്നു. അദ്ദേഹത്തിന്റെ ജീവിതത്തിലെ അവസാനത്തെ ഇരുപത്തഞ്ച് വർഷങ്ങളിലാണ് അദ്ദേഹം യുക്തിവാദി പ്രചരണത്തിനുവേണ്ടി കൂടുതൽ സമയം ചെലവിട്ടത്. ഇക്കാലത്ത് അദ്ദേഹം ഇൻഡ്യയിലും (കേരളത്തിലും) നിരന്തരമായി സഞ്ചരിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ അഖിലേന്ത്യാടിസ്ഥാനത്തിലുള്ള മൂന്നു ദിവ്യാത്ഭുത അനാവരണ പരിപാടികൾ നടന്നതും ഇൻഡ്യയിലാസകലം അദ്ദേഹത്തിന് ആരാധകലക്ഷങ്ങളെ ലഭിച്ചതും ഇക്കാലത്തു തന്നെ. കോവൂരിന്റെ വസ്ത്രധാരണരീതിയും പ്രസംഗശൈലിയും പ്രത്യേകതയുള്ളതായിരുന്നു. അദ്ദേഹത്തിന്റെ ചട്ടിതൊപ്പിയും പ്രകാശം സ്ഫുരിക്കുന്ന കണ്ണുകളും നീണ്ടമൂക്കും പുഞ്ചിരി വിടർന്നചുണ്ടുകളും വെട്ടിമിനുസപ്പെടുത്തിയ നരച്ച താടിമീശയും കഴുത്തിലെ ടൈയും ബട്ടനിടാത്തകോട്ടും അടിവട്ടംകൂടിയ കാലുറയുമൊക്കെ ഏത് ജനക്കൂട്ടത്തിൽ

നിന്നും അദ്ദേഹത്തെ മാററിനിർത്തി. തൊപ്പി ഇല്ലാത്ത അവസരത്തിലാണെങ്കിൽ പരസ്യങ്ങളിൽ കാണുന്ന ഫ്രൂഡിൻെറ ചിത്രത്തെ ഓർമ്മിക്കും, അദ്ദേഹത്തിൻെറ വേഷവും ഭാവവും. അദ്ദേഹം പ്രസംഗിക്കുമ്പോൾ ശബ്ദത്തിന് കത്തിയുടെ മൂർച്ചയും, അതിലൂടെ കേൾപ്പിക്കുന്ന ആശയം ഹൃദയത്തിൽ പതിക്കുമ്പോൾ കൂടത്തിൻെറ കനവുമുണ്ടാകും. അതിൻെറ ഒഴുക്കും പ്രസരിപ്പും നേരിയ വെള്ളച്ചാട്ടത്തിൻെറ പ്രതീതിജനിപ്പിക്കും. പരിഭാഷ അസാദ്ധ്യമാക്കിത്തീർക്കുന്നതാണ് അദ്ദേഹത്തിൻെറ പ്രസംഗഭാഷ. പക്ഷെ ലേഖനങ്ങളുടെ സ്ഥിതി അതല്ല. ദൈനംദിന ജീവിതത്തിൽ സാധാരണ മനുഷ്യർക്കുനേരിടുന്ന വിശ്വാസ പ്രശ്നങ്ങളാണ് അവയിലൂടെ കൈകാര്യം ചെയ്യുന്നത് എന്നതുകൊണ്ട് ഇപ്പോഴും അവ പ്രസക്തങ്ങളായിതന്നെ ഇരിക്കുന്നു.

കോവൂർ ഒരു ബർട്രാൻറ് റസലല്ല. റസൽ യുക്തിവാദി എന്നതിനേക്കാളേറെ അക്കാഡമീഷ്യനായിരുന്നു. അദ്ദേഹത്തിൻെറ യുക്തിവാദം ഗണിതശാസ്ത്രത്തിൻെറ ഉപോല്പന്നമാണ്. കോവൂർ ആ നിലയിലുള്ള ഒരു അക്കാഡമീഷ്യനായിരുന്നില്ല. എന്നാൽ പരിണാമവാദം, ജീവശാസ്ത്രം, സസ്യശാസ്ത്രം എന്നിവയിൽ അദ്ദേഹത്തിനുള്ള അവഗാഹം അപാരമായിരുന്നു. പരിണാമ സിദ്ധാന്തത്തിലെ വിട്ടുപോയ കണ്ണികളെ കണ്ടെത്താൻവേണ്ടി ഐക്യരാഷ്ട്ര സഭയുടെ ആഭിമുഖ്യത്തിൽ നിയമിച്ച ശാസ്ത്രജ്ഞസമിതിയിൽ ഏഷ്യയിൽ നിന്ന് തെരഞ്ഞെടുത്തത് പ്രൊഫ: കോവൂരിനെയായിരുന്നു. പക്ഷെ ദിവ്യാത്ഭുതങ്ങൾ അനാവരണം ചെയ്യുമ്പോൾ കോവൂരിലെ ശാസ്ത്രജ്ഞനേക്കാളേറെ മെജീഷ്യനേയാണ് കാണുക. അദ്ദേഹം ഈ ആവശ്യത്തിനുവേണ്ടി പഠിപ്പിച്ച ചെപ്പടി വിദ്യകൾ തൻെറ വാദം തെളിയിക്കുന്നതിനുവേണ്ടി സമർത്ഥമായി ഉപയോഗിക്കുവാൻ അദ്ദേഹത്തിനുകഴിഞ്ഞിരുന്നു. അദ്ദേഹം ഏതെങ്കിലും രാഷ്ട്രീയ സിദ്ധാന്തത്തോട് പ്രത്യേകമായ മമത കാണിച്ചിരുന്നില്ല. എന്നാൽ യുക്തിവാ

ദികം പുരോഗമന രാഷ്ട്രീയ പാർട്ടികളിൽ ചേർന്നു പ്രവർത്തിക്കുന്നത് നല്ലതാണെന്ന അഭിപ്രായം അദ്ദേഹത്തിനുണ്ടായിരുന്നു.

പ്രൊഫ: കോവൂർ അന്തരിച്ച് ഒരു വ്യാഴവട്ടം തികഞ്ഞ 1990 സെപ്തംബർ 18 ന് അദ്ദേഹത്തിന്റെ പേരിൽ ഒരു സ്മാരകട്രസ്റ്റ് ഈ ലേഖകൻ അദ്ധ്യക്ഷനായിക്കൊണ്ട് ഉദ്ഘാടനംചെയ്യപ്പെട്ടു.

പ്രൊഫ: കോവൂർ ആരംഭിച്ച ജനോപകാരപ്രദമായ പ്രവർത്തനവും മനുഷ്യസ്നേഹത്തിലധിഷ്ഠിതമായ ജീവിത സമീപനവും ബോധവൽക്കരണശ്രമങ്ങളും വളർത്തി എടുക്കുന്നതിന് പുതുതായി ആരംഭിച്ച ട്രസ്റ്റ് സഹായകരമാകുമെന്നാണ് പ്രതീക്ഷിക്കുന്നത്.

അനുബന്ധം :

# കെ. സി. ജോർജിൻെറ ജീവിതയാത്ര

ഈ നൂററാണ്ടിലെ കേരളചരിത്രം എഴുതുന്നവർക്ക് ആവർത്തിച്ചുപറയേണ്ടിവരുന്ന പേരുകളിലൊന്നാണ് സഖാവ് കെ. സി. ജോർജിൻേറത്. താൻ ജീവച്ച കാലഘട്ടത്തിൽ തൻേറതായ പ്രവർത്തനമേഖലയിൽ നിറഞ്ഞുനിന്ന വ്യക്തിത്വമായിരുന്നു അദ്ദേഹത്തിൻേറത്. ഉരുക്കുംതോറും മാററുകൂടുന്ന സ്വർണ്ണംപോലെയായിരുന്നു അദ്ദേഹം. സുദീർഘവും സംഭവബഹുലവും പീഡാനുഭവങ്ങൾ നിറഞ്ഞതുമായ ആ ജീവിതത്തിൻെറ ഓരോ ഏടും തിളക്കമുള്ളതാണ്. അതിൽനിന്നും ഏതെങ്കിലും ഒന്നെടുത്ത് പരിശോധിക്കുമ്പോൾ തുല്യപ്രാധാന്യമുള്ളതോ കൂടുതൽ പ്രധാനമായതോ ആയ അനേകം ഏടുകൾ മനസിൽ മാറിമാറിവരുന്നു.

തിരുവിതാംകൂറിലെ സ്റേററ് കോൺഗ്രസിൻെറ ആരംഭകാലംതൊട്ട് കേരളസംസ്ഥാനത്തിലെ ഒന്നാമത്തെ കമ്മ്യൂണിസ്ററ് മന്ത്രിസഭയുടെ കാലംവരെ, ആദ്യം തിരുവിതാംകൂറിലും പിന്നീട് കേരളത്തിലാകെത്തന്നെയും നടന്ന രാഷ്ട്രീയ സംഭവങ്ങളെ കൂട്ടിച്ചേർക്കുന്ന ഒരു സ്വർണ്ണനൂലായിരുന്നു അദ്ദേഹത്തിൻെറ ജീവിതം. അവസാനത്തെ രണ്ട് ദശാബ്ദങ്ങളിൽ അനാരോഗ്യവും അസുഖവും കാരണം സജീവരാഷ്ട്രീയത്തിലിടപെടുവാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടില്ല. എന്നാൽ, 1935 മുതൽ 1955 വരെയുള്ള അദ്ദേഹത്തിൻെറ ജീവിതം സാഹസികം തന്നെയായിരുന്നു. ജനിച്ചുവീണു പതിനെട്ടുമാസം കഴി

ഞ്ഞപ്പോറം പിള്ളവാതം കാരണം അദ്ദേഹത്തിൻെറ കാലിന് മുടന്ത് ഏർപ്പെട്ടു. എന്നാൽ കേരളീയജനതയ്ക്ക് അന്തസും അഭിമാനവും നേട്ടങ്ങളുമുണ്ടാക്കാനുള്ള ഓട്ടത്തിൽ അദ്ദേഹം ഒന്നാമനായിരുന്നു. വിപ്ലവകാരികറംക്കാവശ്യമായ ധീരോദാത്തതയും സ്വപ്രത്യയസ്ഥൈര്യവും കെ. സി. യിൽ ശരിയായതോതിൽതന്നെ ചേർന്നിരുന്നു. സ്വർണ്ണത്തിന് സുഗന്ധംപോലെ, അദ്ദേഹത്തിനുണ്ടായിരുന്ന പ്രത്യേകമായഗുണം നർമ്മബോധമായിരുന്നു. ആ നർമ്മബോധം പലപ്പോഴും തന്നെത്തന്നെ കളിയാക്കുന്നതിനും അദ്ദേഹം പ്രയോജനപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിൻെറ നർമ്മബോധത്തേയും അതിശയിക്കുന്നതായിരുന്നു അദ്ദേഹത്തിൻെറ ശുഭാപ്തിവിശ്വാസം. ജീവിതത്തിലുടനീളം പ്രസന്നമധുരമായ ഭാവം നിലനിർത്താൻ കഴിഞ്ഞത് ഈ ശുഭാപ്തി വിശ്വാസംകൊണ്ടാണ്.

പേരിനും പെരുമയ്ക്കും മാത്രമല്ല, സ്ഥാനമാനങ്ങറംക്കും ധനലാഭത്തിനുംവേണ്ടി രാഷ്ട്രീയത്തിൽ ചതുരംഗക്കളിനടത്തുന്നവരുടെ സംഖ്യാബലം വർദ്ധിച്ചുവരുന്ന ഇക്കാലത്ത് ആശയാദർശങ്ങറംക്കും ജനസേവനത്തിനുംവേണ്ടി അർപ്പണബോധത്തോടെ പ്രവർത്തിക്കുന്നവരുടെ എണ്ണം കുറഞ്ഞുവരികയാണല്ലോ. ഈ സ്ഥിതിയിൽ രാഷ്ട്രീയരംഗത്ത് അർപ്പണബോധത്തോടെ പ്രവർത്തിച്ച ത്യാഗധനന്മാരെക്കുറിച്ച് അറിയാൻ ആഗ്രഹിക്കുന്നവർക്ക് കെ. സി. ജോർജ് എഴുതിയ ആത്മകഥ ഒട്ടൊന്നുമല്ല പ്രയോജനപ്പെടുക. പൂർണ്ണമല്ലെങ്കിലും തൻെറ ജീവിതത്തിലെ നാഴികക്കല്ലുകളെ ജോർജ് ഈ ആത്മകഥയിൽ ചൂണ്ടികാണിച്ചിട്ടുണ്ട്. കെ. സി. യുടെ വ്യക്തിജീവിതത്തെ അദ്ദേഹത്തിൻെറ രാഷ്ട്രീയജീവിതത്തിൽനിന്ന് അടർത്തി എടുക്കുവാൻ പ്രയാസമാണെങ്കിലും അദ്ദേഹത്തിൻെറ വ്യക്തിപ്രത്യേകതകളെ ഏതാണ്ട് സമഗ്രമായിത്തന്നെ മനസിലാക്കുവാൻ ഈ ഗ്രന്ഥം പ്രത്യേകിച്ച് അതിൻെറ ആദ്യഭാഗങ്ങറം ഉപകരിക്കും. തുടർന്നുള്ള ഭാഗങ്ങളാകട്ടെ സ്റ്റേററ് കോൺഗ്രസ്, യൂത്ത് ലീഗ്, കമ്മ്യൂണിസ്ററ് പാർട്ടി എന്നിവയുടെ വളർച്ചയുമായി ബന്ധപ്പെട്ട

ഒട്ടേറെ സംഭവങ്ങളെ ഒരു സ്റ്റേറജ് മാനേജരുടെ ഉൾക്കാഴ്ചയോടെയുള്ള വിവരണമായും നമുക്കുകാണാം. കേരള രാഷ്ട്രീയത്തിൽ കേട്ടുപരിചയിച്ച ഒട്ടേറെ ഉന്നതന്മാരുടെ ബലദൗർബല്യങ്ങളെ മനസിലാക്കുവാനും ഈ പുസ്തകം സഹായിക്കുന്നു. സർവ്വോപരി, കെ. സി. ജോർജിന്റെ ലളിതവും എന്നാൽ സാരവത്തും സാർത്ഥകവുമായ ജീവിതത്തിന്റെ പ്രകാശഗോപുരങ്ങളിലേയ്ക്ക് പ്രവേശനം ലഭ്യമാക്കുന്ന ഒരു കൃതിയെന്ന നിലയിലും നമുക്ക് അതിനെ സമീപിക്കാം.

ഇപ്പോൾ പത്തനംതിട്ട ജില്ലയിൽപ്പെടുന്ന ഒരു ഗ്രാമപ്രദേശമായ പുത്തൻകാവിൽ ഒരു സുറിയാനി കുടുംബത്തിൽ കെ. ജി. ചെറിയാൻേറയും ഏലിയാമ്മയുടേയും ഒൻപതുമക്കളിൽ ഒരാളായി 1905 ജനുവരി 13നാണ് ജോർജ് ജനിച്ചത്. തന്റെ നാടും വീടും തന്റെ ജീവിതത്തിനുചെലുത്തിയ സ്വാധീനത്തെപ്പററി വളരെ വാചാലമായിത്തന്നെ അദ്ദേഹം ആത്മകഥയിൽ വിവരിച്ചിട്ടുണ്ട്. അതുപോലെതന്നെ ഒരു കാലഘട്ടവും വിവരിക്കപ്പെട്ടിട്ടുണ്ട്: ''ഒരു ജോലിക്കാരന്റെ, ഒരു ദിവസത്തെ, അതായത് പത്തുമണിക്കൂർ കഠിനാദ്ധ്വാനത്തിനുള്ള കൂലി അരയ്ക്കാൽ രൂപയും ഒരു നല്ല മുണ്ടിന്റെ വില അരരൂപയും ഒരു സാധാരണ മുണ്ടിന്റെ വില കാൽരൂപയും ഒരു ചാക്ക് അരിക്ക് നാലുരൂപയും ഒരു പ്രൈമറിസ്ക്കൂൾ അദ്ധ്യാപകന്റെ ശമ്പളം ആറുരൂപയും ആയിരുന്ന'' കാലമായിരുന്നു അത്. പുത്തൻകാവിലെ ജീവിതം പമ്പയാറുമായി ബന്ധപ്പെട്ടതാണല്ലോ. ആ നദിയേയും അവിടുത്തെ ജനങ്ങളേയും വിവരിച്ചുവിവരിച്ച് അദ്ദേഹം എത്തിച്ചേർന്ന നിഗമനം നോക്കുക: ''പമ്പയാറിന്റെ സാധാരണമായ ശാന്തതയും ഇടയ്ക്കിടെയുള്ള പ്രളയവും പോലെതന്നെയായിരുന്നു പുത്തൻകാവ് തെരുവിലെ ജീവിതമെന്ന് തോന്നാറുണ്ട്.'' പുത്തൻകാവിൽ അക്കാലത്ത് കള്ളുകട എന്നല്ല, കാപ്പിക്കടപോലും ഉണ്ടായിരുന്നില്ല. ''പുത്തൻകാവിലെ സ്ത്രീകളും പുരുഷന്മാരും വളരെയേറെ ഭാവനയുള്ളവരും ഫലിതം

ആസ്വദിക്കുന്നവരുമായിരുന്നു. ഇത് തെളിയിക്കുന്ന അനേകം കഥകൾ ഗ്രന്ധകർത്താവ് "ജീവിതയാത്ര"യിൽ എടുത്തുചേർത്തിട്ടുണ്ട്. നേരമ്പോക്ക് പറയാനുള്ള തന്റെ നാട്ടുകാരുടെ കഴിവിനെപ്പററി കെ. സി. ജോർജിന് വലിയ അഭിമാനമായിരുന്നു. ഇക്കാര്യത്തിൽ കഥാപുരുഷന്റെ കഴിവും ഒട്ടും മോശമായിരുന്നില്ലല്ലൊ.

അനന്തരജീവിതത്തിൽ ജോർജിന് തന്റെ കുടുംബവുമായി കൂടിക്കഴിയാൻ കാര്യമായ അവസരങ്ങളൊന്നും ലഭിച്ചിരുന്നില്ല. എന്നാൽ അദ്ദേഹത്തിന് തന്റെ അച്ഛനമ്മമാരോടും സഹോദരീസഹോദരന്മാരോടും പ്രത്യേകിച്ച് സഹോദരി അന്നാമ്മയോടും ഉള്ള സ്നേഹവും താത്പര്യവും ഒന്നു വേറെതന്നെയായിരുന്നു. അദ്ദേഹത്തിൽനിന്ന് ആ കുടുംബത്തിന് യശോധനമൊഴിച്ചാൽ മററൊന്നും കിട്ടിയിരുന്നില്ല. അദ്ദേഹത്തിനാകട്ടെ അവരിൽനിന്ന് സ്നേഹവാത്സല്യങ്ങൾ മാത്രമല്ല, ധനസഹായവും ധാരാളം ലഭിച്ചിട്ടുണ്ട്. തന്റെ രാഷ്ട്രീയപ്രവർത്തനത്തിനുപോലും അത്യാവശ്യം സന്ദർഭങ്ങളിൽ ധനസഹായത്തിനായി കുടുംബത്തെ ആശ്രയിക്കേണ്ടിവന്നിരുന്നു. സത്യസന്ധത ആ കുടുംബത്തിന്റെ പൊതുസ്വത്തായിരുന്നു. തന്റെ അച്ഛന്റേയും അമ്മയുടേയും സഹോദരി അന്നാമ്മയുടേയും സ്വഭാവശുദ്ധിയേയും സ്വാഭിമാനബോധത്തേയും വെളിപ്പെടുത്തുന്ന അനേകം സംഭവങ്ങളെ "ജീവിതയാത്ര"യിൽ വിവരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ അച്ഛൻ ജനങ്ങൾ പരക്കെ ആദരിച്ചിരുന്ന, ജനസമ്മതനായ ഒരദ്ധ്യാപകനായിരുന്നു. അനേകം സ്കൂളുകളിൽ ഹെഡ്മാസ്ററായിരുന്നിട്ടുണ്ട്. നന്നേ ചെറുപ്പത്തിൽതന്നെ വിവാഹിതനായി. വധുവിന് അന്ന് പ്രായം പത്തായിരുന്നു. അടുത്ത സുഹൃത്തുക്കളെപ്പോലെയാണ് അച്ഛനമ്മമാർ ജീവിച്ചത്. വീട്ടിൽ സ്നേഹസമ്പന്നമായ അന്തരീക്ഷമുണ്ടായിരുന്നു. തന്റെ മാതാപിതാക്കന്മാരെക്കുറിച്ച് ഗ്രന്ഥകാരൻ പറയുന്നതുനോക്കുക:' "നിങ്ങൾക്ക് കുട്ടികൾ ജനിച്ചുകഴിഞ്ഞാൽ നിങ്ങൾ അവർക്കുവേണ്ടിയും

അവരിൽകൂടിയും വേണം ജീവിക്കാൻ എന്നുള്ള മഹാവാക്യം അക്ഷരംപ്രതി നടപ്പാക്കിയ രണ്ട് ആളുകളായിരുന്നു എന്റെ മാതാപിതാക്കൾ എന്ന് എനിക്കു തോന്നിയിട്ടുണ്ട്.''

ഇങ്ങനെയൊക്കെയാണെങ്കിലും കെ. സി. ജോർജ് കുട്ടിക്കാലത്ത് ലജ്ജാശീലനായിരുന്നു. പിള്ളവാതം ഏൽപിച്ച മുടന്തായിരുന്നു ഇതിന് പ്രധാനകാരണം. അദ്ദേഹം അധികവും വീടിന്റെ അടുക്കള ഭാഗത്താണ് കഴിഞ്ഞുകൂടിയത്. അതുകൊണ്ട് പാചകകലയിൽ കുറച്ചൊക്കെ പിടിപാടുണ്ടായി. പിന്നീട് ലക്ക്നോവിൽ ഒററയ്ക്കു താമസിക്കേണ്ടിവന്നപ്പോൾ ഈ പാചകകലാപരിചയം ഏറെ പ്രയോജനപ്പെട്ടു എന്ന് അദ്ദേഹം അനുസ്മരിക്കുന്നു. കാലിന് അസ്വാധീനമുണ്ടായിരുന്നുവെങ്കിലും കളികളിൽനിന്ന് അദ്ദേഹം മാറിനിന്നില്ല. ചെറുപ്പകാലത്തെ അദ്ദേഹത്തിന്റെ ഏററവും ഇഷ്ടപ്പെട്ട കായികവിനോദം നീന്തലായിരുന്നു. പമ്പയാറിന്റെ കരയ്ക്കായിരുന്നതുകൊണ്ട് നീന്തലറിയുക എന്നതു ഒരാവശ്യവുമായിരുന്നു. പമ്പയിൽ നീന്തിക്കൊണ്ടിരിക്കെ ഒരിക്കൽ ഒരു ചുഴിയിൽപ്പെട്ട് മുങ്ങിമരിക്കാൻ പോയ ജോർജ് അവിടെതന്നെയുണ്ടായ ഒരു മലരികാരണം രക്ഷപ്പെട്ട കഥയും പെരുന്തേനരുവിവരെ ഒരു സാഹസികയാത്ര നടത്തിയകഥയും മററും പുസ്തകത്തിൽ നന്നായിവിവരിച്ചിട്ടുണ്ട്. ലജ്ജാശീലമുണ്ടായിരുന്നുവെങ്കിലും കുട്ടിക്കാലംമുതല്ക്കേ അദ്ദേഹം സാഹസികനായിരുന്നു എന്ന് വ്യക്തം. വിദ്യാർത്ഥി ജീവിതകാലത്തും ഈ സാഹസികത അദ്ദേഹം കൈവിട്ടില്ല.

മാന്നാർ, ചെങ്ങന്നൂർ എന്നിവിടങ്ങളിലാണ് അദ്ദേഹം പ്രൈമറി വിദ്യാഭ്യാസം പൂർത്തിയാക്കിയത്. പിന്നീട് സ്വന്തം പിതാവുതന്നെ ഹെഡ്മാസ്ററായിരുന്ന എടത്വാ ഹൈസ്ക്കൂളിൽ സ്ക്കൂൾ ഫൈനൽവരെ പഠിച്ചു. അക്കാലത്തും അനീതി എവിടെക്കണ്ടാലും ചെറുക്കുക എന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നു. അതേ അവസരത്തിൽ പഠിക്കുന്നതിലും അദ്ദേഹം മിടു

ക്കനായിരുന്നു. തൃശിനാപ്പള്ളി സെൻറ് ജോസഫ്സ് കോളേജിൽനിന്നാണ് അദ്ദേഹം ബിരുദമെടുത്തത്. ഇവിടെവെച്ച് കോളേജ് അധികൃതരുടെ മലയാളികളോടുള്ള ചിററമ്മനയത്തിനെതിരായി അദ്ദേഹം നിരാഹാരവൃതമെടുത്ത് വിജയിച്ചിട്ടുണ്ട്. തിരുവനന്തപുരത്ത് നിയമപഠനം നടത്തുമ്പോഴുമുണ്ടായി ഒരു സമരസാഹസം. കോളേജ് തെരഞ്ഞെടുപ്പിലെ ഒരു കഥാപാത്രത്തെ കളിയാക്കുവാൻവേണ്ടി കോളേജ്ഡേയിൽ ഒരു കാമുകിയുടെ പ്രച്ഛന്നവേഷം ധരിച്ചതിന് പ്രിൻസിപ്പൽ അദ്ദേഹത്തെ അനിശ്ചിതകാലത്തേയ്ക്ക് കോളേജിൽ നിന്ന് "ഡീബാർ" ചെയ്യുകയുണ്ടായി. യഥാർത്ഥത്തിൽ വിരോധം തീർക്കുകയല്ല, വിനോദത്തിലേർപ്പെടുകയാണ് ജോർജ് ചെയ്തത്. പക്ഷെ ബന്ധപ്പെട്ട വിദ്യാർത്ഥിനി പരാതിപ്പെട്ടപ്പോൾ ഒരു പ്രതികാരനടപടി എന്നനിലയിലാണ് പ്രിൻസിപ്പൽ ഇത്രവലിയ ശിക്ഷനല്കിയത്. ഒരുദിവസമെങ്കിലും ഇവിടുത്തെ ഹൈക്കോടതിയിൽ വക്കീലായി പ്രാക്ടീസുചെയ്യുമെന്ന ഉഗ്രവ്രതത്തോടെയാണ് ജോർജ് കോളേജ് വിട്ടത്.

കോളേജ് വിട്ട ജോർജിന് പഠിപ്പുതുടരുവാൻ നാടും വിടേണ്ടിവന്നു. അദ്ദേഹം ആദ്യം അലഹബാദിലും പിന്നീട് നാഗപ്പൂരിലും പോയി പഠിപ്പുതുടരുവാൻ ശ്രമിച്ചു. എന്നാൽ കാൽഉറച്ചത് ലക്നോവിലായിരുന്നു. ഇവിടേയും അദ്ദേഹത്തിന് ചില്ലറ സമരമെല്ലാം നടത്തേണ്ടിവന്നിട്ടുണ്ട്. അക്കാലത്തെ പ്രക്ഷുബ്ധമായിരുന്ന രാഷ്ട്രീയാന്തരീക്ഷം അദ്ദേഹത്തെ വളരെയേറെ സ്വാധീനിച്ചിരുന്നു. എന്നാൽ എങ്ങനെയെങ്കിലും പഠിപ്പുപൂർത്തിയാക്കി പ്രക്ടീസ് തുടങ്ങേണമെന്ന നിർബന്ധബുദ്ധി കാരണം അദ്ദേഹം പഠിപ്പിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിച്ചു.

എൽ. എൽ. ബി. പാസായി തിരുവനന്തപുരത്ത് തിരിച്ചെത്തി പ്രാക്ടീസ് തുടങ്ങിയശേഷവും സജീവ രാഷ്ട്രീയത്തിൽ ഇറങ്ങാൻ അദ്ദേഹം ഉദ്ദേശിച്ചിരുന്നില്ല. 1922 മുതൽക്കുതന്നെ അദ്ദേഹം കോൺഗ്രസിൽ

നാലണമെമ്പറായിരുന്നു. അന്നുമുതൽക്കേ ഖദർ ധാരിയുമായിരുന്നു. എന്നാൽ സജീവരാഷ്ട്രീയത്തിലദ്ദേഹം ഇറങ്ങിയത് 1936-ൽ നടന്ന തിരുവനന്തപുരം നഗരസഭാ തെരഞ്ഞെടുപ്പോടെയായിരുന്നു. അന്ന് അദ്ദേഹം നന്തൻകോട് ഉൾപ്പെട്ട വാർഡിൽനിന്ന് രാജശക്തിയുടെ പിൻബലമുണ്ടായിരുന്ന താണുപിള്ള അഡ്വക്കേററിനെ തോൽപ്പിച്ചുകൊണ്ടാണ് നഗരസഭയിലേയ്ക്ക് പ്രവേശിച്ചത്. പിന്നീടങ്ങോട്ട് സ്റേററ് കോൺഗ്രസ് സംഘടിപ്പിക്കുന്നതുമുതൽ ഒളിവിലും തെളിവിലുമായി കെ. സി. ജോർജ് നടത്തിയ പ്രവർത്തനമാകെത്തന്നെയും കേരള രാഷ്ട്രീയ ചരിത്രത്തിൻെറ ഭാഗമായിരുന്നുവല്ലോ. അതിൻെറ വിശദാംശങ്ങളിലേയ്ക്ക് കടക്കുവാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല.

ഗ്രന്ഥകാരൻ തൻെറ പൊതുജീവിതത്തിൽ പരിചയപ്പെടാനും ഇടപെടുവാനും ഇടവന്ന അനേകംപേരുടെ നഖചിത്രങ്ങളും മററുചിലരെസംബന്ധിച്ച ഓർമ്മക്കുറിപ്പുകളും ഇതിൽ നൽകിയിട്ടുണ്ട്. മിക്കവാറും എല്ലാവരേക്കുറിച്ചും യഥാതഥമായ ചിത്രം നൽകാനാണ് അദ്ദേഹം ശ്രമിച്ചത്. അങ്ങനെ ചെയ്യുമ്പോൾ ചിലരുടെ മാർക്കുകൾ കുറഞ്ഞും മററുചിലരുടേത് കൂടിയും ഇരിക്കും. മാർക്ക് ഏറെ കുറഞ്ഞവരിൽ പ്രധാനി എൻ. ശ്രീകണ്ഠൻനായരാണ്. അദ്ദേഹത്തെ അവസാനമവസാനമാകുമ്പോൾ ഒരു സ്ഥാനമോഹിയായിത്തീരുന്നതായിട്ടാണ് കെ. സി. ചിത്രീകരിച്ചിട്ടുള്ളത്. കമ്മ്യൂണിസ്ററ് പാർട്ടിയുടെ സഹായത്തോടെ മാത്രം പാർലമെൻറിലേയ്ക്ക് പലതവണ തെരഞ്ഞെടുക്കപ്പെട്ട ശ്രീകണ്ഠൻ കമ്മ്യൂണിസ്ററ് പാർട്ടിയേയും അതിൻെറ നേതാക്കൻമാരേയും തനിക്കുമോഹഭംഗംവരുമ്പോഴൊക്കെ അപഹസിക്കുന്നത് കെ. സിക്ക് സഹിക്കാമായിരുന്നകാര്യമല്ല. മാർക്ക് ഏറെ കുറഞ്ഞുപോയ മറെറാരുനേതാവ് പ്രസിദ്ധ ഗാന്ധിശിഷ്യനും അതുകൊണ്ടുതന്നെ, ഗാന്ധിജിയുടെ പേരിൽ സ്റേററുകോൺഗ്രസിൻെറ കാര്യങ്ങളിൽ ഇടപെട്ടുക്കൊണ്ടിരുന്ന ആളുമായ ജി. രാമ

ചന്ദ്രനാണ്, ഒരു തവണ കെ. പി. സി. സി. തെരഞ്ഞെടുപ്പിൽ ഇടതുപക്ഷ സ്ഥാനാർത്ഥിയായിരുന്ന കെ. സി. ജോർജ് ജി. രാമചന്ദ്രനെ പരാജയപ്പെടുത്തിയിട്ടുണ്ട്. സ്റേററുകോൺഗ്രസ് സമരം പരാജയപ്പെടുന്ന ഘട്ടത്തിൽ ജനങ്ങളുടെ ഉത്സാഹവും പ്രവർത്തകന്മാരുടെ ഉന്മേഷവും നിലനിർത്താനായി അവസാനത്തെ ഡിക്റേററററായി നിയമിക്കപ്പെട്ട രാമചന്ദ്രൻ സമരരംഗത്തു ആഗതനാവാൻപോലും കൂട്ടാക്കാതിരുന്നത് കെ. സി. യെ അരിശംകൊള്ളിച്ചകാര്യമാണ്. മററു പ്രമുഖനേതാക്കളിൽ പട്ടംതാണുപിള്ള, ടി. എം. വർഗ്ഗീസ്, സി. കേശവൻ, ആനിമസ്ക്രീൻ, പൊന്നറ ശ്രീധരൻ മുതലായവരിൽ ചിലരുടെ ചില ന്യൂനതകൾ അതാതിടങ്ങളിൽ ചൂണ്ടിക്കാണിക്കുന്നുണ്ടെങ്കിലും ആകെമൊത്തം, അവരെ സ്നേഹാദരങ്ങളോടെയാണ് ഗ്രന്ഥകാരൻ സ്മരിക്കുന്നത്. ടി. എം. വർഗ്ഗീസ് പ്രത്യേകിച്ചും അദ്ദേഹത്തെ അത്യധികം ആകർഷിച്ചതായികാണുന്നു. വർഗ്ഗീസിൻെറ നർമബോധം ഇതിനൊരുകാരണമാണ്. കുമ്പളത്തുശങ്കുപിള്ളയാണ് ഗ്രന്ഥകാരൻെറ സ്നേഹപൂർണമായ പ്രശംസയ്ക്ക് വിധേയനായ മററൊരു രാഷ്ട്രീയനേതാവ്. ജയിലിലാണെങ്കിലും ലോക്കപ്പിലാണെങ്കിലും ശങ്കുപിള്ളയുള്ളേടത്ത് അദ്ദേഹം ഒരു ശക്തിതന്നെയായിരുന്നു.

കമ്മ്യൂണിസ്ററ് നേതാക്കളിൽ ''ജീവിതയാത്ര''യിൽ ഏററവും കൂടുതൽ പരാമർശമുണ്ടായിട്ടുള്ളത് കെ. ദാമോദരൻെറ പ്രവർത്തനങ്ങളെപ്പററിയാണ്. കമലാദേവി പ്രസംഗിക്കേണ്ടയോഗത്തിൽ, ഗവൺമെൻറുണ്ടാക്കിയ തടസം കാരണം, അവർക്ക് പ്രസംഗിക്കാൻ കഴിയാതെ വന്നപ്പോൾ, തിരുവനന്തപുരം സെൻട്രൽ സ്റേഷൻെറ മുമ്പാകെ, ഇപ്പോൾ പാർക്ക് സ്ഥിതിചെയ്യുന്ന സ്ഥലത്ത് ദാമോദരൻ ചെയ്ത പ്രസംഗം അദ്ദേഹത്തെ തിരുവിതാംകൂർഭാഗത്തു വളരെയേറെ പ്രശസ്തനാക്കിയിട്ടുണ്ട്. വർഷങ്ങളനേകം കഴിഞ്ഞിട്ടും അതിനെപ്പററി ഇപ്പോഴും അഭിമാനപൂർവ്വം സംസാരിക്കുന്ന അനേകരുണ്ട്.

ഈ കൃതിയിൽ ദാമോദരനെ ഏറെത്തവണ ഓർക്കാൻ കാരണം അതുമാത്രമായിരുന്നില്ല. സംഘടനാരംഗത്തും പ്രത്യയശാസ്ത്രപ്രചാരണത്തിൻെറ രംഗത്തും തിരുവിതാംകൂർഭാഗത്ത് 'മലബാർ ദാമോദരൻ' എന്ന് വിളിക്കപ്പെടുന്ന കെ. ദാമോദരൻെറ പ്രവർത്തനം നിസ്തുലമായിരുന്നു. എ.കെ.ജി., എം.എൻ., പി.ടി. പുന്നൂസ്, ടി. വി. തോമസ്, കെ. വി. സുരേന്ദ്രനാഥ്, സി. ഉണ്ണിരാജ തുടങ്ങിയവരേയും ഗ്രന്ഥകാരൻ യഥാർഹം, യഥാസ്ഥാനങ്ങളിൽ സ്മരിക്കുന്നുണ്ട്. ഇ. എം. എസ്. അക്കാലത്ത് തിരുവിതാംകൂർഭാഗത്ത് അത്രയൊന്നും പ്രവർത്തിച്ചിരുന്നില്ലെങ്കിലും കമ്മ്യൂണിസ്ററ് പാർട്ടിയുടെ രൂപീകരണം, കെ. പി. സി. സി. പ്രവർത്തനം മുതലായവയുമായി ബന്ധപ്പെട്ടുകൊണ്ട് ഈ കൃതിയിൽ അനേകം തവണ മുഖം കാണിക്കുന്നുണ്ട്.

സാഹിത്യകാരന്മാരുടെ ഇടയിൽനിന്ന് രണ്ടുപേരെയാണ് ഗ്രന്ഥകാരൻ കാര്യമായി അവതരിപ്പിച്ചിട്ടുള്ളത്. അതിൽ ഒന്ന് ഈ. വി. കൃഷ്ണപിള്ളയാണ്. ഈ. വി. യുമായി കെ. സി. ക്ക് അടുപ്പമുണ്ടായിരുന്നുവെങ്കിലും അവർ അകന്നാണ് ജീവിച്ചിരുന്നത്. അകൽച്ച അവസാനിച്ചപ്പോഴേയ്ക്കും ഈ. വി. ചരമം പ്രാപിച്ചു. അതുകൊണ്ടുതന്നെ അതൊരു ദുഃഖസ്മരണയായിത്തീർന്നു. എന്നാൽ കെ. സി. ജോർജിൻെറ ഇഷ്ടതോഴൻ വൈക്കം മുഹമ്മദ് ബഷീറായിരുന്നു. ബഷീർ അന്ന് അത്രയൊന്നും പ്രശസ്തനായിരുന്നില്ല. കെ. സി. ജോർജിൻെറ എറണാകുളം ജീവിതത്തിലെ ശരിയായ പങ്കാളി അക്കാലത്ത് രാഷ്ട്രീയം മതിയാക്കി സാഹിത്യരചന ആരംഭിച്ചുതുടങ്ങിയ ബഷീറായിരുന്നു. ബഷീറിനെപ്പററി ഗ്രന്ഥകാരൻ പേജുകളോളംതന്നെ എഴുതിയിട്ടുണ്ട്. രണ്ടുപേരും പരസ്പരം അങ്ങേഅററം ഇഷ്ടപ്പെട്ടിരുന്നു എന്ന് രണ്ടുപേരുടേയും കുറിപ്പുകളാകൊണ്ട് വ്യക്തമാണ്. രണ്ടുപേർക്കും ചില ചിട്ടകളും നടപടിക്രമങ്ങളും സമീപനപ്രത്യേകതകളും ഉണ്ടായിരുന്നു. എന്നാൽ അവരെ ഇഷ്ടതോഴന്മാരാക്കിയത് രണ്ടുപേർക്കും പൊതുവെയുണ്ടായിരുന്ന മനുഷ്യസ്നേഹമായിരുന്നു.

കെ. സി. ഈ പുസ്തകത്തിൽ പറഞ്ഞിട്ടുള്ളതു പ്രശസ്തന്മാരേയോ, അതിപ്രശസ്തന്മാരേയോപററിമാത്രമല്ല; അത്രതന്നെ പ്രശസ്തരല്ലാത്തവരും തീരെ പ്രശസ്തരല്ലാത്തവരുമായ ഒട്ടേറെ പ്രവർത്തകന്മാരെ അദ്ദേഹം ജീവിതയാത്രയിൽ അവതരിപ്പിച്ചിട്ടുണ്ട്. എം. പി. കുരുക്കൾ, സുബ്ബരാമയ്യർ, വർഗ്ഗീസ് വൈദ്യൻ, പുതുപ്പള്ളിരാഘവൻ, സി. എസ്. ഗോപാലപിള്ള, എ. കെ. നാരായണൻ—എത്രയെത്ര ധീരദേശാഭിമാനികളെയാണ് അദ്ദേഹം സ്മരണയുടെ അറകളിൽനിന്ന് പൊടിതട്ടി പുറത്തേയ്ക്കെടുക്കുന്നതെന്നോ? ഇവരെപ്പോലെയുള്ള ധന്യാത്മാക്കളെ മാത്രമല്ല; തടവുപുള്ളികൾ, പോലീസുകാർ, ജയിലർമാർ, വാർഡർമാർ, പോക്കററടിക്കാർ തുടങ്ങി താനുമായി ബന്ധപ്പെടാനിടവന്ന എല്ലാ വിഭാഗക്കാരേയും സരസമായും സ്നേഹാനുകമ്പകളോടെയും അദ്ദേഹം അവതരിപ്പിക്കുന്നുണ്ട്. എന്തിനധികം പോലീസ്‌ലോക്കപ്പിൽ അദ്ദേഹത്തിൻെറ എച്ചിലിലകാത്തുനിന്നിരുന്ന പട്ടിയെപ്പററിപോലും അദ്ദേഹം ദീർഘമായി ഉള്ളിൽ തട്ടുന്നവിധം ഉപന്യസിച്ചിരിക്കുന്നു. താൻ 'മണി' എന്ന് നാമകരണം ചെയ്ത ആ പട്ടിയെ ആധാരമാക്കി അദ്ദേഹം ഈ പുസ്തകത്തിലെഴുതിയ ഒരു 'പട്ടിക്കഥ' ഒന്നാംതരം ഒരു സാഹിത്യസൃഷ്ടിയായിരിക്കുന്നു എന്നുകൂടിപറഞ്ഞുവെയ്ക്കട്ടെ. കെ. സി. ജോർജ്ജ് സാഹിത്യത്തിൽ കൂടുതൽ വ്യാപരിച്ചിരുന്നുവെങ്കിൽ നിശ്ചയമായും ഒരു സാഹിത്യകാരനാകുമായിരുന്നു. ('സ്റേററ് കോൺഗ്രസ് ചരിത്'മെന്നപേരിൽ അദ്ദേഹം എഴുതിയ ഒരു മുഴുനീള ഓട്ടൻതുള്ളലിൻെറ ചില ഭാഗങ്ങൾ ഈ പുസ്തകത്തിൽ ഉദ്ധരിച്ചിട്ടുള്ളതും, കാര്യമാക്കേണ്ടതല്ലെങ്കിൽപോലും, തനിക്കുനേരിട്ടുപങ്കാളിത്തമുണ്ടായിരുന്ന പുന്നപ്രവയലാർ സമരത്തെപ്പററി അദ്ദേഹം എഴുതിയ പുസ്തകവും ഈ പുസ്തകംതന്നേയും അതിനുള്ള തെളിവാണ്.)

കെ. സി. ജോർജിൻെറ സത്യസന്ധത ഒരു കുടുംബപാരമ്പര്യമായി അദ്ദേഹത്തിന് ലഭിച്ചതാണെന്ന് ഇതി

നുമുൻപ് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. എന്നാൽ ജീവിതത്തിൽ അദ്ദേഹം പാലിച്ച മററുചില ചട്ടങ്ങളും ക്രമങ്ങളുംകൂടി അറിഞ്ഞിരിക്കേണ്ടതാണ്. എറണാകുളത്തെ സീതിബിൽഡിങ്ങ്സിൽ കെ. സി. താമസിച്ചകാലമത്രയും സ്വന്തം ആവശ്യത്തിന് സ്റേററ്റ് കോൺഗ്രസിൻെറ പൊതുഫണ്ടിൽനിന്ന് അദ്ദേഹം ഒററക്കാശും പററിയിരുന്നില്ല. വീട്ടിൽനിന്ന് അയച്ചുകിട്ടുന്ന വളരെ ചുരുങ്ങിയ തുകകൊണ്ട് അരിഷ്ടിച്ച് ജീവിക്കുകയായിരുന്നു. വല്ലപ്പോഴും സിനിമകാണുന്നതൊഴിച്ചാൽ മററ് സുഖാനുഭവങ്ങൾ ഒന്നുംതന്നെ അദ്ദേഹം ആഗ്രഹിച്ചില്ല. രണ്ടു മുണ്ടും രണ്ടു ഷർട്ടും ഒരു തോർത്തുമുണ്ടുമായിരുന്നു ദീർഘവർഷങ്ങളിൽ (യാത്രയ്ക്കടക്കം) ആകെയുണ്ടായിരുന്ന വസ്ത്രങ്ങൾ. രാഷ്ട്രീയപ്രവർത്തനം ആരംഭിച്ചതുമുതൽ സിഗരററ് ഉപേക്ഷിച്ചു, ബീഡിയിലേയ്ക്കുകടന്നു. അതും റേഷൻചെയ്തേ ഉപയോഗിച്ചുള്ളു. കണ്ണൂർക്കാരൻ പോക്കുമുതലാളിയുടെ ഹോട്ടലിൽ പററുവരവായിരുന്നു. അക്കാലത്തെ ജീവിതത്തെപ്പററി "ജീവിതയാത്ര"യിൽനിന്ന് ഞാൻ ഉദ്ധരിക്കട്ടെ:

"ആവശ്യംപോലെ ചോറും മീൻകറിയും ഒരു പച്ചക്കറിയും മോരും. ഇതായിരുന്നു വിഭവങ്ങൾ. പച്ചക്കറിയും മോരും അല്പം മോശമായിരുന്നുവെങ്കിലും മീൻകറികൊണ്ട് അതിൻെറ കുറവ് പരിഹരിക്കാമായിരുന്നു. ഊണിന് ഒന്നേകാൽഅണ. അങ്ങനെ ഉച്ചയ്ക്കും രാത്രിയിലുമുള്ള രണ്ടൂണിന് രണ്ടരഅണയാണ് ഒരാൾക്ക്. പിന്നെ രാവിലത്തെ ചായയാണ്. ഒരു കഷണം പുട്ട്, കുറേകടല, ഒരു ചായ. ഓരോന്നിനും കാലണവെച്ച് എല്ലാംകൂടി മുക്കാലണ. അപ്പോൾ ഊണിനും ചായക്കുംകൂടി ഒരു ദിവസം ഒരാൾക്ക് മൂന്നേകാൽ അണയാണ് ചെലവ്. ബീഡിക്ക് കാലണയുംകൂടി ആയാൽ മൊത്തം മൂന്നര അണ. ബീഡി ഒന്നിച്ചുവാങ്ങി റേഷൻ ചെയ്യുകയായിരുന്നുപതിവ്; ഒരാൾക്ക് ദിവസം 5 ബീഡി എന്ന നിരക്കിൽ സോപ്പ് മുതലായവയെല്ലാംകൂടിക്കൂട്ടിയാൽ എല്ലാംകൂടി മൊത്തം നാലണയായാൽ മാസം ഒരാൾക്ക് ഏഴരരൂപ

യാകും. ശരാശരി അഞ്ചുപേർവെച്ച് കണക്കാക്കിയാൽ ആഹാരച്ചെലവിനും മററുമായി മാസം ക്യാമ്പിൽ മുപ്പത്തിയേഴരരൂപ ആവശ്യമാണ്. ഓഫീസ് വാടക അഞ്ചു രൂപയും....''

ഈ ''ക്യാമ്പ്'' എന്നൊക്കെപ്പറയുന്നത് അലങ്കാരവാക്കാണ്. പലരും വന്നുപോകുന്നതുകൊണ്ടാണ് അതിനെ അങ്ങനെ വിളിച്ചത്....''ആറടി നീളവും ആറടി വീതിയുമുള്ള അടുക്കളയുടെ തൊട്ടടുത്തുള്ള സ്ററോർറൂം എൻെറ ഓഫീസുമുറിയും കിടക്കമുറിയുമായിമാററി. അതിനുള്ളിൽ ഒരു തഴപ്പായും ഒരു വീഞ്ഞപ്പെട്ടിയും കൂടിയായപ്പോഠം എല്ലാമായി. അടുക്കളയിലെ പാദകം തുടച്ചുവൃത്തിയാക്കിയപ്പോഠം ബഷീറിൻെറ കിടക്കയും; ബാക്കിയുള്ളസ്ഥലംകൂടിയായപ്പോഠം അത് ഒരു നല്ല മുറിയുമായിമാറി. അതിനുമുമ്പ് ലഘുലേഖകളും മററും എഴുതിയിരുന്നെങ്കിലും, ആ മുറിയിലിരുന്നുകൊണ്ടാണ് ബഷീർ ചെറുകഥകളെഴുതാൻ തുടങ്ങിയത്....''

കെ. സി. ജോർജിനെ അറസ്ററുചെയ്തപ്പോഠം പോക്കരുടെ ഹോട്ടലിൽ കൊടുക്കാൻ ബാക്കിയുണ്ടായിരുന്ന തുകയത്രയും അദ്ദേഹത്തിൻെറ വീട്ടിൽനിന്ന് അയച്ചുകൊടുത്ത് കണക്ക് തീർക്കുകയാണുണ്ടായതെന്നുകൂടി പറയേണ്ടിയിരിക്കുന്നു.

ജോർജ് ശരീരവും മനസും ഒരുപോലെ ശുദ്ധമായിവെച്ചിരുന്നു. ദിവസത്തിൽ രണ്ടുതവണ കുളി നിർബന്ധമായിരുന്നു. കടംവാങ്ങുന്നതും കൊടുക്കുന്നതും അദ്ദേഹത്തിനിഷ്ടമായിരുന്നില്ല. തൻെറ തോർത്ത്, സോപ്പ്, ചീപ്പ് മുതലായവ മററാരും ഉപയോഗിച്ചുകൂടെന്നും അദ്ദേഹം ശാഠ്യംപിടിച്ചിരുന്നു. മനസിലുള്ളതുമറച്ചുവെച്ച് സംസാരിക്കാൻ അദ്ദേഹത്തിന് അറിഞ്ഞുകൂടായിരുന്നു. സർ. സി. പി. ആയാലും കമ്മീഷണർ കാസിം ആയാലും മഹാത്മാഗാന്ധിതന്നെയായാലും അദ്ദേഹത്തിന് പറയാനുള്ളത് പറയുകതന്നെചെയ്യും. ഗാന്ധിജിയെ കണ്ടപ്പോഠം ആരാധകർ അദ്ദേ

ഹത്തിൻെറ പാദംതൊട്ട് നമസ്കരിക്കുന്നതും അദ്ദേഹം അതിനുനിന്നുകൊടുക്കുന്നതും ജോർജിനിഷ്ടപ്പെട്ടില്ല. അനിഷ്ടംകൊണ്ടും അനുവദിച്ചസമയത്തിൻെറ കുറവു കൊണ്ടും അദ്ദേഹം ഗാന്ധിജിയോട് സംസാരിക്കാതെ തിരിച്ചുവരികയാണുണ്ടായത്. എന്നാൽ ഗാന്ധിജിക്ക് ജോർജിനെ അറിയാമായിരുന്നു. അദ്ദേഹത്തെ അറസ്ററ് ചെയ്ത് ജയിലിലാക്കിയതിനെപ്പററി സർ. സി. പി. നൽകിയ ന്യായീകരണങ്ങളെ ഗാന്ധിജി അംഗീകരിച്ചില്ല. ''ശ്രീ. കെ. സി. യെ എനിക്കറിയാം. അദ്ദേഹം മാടപ്രാവിനെപ്പോലെ നിഷ്ക്കളങ്കനാണ്. അദ്ദേഹം കമ്മ്യൂണിസ്ററാണെങ്കിൽ ഞാനും കമ്മ്യൂണിസ്ററാണ്'' ഗാന്ധിജിയുടെ പ്രതികരണം അങ്ങനെയായിരുന്നു. തൻെറ ത്യാഗസുരഭിലമായ ജീവിതത്തെപ്പററി പൊങ്ങച്ചം പറയുന്ന പതിവ് ജോർജിനില്ല. കഥാകൃത്തിനാവശ്യമായിവരുമ്പോഴ് മററുള്ളവരെ സാക്ഷിനിർത്തിക്കൊണ്ടേ അദ്ദേഹം തന്നെപ്പററിപറയുകയുള്ളു. ചിലപ്പോഴ് മററുള്ളവരെ ഉദ്ധരിച്ചുചേർക്കുകയുംചെയ്യും.

ഇത്രയെല്ലാം ഗുണഗണങ്ങളിണങ്ങിയ കെ. സി. ജോർജിൻെറപേരിലും അഴിമതി ആരോപണത്തിൻെറ കറുത്തമഷി ഒഴിക്കുവാൻ ചിലർ മുതിരാതിരുന്നില്ല. അദ്ദേഹത്തിന് അത് മനസിൽവെച്ചുകൊണ്ടിരിക്കുവാൻ സാധിക്കാത്തതുകൊണ്ടായിരിക്കാം, കമ്മ്യൂണിസ്ററ് മന്ത്രിസഭയുടെ രൂപീകരണം, യഥാർത്ഥത്തിൽ ഈ 'ജീവിതയാത്ര'യുടെ ഭാഗമായിട്ടില്ലെങ്കിലും, അതിൻെറ ആദ്യഭാഗത്തുതന്നെ "ആന്ധ്രാഅരികുംഭകോണ" ത്തെപ്പററി പരാമർശിച്ചത്. കമ്മ്യൂണിസ്ററ് മന്ത്രിസഭയിൽ കെ. സി. ജോർജ് ഭക്ഷ്യമന്ത്രിയായിരുന്നുവല്ലോ. ഒരു അടിയന്തിരസന്ദർഭത്തിൽ, അരി മററിടങ്ങളിൽനിന്ന് കിട്ടാതായപ്പോഴ്, ടെണ്ടർ വിളിക്കാതെ 5000 ടൺ അരി, കൂടിയാലോചനയുടെ അടിസ്ഥാനത്തിൽ വാങ്ങി വിതരണം ചെയ്യുകയുണ്ടായി. ഉടൻതന്നെ അതിൽ അഴിമതിയുണ്ടെന്ന് അന്ന് പ്രതിപക്ഷമായിരുന്ന കോൺഗ്രസും വൻകിടപത്രങ്ങളും മുറവിളികൂട്ടി. ആരോപണമുണ്ടായപ്പോഴ്

ഗവൺമെൻറ് അന്ന് ഹൈക്കോടതി ജഡ്ജി ആയിരുന്ന പി. ടി. രാമൻനായരെ അന്വേഷണകമ്മീഷനായി നിയമിച്ചു. ജസ്ററിസ് രാമൻനായരുടെ അന്വേഷണറിപ്പോർട്ടിൽ അഴിമതിയൊന്നും ഉണ്ടായിട്ടില്ലെന്നും എന്നാൽ ഒന്നര ലക്ഷംക.യുടെ ഒഴിവാക്കാവുന്ന നഷ്ടം ഉണ്ടായിട്ടുണ്ടെന്നും പറഞ്ഞിരുന്നു. ഉടൻതന്നെ ജോർജ് മന്ത്രിസ്ഥാനം രാജിവെയ്ക്കേണമെന്ന ബഹളമായി. ഒരു കാര്യവുമില്ലാതെ, അഴിമതിയുടെ കറപുരളാത്ത ഒരു വ്യക്തിയുടെ സ്വഭാവഹത്യനടത്തിയതിൻെറ ഏററവും ഹീനമായ ദൃഷ്ടാന്തമായിരുന്നു അത്. ജീവിതയാത്രയുടെ അവതാരികയിൽ സി. അച്യുതമേനോൻ ഇതിനെ പരാമർശിച്ചുകൊണ്ട് ഇങ്ങനെപറയുന്നു: "കെ. സി. യോട് കേരളത്തിലെ പത്രപ്രവർത്തകർ കാണിച്ചിട്ടുള്ള ഏററവും ഹൃദയശൂന്യമായ ക്രൂരത, അദ്ദേഹത്തിൽ അഴിമതി ആരോപിച്ച് വമ്പിച്ച പ്രചാരണം അഴിച്ചുവിട്ടതാണ്." ഈ ലേഖകൻ ഈ വരികൾ കുറിച്ചിടുന്ന 1986 അവസാനത്തിൽ പത്രത്തിൽവന്ന ഒരു വാർത്തയുടെ ശീർഷകമിതാണ്: "പഞ്ചാബിൽനിന്ന് അരിവാങ്ങിയ ഇനത്തിൽ പതിനൊന്നു കോടിയുടെ അഴിമതി." ഇത് പത്രപ്രവർത്തകരോ പ്രതിപക്ഷമോ ചമച്ചുണ്ടാക്കിയതല്ല, കേരള നിയമസഭയുടെ പബ്ലിക്ക് അക്കൗണ്ട്സ് കമ്മിററിയുടെ റിപ്പോർട്ടിലുള്ളതാണ്. പക്ഷെ അഴിമതി ആരോപണങ്ങളുടെ വെള്ളപ്പൊക്കത്തിൻെറ കാലമായതുകൊണ്ടായിരിക്കാം അതേച്ചൊല്ലി പറയത്തക്ക ബഹളമൊന്നും പത്രപംക്തികളിലോ പുറത്തോ കാണാനില്ല. തൻെറ പേരിൽ ഇങ്ങനെയൊരു അഴിമതി ആരോപണം എന്തിനുകൊണ്ടുവന്നുവെന്ന് കെ. സി. ജോർജ് പിന്നീട്, കോൺഗ്രസ് നേതാവായ പി. ടി. ചാക്കോവിനോട് ചോദിക്കുകയുണ്ടായി: "അതെല്ലാം രാഷ്ട്രീയം. രാഷ്ട്രീയത്തിൽ അങ്ങനെ പലതും പറയേണ്ടിവരും," എന്നായിരുന്നു ചാക്കോവിൻെറ മറുപടി. ഏതായാലും രാഷ്ട്രീയത്തെപ്പററിയുള്ള കെ. സി. ജോർജിൻെറ ധാരണ അങ്ങനെയായിരുന്നില്ല. നമ്മുടെ നാട്ടിൽ മൂല്യാധിഷ്ഠിത രാഷ്ട്രീയം ഇല്ലാതായിക്കൊണ്ടിരിക്കുന്നു എന്ന

തിൻെറ സൂചനയല്ലെ, ഈ മറുപടി? നിയമസഭയിൽ ഭൂരിപക്ഷമുണ്ടായിരുന്ന കമ്മ്യൂണിസ്ററ് ഗവൺമെൻറി നെ പുറത്താക്കാൻ 1957–ൽ നടത്തിയ "വിമോചനസമരം" തന്നെ മൂല്യാധിഷ്ഠിത രാഷ്ട്രീയത്തിൻെറ നിഷേധമാ യിരുന്നുവല്ലൊ.

"വിമോചനസമര" പ്രചാരണത്തിനായി അക്കാ ലത്ത് കോൺഗ്രസുകാർ സംഘടിപ്പിച്ച ഒരു കലാപരി പാടിയുണ്ടായിരുന്നു. കെ. സി. യുമായി ബന്ധപ്പെട്ട താണെങ്കിലും അദ്ദേഹം "ജീവിതയാത്ര" യിൽ അതി നെപ്പററി ഒന്നും പറയുന്നില്ല. എന്നാൽ അവതാരിക എഴുതിയ അച്യുതമേനോൻ അതുമറന്നിട്ടില്ല. ഞാനത് അച്യുതമേനോൻ എഴുതിയ രൂപത്തിൽതന്നെ ഉദ്ധരി ക്കാം: "മക്രോണിയെ ചൊല്ലിയും സ: കെ. സി. അന്നു ക്രൂശിക്കപ്പെടുകയുണ്ടായി. അരിയുടെ ക്ഷാമംതീർക്കാൻ മരച്ചീനിപ്പൊടിയിൽനിന്ന് അരിമണിപോലെയുണ്ടാ ക്കുന്ന ഉൽപന്നത്തിനാണ് മക്രോണി എന്നു പറയുന്നത്. ഭക്ഷ്യധാന്യദൗർലഭ്യമുണ്ടാകുമ്പോൾ പകരം ആഹാരവ സ്തുക്കൾക്ക് പ്രോത്സാഹനം നൽകേണമെന്നും പ്രച രിപ്പിക്കേണമെന്നും കേന്ദ്രഗവൺമെൻറിൽ നിന്നുതന്നെ നിർദ്ദേശം വന്നുകൊണ്ടിരുന്നു. അതനുസരിച്ചാണ് കെ. സി., മക്രോണിപ്രചരിപ്പിക്കാൻ പുറപ്പെട്ടത്. അതി ന് കോൺഗ്രസുകാരിൽനിന്നുകിട്ടിയ സമ്മാനം കുപ്ര സിദ്ധനായ മക്രോണി രാജൻ എന്നറിയപ്പെടുന്ന കഥാ പ്രസംഗക്കാരനെക്കൊണ്ട് ആയിരക്കണക്കിന് ഉൽസവ പ്പറമ്പിലും മററും കൂടുന്നയോഗങ്ങളിൽ "മക്രോണിമാ ഹാത്മ്യം" കഥാപ്രസംഗം നടത്തിച്ചു കെ. സി. യെ തേജോവധം നടത്തലായിരുന്നു. കളങ്കരഹിതനും ഉത്തമ ഗാന്ധിയൻ കോൺഗ്രസുകാരനുമായ ഇക്കണ്ട വാരിയർ മക്രോണിപ്രചാരണത്തിൻെറ വലിയൊരു വക്താവായി രുന്നു. അദ്ദേഹം നേരിട്ട് കെ. സി. യെ വന്നു കണ്ടു അതേപ്പററി ചർച്ചകൾനടത്തിയിരുന്നു. തൻെറ പുത്തൻ കൂററുകാരായ കോൺഗ്രസ് അനുയായികളുടെ കോപ്രാ യങ്ങൾ കണ്ട് ദുഃഖിക്കാനേ അദ്ദേഹത്തിന് കഴിഞ്ഞു

ള്ളു. അവരെ അതിൽനിന്ന് പിന്തിരിപ്പിക്കാൻ കഴി ഞ്ഞില്ല. അല്ലെങ്കിൽതന്നെ ഇക്കണ്ടവാരിയരെപ്പോലുള്ള വരുടെ ത്യാഗം തങ്ങളുടെ അധികാരപ്രാപ്തിക്കുപ യോഗിക്കുക എന്നതിലുപരിയായ ലക്ഷ്യമൊന്നും കോ ൺഗ്രസുകാർക്കില്ലല്ലോ.''

കെ. സി. ജോർജ് 1957–ൽ, 54–ാം വയസിലാണ് വിവാഹിതനായത്. അദ്ദേഹത്തിൻെറ ഭാര്യ അമ്മുക്കുട്ടി ഭർത്താവിനെ മാത്രമല്ല, അദ്ദേഹത്തിൻെറ ആദർശങ്ങളും ഉയർത്തിപ്പിടിക്കുന്ന ഒരു വനിതയാണ്. അദ്ദേഹത്തിന് പ്രായം കൂടിയപ്പോഠം അദ്ദേഹത്തിൻെറ വലംകൈയാ യും സ്വന്തം നിലയിൽതന്നെ ഒരു സാമൂഹിക പ്രവർത്ത കയായും കെ. സി. യുടെ മൂന്ന് ആൺമക്കളുടെ മാതാവാ യും പ്രഗത്ഭയായ ഒരു ഗൃഹിണിയായും ഒരേ അവസര ത്തിൽ അവർ വർത്തിച്ചു. കെ. സി. യുടെ പിതാവിൻെറ സ്വത്തിൽ നിന്നുള്ള ഓഹരി ഭാഗം വിററുണ്ടാക്കിയ പണംകൊണ്ടാണ് കുളത്തൂരുള്ള കുന്നിൻമുകളിൽ അദ്ദേ ഹം ഒരു പഴകിപ്പൊളിഞ്ഞ വീടും പുരയിടവും വാങ്ങി യത്. അവിടെ പ്രേതബാധയുണ്ടെന്നും അത് ശപിക്ക പ്പെട്ട സ്ഥലമാണെന്നും പ്രചാരണമുണ്ടായിരുന്നു..... "ഞാൻ നിരീശ്വരവാദിയും കമ്മ്യൂണിസ്ററുമാണെ"ന്ന് പ്രഖ്യാപിച്ചുകൊണ്ട്"ജീവിതയാത്ര"ആരംഭിച്ച ജോർജി ന് ഇതൊന്നും ഒരു പ്രശ്നമേയായിരുന്നില്ല. അദ്ദേഹം ഈശ്വരവിശ്വാസത്തിനെന്നല്ല, എല്ലാ അന്ധവിശ്വാസ ങ്ങഠംക്കും എതിരാണെന്ന് ഈ പുസ്തകത്തിൽ ആവർ ത്തിച്ച് പ്രഖ്യാപിക്കുക മാത്രമല്ല, അതിനനുസരിച്ച് പ്രവർത്തിക്കുകകൂടി ചെയ്തിട്ടുണ്ട്. ഇതിനുള്ള എത്ര യോ ഉദാഹരണങ്ങഠം ഇത് വായിക്കുന്നവർക്കുകാണാം.

1986 ആഗസ്ററ് 9–ന് അന്തരിച്ച കെ. സി. ജോർജ് തൻെറ ജീവിതയാത്രയുടെ അവസാനത്തെ 25 കൊല്ലത്തെ പ്പററി ഈ പുസ്തകത്തിൽ അധികമൊന്നും എഴുതിയി ട്ടില്ല. അദ്ദേഹം പങ്കാളിയായിരുന്ന ആദ്യത്തെ കമ്മ്യൂണി സ്ററ് ഗവൺമെൻറിനെപ്പററിയും ഒരു എം. പി. എന്ന നിലയിലുള്ള തൻെറ ജീവിതത്തെപ്പററിയും ഇതിൽ എഴു

തിയിട്ടില്ല. അതൊക്കെ മനസ്സിലാക്കാൻ വേറെ എത്രയോ പുസ്തകങ്ങളും രേഖകളും ഉണ്ടല്ലോ എന്ന് കരുതിയിരിക്കണം. അല്ലെങ്കിൽതന്നെ 660 പേജുകളിലായി കഥാസരിൽസാഗരംപോലെ നീണ്ടുകിടക്കുന്ന പുസ്തകത്തിന് ഇനിയും വലുപ്പംവേണ്ട എന്നും നിശ്ചയിച്ചിരിക്കണം. 'കഥാസരിൽസാഗരം' എന്ന് പറഞ്ഞത് വെറുതെയല്ല. കഥകൾ വായിച്ചുപോകുംപോലെതന്നെ ഇതിലെ 132 അദ്ധ്യായങ്ങളും വായിച്ചുപോകാം. വിരസമായിത്തോന്നുന്ന ഒരൊററപ്പേജും ഇതിലില്ല. അസൂയാർഹമായ ഓർമ്മശക്തിയോടെ, കാലക്രമം അശേഷം തെററാതെ, ഇത്രയേറെ സംഭവങ്ങളുടെ വിശദാംശങ്ങൾ അദ്ദേഹം കുറിച്ചിട്ടത് എങ്ങനെയെന്ന് ഇത് വായിക്കുമ്പോൾ നാം അത്ഭുതപ്പെട്ടുപോകും. മുന്നൂറിലേറെ രാഷ്ട്രീയപ്രവർത്തകരേയും അല്ലാത്തവരേയും നമുക്ക് ഇതിലൂടെ പരിചയപ്പെടാം. രാഷ്ട്രീയവുമായി ബന്ധപ്പെടുന്നവർ, അവർ ഏത് വിഭാഗത്തിലുള്ളവരായാലും നിർബന്ധപൂർവ്വംതന്നെ ഇത് വായിക്കേണമെന്ന് രേഖപ്പെടുത്തുവാൻ എനിക്കലേ്പവും മടിതോന്നുന്നില്ല. വായനക്കാരുടെ ജീവിതം പവിത്രീകരിക്കുവാൻ അത് സഹായിക്കും. ഈ പുസ്തകത്തിന്റെ പ്രധാന ദൗർബല്യം അതിന് വിദഗ്ദ്ധനായ ഒരു എഡിറ്റർ ഇല്ലാതെപോയതാണ്. പുസ്തകാന്ത്യത്തിൽ അകാരാദി കൊടുക്കാത്തതുകൊണ്ട് ഒരു റഫറൻസ് ബുക്ക് എന്നനിലയിൽ അതിന്റെ പ്രയോജനം ചുരുങ്ങിപ്പോകുന്നു. ഇനിയുള്ള പതിപ്പുകളിലെങ്കിലും അതുണ്ടാവണം.



---

എന്റെ ജീവിതയാത്ര (ആത്മകഥ) കെ. സി. ജോർജ്
നാഷണൽ ബുക്ക് സ്റ്റാൾ, കോട്ടയം

## സ്മൃതിചിത്രങ്ങൾ

പവനൻ

പൊതുപ്രവർത്തന രംഗത്ത് ആദർശശുദ്ധികൊണ്ടും അർപ്പണ ബോധത്തോടെയുള്ള പ്രവർത്തനംകൊണ്ടും സമകാലികരുടേയും, അനന്തര തലമുറകളുടേയും ആദരവും അംഗീകാരവുംനേടിയ ഏതാനും മാതൃകാപുരുഷൻമാരെക്കുറിച്ചുള്ള പഠനങ്ങളാണ് ഈ കൃതിയിൽ സമാഹരിച്ചിട്ടുള്ളത്.

മഹാത്മാഫൂലെ, ജവഹർലാൽ നെഹ്റു, ഡോ: അംബേദ്കർ, സഹോദരൻ അയ്യപ്പൻ, ഏ. കെ. ജി., സി. കേശവൻ, കെ. ദാമോദരൻ, എൻ. വി. കൃഷ്ണവാര്യർ സി. അച്യുതമേനോൻ, എ. ടി. കോവൂർ എന്നിവരുടെ വ്യക്തി വൈശിഷ്ട്യങ്ങളാണ് പഠനവിധേയമാക്കിയിട്ടുള്ളത്. പത്രപ്രവർത്തകൻ, സാഹിത്യകാരൻ, യുക്തിവാദി എന്നീനിലകളിൽ പ്രശസ്തനായ ശ്രീ. പവനന്റെ പുതിയ കൃതിയാണ് സ്മൃതിചിത്രങ്ങൾ

പ്രഭാത് ബുക്ക് ഹൗസ്